# ശ്രീരാമകൃഷ്ണപരമഹംസൻ

(ജീവചരിത്രവും, വചനങ്ങളും)

അഥവാ

## ശ്രീരാമകൃഷ്ണവിജയം.



പരിഭാഷകൻ

കെ. രാമൻ മേനോൻ.




TRICHUR,

SARASWATHI (ELECTRIC) PTG. & PBG. HOUSE.

3rd Edition; 1949 December/1125 Dhanu.

Price. 1-12-0 ] *Copy-right to Publishers* [വില 1-12-0

# വിഷയവിവരം.



## മൂന്നാംഭാഗം—സദ്വാക്യങ്ങൾ

# അവതാരിക

ധർമ്മസംസ്ഥാപനാർത്ഥം യുഗംതോറുമുണ്ടാകാറുള്ള അവതാരപുരുഷന്മാരിൽ ഒരാളാണെന്നു ഗണിക്കപ്പെട്ടുവരുന്ന പുണ്യമൂർത്തിയും, പൂജ്യപാദനുമായ ഭഗവാൻ ശ്രീരാമകൃഷ്ണദേവനെ കേട്ടറിയുവാനല്ലാതെ, പ്രത്യക്ഷമായികണ്ടു നേത്രസാഫല്യം വരുത്തുവാനോ, ആ പരമഹംസന്റെ മുഖപത്മത്തിൽനിന്നു ദുർല്ലഭമായി നിർഗ്ഗളിക്കുന്ന വാങ്മധുവിനെ പാനംചെയ്തു് ആനന്ദിക്കുവാനോ ഉള്ള ഭാഗ്യം മലയാളികളുടെ ഇടയിൽ ആർക്കെങ്കിലും ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണു്. എങ്കിലും ആ ഗാനമൂർത്തിയുടെ പരമപാവനമായ തിരുനാമം കേൾക്കുമ്പോൾ രോമാഞ്ചകഞ്ചുകിതന്മാരാവാത്ത ഹൈന്ദവന്മാരോ, പ്രകൃതിസുഭഗനായ ആ കോമളശരീരിയുടെ ഛായകൊണ്ടലങ്കരിക്കാത്ത ഹിന്ദുഗൃഹങ്ങളോ ഇന്നു മലയാളത്തിൽ എന്നല്ല—ലോകത്തിൽതന്നെ ഉണ്ടെന്നു തോന്നുന്നില്ല. രാജ്യഭാരധുരന്ധരന്മാരോടു മല്ലടിച്ചിട്ടോ, "സ്വർഗ്ഗാനർഗ്ഗളനിർഗ്ഗളൽ സുരസരിൽ കല്ലോലലീലാലോലോർമ്മി" തുല്യമായ പ്രസംഗപാടവംകൊണ്ടു സദസ്യരെ അമ്പരപ്പിച്ചിട്ടോ, വായുവേഗങ്ങളായ വാഹനങ്ങളിൽ കയറി ലോകമെങ്ങും ചുററിസ്സഞ്ചരിച്ചിട്ടോ, സമുദായനേതൃത്വം വഹിച്ചിട്ടോ മററോ അല്ല അദ്ദേഹം ജനങ്ങളിൽ സ്നേഹബഹുമാനഭക്ത്യാദരങ്ങളെ സമ്പാദിച്ചതു്. ജനബഹുലങ്ങളായ പട്ടണങ്ങളിൽ താമസിക്കുകപോലും അദ്ദേഹംചെയ്തിട്ടില്ല. അല്പംപോലും ജനബാധയില്ലാത്ത ഒരു പ്രത്യേക പ്രദേശത്തു സമാധിനിഷ്ഠനായി സ്ഥിതിചെയ്തുകൊണ്ടാണു് അദ്ദേഹം സർവ്വജനവന്ദ്യമായ ഈ പൂജ്യത്വത്തിനർഹനായതു്. ശ്രീരാമകൃഷ്ണദേവൻ ആരേയും അന്വേഷിക്കുകയുണ്ടായില്ല. ആത്മാരാമനായി

ഒരിടത്തിരിക്കയേ ഉണ്ടായിട്ടുള്ളൂ. എന്നാലും അദ്ദേഹത്തെ എല്ലാവരും അന്വേഷിച്ചു. ഇന്നും അധികമധികമായി ജനങ്ങൾ അന്വേഷിച്ചുകൊണ്ടിരിക്കയും ചെയ്യുന്നു. അങ്ങിനെയാണല്ലൊ; അകൃത്രിമമായ മാഹാത്മ്യമുള്ള വസ്തുവിനെ എല്ലാവരും അന്വേഷിക്കും. ആയതു് ആരേയും അന്വേഷിക്കേണ്ടതില്ല.

ഏവംവിധങ്ങളായ മാഹാത്മ്യങ്ങളുടെ വിളഭൂമിയായ ആ ദേവന്റെ ജീവചരിത്രങ്ങളും സുഭാഷിതങ്ങളും ആസ്വാദിക്കുന്നതിന്നു മലയാളികളിൽ ഉണ്ടായിത്തീൎന്നിട്ടുള്ള കൌതുകമാണ "ശ്രീരാമകൃഷ്ണവിജയ"മെന്ന ഈ പുസ്തകത്തിന്റെ പ്രസിദ്ധീകരണത്തിന്നു എന്നെ പ്രേരിപ്പിച്ചതു്. ഇതു എത്രത്തോളം വിജയകരമായിത്തീൎന്നിട്ടുണ്ടെന്നു തീൎച്ചപ്പെടുത്തുവാനുള്ള ഭാരം വിജ്ഞന്മാരായ വായനക്കാരിൽ സ്ഥിതിചെയ്യുന്നു. എങ്കിലും സുചരിതകീൎത്തനവും പ്രസിദ്ധീകരണവും പാപപരിഹാരത്തിനെങ്കിലും ഉപയുക്തമാവാതിരിക്കയില്ലെന്ന കൃതാൎത്ഥതയോടുകൂടെ ഇതിനെ സജ്ജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

പ്രസാധകൻ.

ശ്രീ

# ശ്രീരാമകൃഷ്ണവിജയം

## ഒന്നാംഭാഗം

## ജീവചരിത്രം.

ശ്രീ ശ്രീരാമകൃഷ്ണദേവൻ 1836 ഫിബ്രവരിമാസം 17-ാംനു- അവതരിച്ചു.

പൂർവ്വവൃത്തം — ബങ്കാൾ സംസ്ഥാനത്തിലെ ഹുബ്ളി ജില്ലയിൽ ദേരിയപുരം എന്നപേരായി ഒരു ചെറുഗ്രാമം ഉണ്ടു്. നമ്മുടെ ചരിത്രം ആരംഭിക്കുന്ന കാലത്തു് ആ ഗ്രാമത്തിൽ ഒരു ബ്രാഹ്മണമഠം മാത്രമേ ഉണ്ടായിരുന്നുള്ളു. ആ ചാറ്റർജികുടുംബക്കാർ സാമാന്യം നല്ല നിലയിൽ കാലയാപനം ചെയ്തുപോന്നിരുന്നവരും ആയിരുന്നു. ശ്രീരാമകൃഷ്ണദേവന്റെ പിതാമഹനായ ശ്രീമാൻ മാണിക്കരാമചാറ്റർജിയുടെ ജനനം 925-ൽ ആയിരിക്കണമെന്നു് ഊഹിക്കാം.

മാണിക്കരാമന്നു് സന്താനങ്ങളായി മൂന്നു് ആൺമക്കളും ഒരു പെൺമകളും ഉണ്ടായിരുന്നു. ഇവരിൽ പ്രഥമപുത്രനായ ക്ഷുദിരാമജ്യേഷ്ഠോപാദ്ധ്യായൻ പിതാവിന്റെ മരണശേഷം ഗൃഹനായകനായിത്തീൎന്നു. ക്ഷുദിരാമൻ നല്ല പണ്ഡിതനും ഈശ്വരഭക്തനും ആയിരുന്നതുകൊണ്ടു്, ഇന്നത്തെപ്പോലെ സഞ്ചാരസൌകൎയ്യങ്ങളൊന്നും ഇല്ലാതിരുന്ന അക്കാലത്തുതന്നെ അദ്ദേഹം കാൽനടയായി പല പുണ്യസ്ഥലങ്ങളും ദൎശനം ചെയ്തിട്ടുണ്ടായിരുന്നു എന്നാണു് അറിയുന്നതു്. 974-ൽ ഇദ്ദേഹം ഒരു കന്യകയെ വിവാഹം ചെയ്തു എങ്കിലും

ആ യുവതി അചിരേണ കാലഗതിയെ പ്രാപിച്ചതുകൊണ്ടു്, അദ്ദേഹം 985-ൽ രണ്ടാമതും ചന്ദ്രമണി എന്നു പേരായ മറ്റൊരു കന്യകയെ വിവാഹം ചെയ്യേണ്ടതായിവന്നു. ഇവരാണു് ശ്രീരാമകൃഷ്ണന്റെ മാതാപിതാക്കന്മാർ.

ഈ കുടുംബം ദേരീയപുരിയിൽ ഒരുവിധം സുഖമായി കാലയാപനം ചെയ്തുകൊണ്ടിരുന്നതിനിടയ്ക്കു് അവർക്കു് അപ്രതീക്ഷിതമായ ഒരു ആപത്തു് നേരിട്ടു. ദേരീയപുരിക്കു് സമീപം സാത്തുബേരിയാ എന്നു പേരായ ഒരു അയൽഗ്രാമം ഉണ്ടു്. അവിടെ ദുർബുദ്ധിയും ദുർവ്യവഹാരിയും ആയ ഒരു ധനികൻ താമസിച്ചിരുന്നു. തന്നോടു് പിണങ്ങുന്നവരെ പല പ്രകാരേണയും ഉപദ്രവിക്കുക എന്നുള്ളതായിരുന്നു ആ ദുഷ്ടപ്രഭു സ്വീകരിച്ചിരുന്ന ജീവിതനയം. ഈ രാമാനന്ദരായി ക്ഷുദിരാമചട്ടോപാദ്ധ്യായന്റെ ഒരു അയൽപക്കക്കാരനായി അകാരണം പിണങ്ങി ആ സാധുവിന്റെ പേരിൽ ഒരു കള്ള വ്യവഹാരം കൊണ്ടുവന്നു. ഈ വ്യവഹാരത്തിൽ അദ്ദേഹത്തിന്റെ ഭാഗം സാക്ഷിപറയുവാനായി പ്രഭു ചട്ടോപാദ്ധ്യായനോടു് ആവശ്യപ്പെട്ടു. സത്യസന്ധനും ധൈര്യവും ആയ അദ്ദേഹം അതിന്നു് വഴിപ്പെട്ടില്ല. അതു നിമിത്തം രായിയുടെ അപ്രീതിക്കു് ക്ഷുദിരാമനും നിദാനമാകേണ്ടതായും അതിന്റെ ഫലമായി ക്ഷുദിരാമചട്ടോപാദ്ധ്യായനും കുടുംബവും ആ പ്രദേശം വിട്ടു് മാറേണ്ടതായും വന്നു.

ദേരീയപുരിയിൽനിന്നു് മൂന്നുനാഴിക കിഴക്കു് സ്ഥിതിചെയ്യുന്ന കമാരപുകരത്തിലേയ്ക്കാണു് അവർ പുറപ്പെട്ടതു്. ഇതിന്നു ഒരു പ്രത്യേകകാരണം ഉണ്ടാകാതെയും ഇരുന്നില്ല. ഒരു അസാധാരണധർമ്മിഷ്ഠനും നിഷ്കളങ്കഹൃദയനും അത്യന്തദയാലുവും ആയിരുന്ന, കമാരപുകരത്തിലെ ജമിന്ദാരായ സുഖലാലഗോസ്വാമി മുമ്പേതന്നെ ക്ഷുദിരാമന്റെ ഒരു വലിയ സ്നേഹിതനും, അദ്ദേഹത്തിന്റെ ഗുണങ്ങൾ കണ്ടു് അദ്ദേഹ

ത്തെ ആത്മാൎത്ഥം ബഹുമാനിച്ചിരുന്ന ഒരു ഭക്തനും ആയിരുന്നു. ദരീയപുരിയിലെ വൃത്താന്തങ്ങളും രാമാനന്ദന്റെ കള്ളപ്പോരും ക്ഷുദിരാമന്നു് നേരിട്ട അത്യാപത്തും മനസ്സിലാക്കി അദ്ദേഹം ജ്യേഷ്ഠാപാദ്ധ്യായനെ അങ്ങോട്ടു് ക്ഷണിച്ചതനുസരിച്ചാണു് അദ്ദേഹം കമാരപൂകരത്തിലേയ്ക്കു് ചെന്നതു്; കമാരപൂകരത്തിൽ വന്നതിന്നുശേഷം ആ ബ്രാഹ്മണരുടെ വാസത്തിന്നായി ഒരു ചെറിയ മഠവും ഉപജീവനത്തിന്നായി അതോടുതൊട്ടു് അര ഏക്കർ കൃഷിസ്ഥലവും അവൎക്കായി ദാനംചെയ്യുകയും ചെയ്തു.

ഇങ്ങിനെ വലിയ ബുദ്ധിമുട്ടുകൾ ഒന്നും കൂടാതെ കമാരപൂകരത്തിൽ ഈ സാധുബ്രാഹ്മണകുടുംബം കാലയാപനം ചെയ്തുവരുന്ന കാലത്തു് ക്ഷുദിരാമന്നു് ഈശ്വരഭജനത്തിന്നു് ധാരാളം സൌകൎയ്യം കിട്ടി. തന്റെ മഠത്തിന്നടുത്തു് ഒരു ചെറിയ പൎണ്ണശാലകെട്ടിയുണ്ടാക്കി അതിലിരുന്നു് ഈശ്വരഭജനം ചെയ്കയായിരുന്നു ഇദ്ദേഹത്തിന്റെ ഇക്കാലത്തെ പ്രഥമവും പ്രധാനവും ആയ കൃത്യം.

ചാറ്റർജികുടുംബക്കാരുടെ സുപ്രസിദ്ധമായ രഘുവീരവിഗ്രഹം ഇക്കാലത്താണു് അവൎക്കു ലഭ്യമായതു്. ക്ഷുദിരാമജ്യേഷ്ഠാപാദ്ധ്യായൻ ഒരു ദിവസം എന്തൊ കാരണവശാൽ അടുത്തുള്ള ഒരു ഗ്രാമത്തിൽ പോയി മടങ്ങി വരുംവഴിക്കു മദ്ധ്യാഹ്നസമയം സൂൎയ്യാതപമേറ്റു് ക്ഷീണിച്ചു് വഴിയരികിൽ ഒരു മരച്ചുവട്ടിൽ കിടന്നുറങ്ങിപ്പോയി. ഈ അവസരത്തിൽ അദ്ദേഹം ഒരു സ്വപ്നം കണ്ടു. തന്റെ കുലദേവതയായ രാമഭദ്രൻ അദ്ദേഹത്തിന്റെ മുമ്പിൽ പ്രത്യക്ഷനായി; ഭഗവാനെ സ്വമഠത്തിൽ കൂട്ടിക്കൊണ്ടുപോയി താമസിപ്പിക്കേണമെന്നു് ആവശ്യപ്പെട്ടു. ഇതു കേട്ടപ്പോൾ ജ്യേഷ്ഠാപാദ്ധ്യായൻ ആദിയിൽ അല്പം സന്തോഷമുള്ളവനായി ഭവിച്ചുവെങ്കിലും മാത്രാന്തരത്തിൽ ഭയവിഹ്വലനായി അ

ങ്ങിനെ ചെയ്യരുതെന്ന് പ്രാർത്ഥിക്കുകയാണ് ഉണ്ടായതു്. ശ്രീരാമസ്വാമിയെ സ്വമഠത്തിൽ ആനയിച്ച് താമസിപ്പിക്കേണ്ടതിന്നുവേണ്ട ത്രാണി തനിക്കില്ലെന്നും അതിനാൽ അങ്ങോട്ടു വരുവാൻ ആഗ്രഹിക്കരുതെന്നും അദ്ദേഹം പലതവണ അപേക്ഷിച്ചുനോക്കി. അതൊന്നും രാമചന്ദ്രൻ സമ്മതിച്ചില്ല. ജ്യേഷ്ഠോപാദ്ധ്യായൻ ചെയ്യുന്ന പൂജ സ്വീകരിച്ച് അവിടെ താമസിച്ച് അവരെ അനുഗ്രഹിക്കുവാനാണ് താൻ തീർച്ചയാക്കിയിരിക്കുന്നതെന്ന് ഉറപ്പായും പറഞ്ഞതു കേട്ടുകൊണ്ടാണ് ക്ഷുദിരാമൻ ഉണർന്നതു്. ഉണർന്നപ്പോഴും, തനിക്ക് സ്വപ്നത്തിൽ പ്രത്യക്ഷമായി കണ്ട സ്ഥലം യാതൊന്നോ അതുതന്നെ അദ്ദേഹത്തിന്റെ മുമ്പിൽ കാണപ്പെട്ടു. അദ്ദേഹം ഞെട്ടി എഴുന്നേററ് അങ്ങോട്ടുതന്നെ ചെന്നു. ഹാ! അവിടെ അതാ ഒരു ഭയങ്കരസർപ്പം കിടക്കുന്നു. ഉപാദ്ധ്യായനെ കണ്ട ഉടനെ ആ സർപ്പം യാതൊരുപരിഭ്രമവുംകൂടാതെ കിടന്നേടത്തുനിന്ന് മാറിനിന്നു. അവിടെ ഒരു വിശേഷമായ ശിലാവിഗ്രഹം ഇരിക്കുന്നതായി ആ പരമഭക്തൻ കണ്ടു. എന്തൊരാശ്ചര്യം! ഓടിച്ചെന്നെടുത്തുനോക്കിയപ്പോൾ സാക്ഷാൽ രഘുവീരവിഗ്രഹംതന്നെ ആയിരുന്നു അതു്. ആ ഭക്തോത്തമൻ ആ വിഗ്രഹമെടുത്ത് തലയിൽവെച്ച് ആനന്ദപരവശനായി ഭഗവൽകീർത്തനങ്ങളും കീർത്തിച്ചുകൊണ്ട് ഗൃഹത്തിലേയ്ക്ക് മടങ്ങി. ചാററർജികുടുംബക്കാരുടെ സുപ്രസിദ്ധമായ രഘുവീരവിഗ്രഹം അവർക്ക് സിദ്ധിച്ചതു് ഇങ്ങിനെയാണ്. അതിന്നുശേഷം അദ്ദേഹം പൂർവ്വാധികഭക്തനും ധാർമ്മികനും ആയിത്തീർന്നു എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലൊ.

പിന്നെ പ്രത്യേകം പറയത്തക്ക സംഭവങ്ങൾ ഒന്നും കൂടാതെ പത്തോളം സംവത്സരങ്ങൾ കഴിഞ്ഞുകൂടി. ക്ഷുദിരാമജ്യേഷ്ഠോപാദ്ധ്യായനും മാതാ ചന്ദ്രമണീദേവിയും നാട്ടുകാരുടെ വിശ്വസ്തമിത്രങ്ങളും ആരാദ്ധ്യമൂർത്തികളും ആയിത്തീ

ന്നു. അവൎക്കു് ഇതിന്നിടയിൽ രാമകുമാരൻ എന്നപേരായ പുത്രൻ ജനിച്ചു. ഇങ്ങിനെ ഇരിക്കെ കൊല്ലവൎഷം ആയിരാമാണ്ടിന്റെ ആരംഭത്തിൽ ക്ഷുദിരാമൻ കാൽനടയായി രാമേശ്വരത്തേക്കു് പുറപ്പെട്ടു. ഈ തീൎത്ഥയാത്ര പൂൎത്തിയാകുവാൻ രണ്ടു സംവത്സരങ്ങൾ വേണ്ടിവന്നു എന്നാണു് തോന്നുന്നതു്. രാമേശ്വരത്തിൽനിന്നു് മടങ്ങിവന്നശേഷം ഒരു പുത്രനുണ്ടായി. ആ പുത്രന്നു് രാമേശ്വരനെന്നും പേരിട്ടു. ഇവരുടെ മൂന്നാമത്തെ സന്താനമാണു് കാത്യായിനി എന്ന പെൺകുട്ടി. ഇപ്പോഴേക്കു് രാമകുമാരൻ നല്ല വിദ്വാനും നിപുണനും ആയിത്തീൎന്നിരിക്കുന്നു. അതുകൊണ്ടു് ഗൃഹഭാരമെല്ലാം ആ പുത്രനിൽ സമൎപ്പിച്ചു് ക്ഷുദിരാമൻ തന്റെ ബാക്കി ജീവിതമെല്ലാം ഈശ്വരഭജനത്തിൽതന്നെ വിനിയോഗിക്കുവാനും തീൎച്ചയാക്കി.

തദനന്തരം 1010-ൽ ആണു് അദ്ദേഹം ഗയയിലേക്കു പുറപ്പെട്ടതു്. അറുപതു വയസ്സായിട്ടും കാൽനടയായിത്തന്നെ പുറപ്പെടുവാൻ തീൎച്ചയാക്കി. പക്ഷെ ഈ യാത്ര ആറു മാസത്തിലധികംകാലം നീണ്ടുനിന്നില്ല. ക്ഷുദിരാമജ്യേഷ്ഠോപാദ്ധ്യായൻ ഗയയിൽഎത്തി വേണ്ട കൎമ്മങ്ങളെല്ലാം യഥാവിധി നിൎവ്വഹിച്ചശേഷം ഭഗവദ്ദൎശനംകഴിച്ചു വീട്ടിൽ വന്നു കിടന്നു. അപ്പോഴാണു് അദ്ദേഹത്തിന്നു് അസാധാരണമായ ഒരു സ്വപ്നം ഉണ്ടായതു്. അത്യുജ്ജ്വലമായ ഒരു തേജോവിശേഷം നിദ്രാവസ്ഥയിൽ അദ്ദേഹത്തിന്റെ മുമ്പിൽ പ്രത്യക്ഷമായി. അതിൻമദ്ധ്യത്തിലായി ഒരു ചെറുബാലൻ നില്ക്കുന്നതായും അദ്ദേഹം കണ്ടു. ആ കിശോരൻ ക്ഷുദിരാമനെ നോക്കി പറഞ്ഞതു് ഇങ്ങിനെ ആയിരുന്നു:—"ലോകത്തിൽ ധൎമ്മത്തിന്നു ക്ഷീണം സംഭവിക്കുന്ന കാലത്തു ഞാൻ അവതരിക്കുന്ന പതിവുണ്ടു്. ഇപ്പോൾ അതിന്നുള്ള കാലം വന്നിരിക്കുന്നു. അതിനാൽ ഞാൻ നിന്റെ പുത്രനാ

യിട്ടാണ് അവതരിക്കുവാൻ നിശ്ചയിച്ചിട്ടുള്ളതു്." ഇതു കേട്ടപ്പോൾ ക്ഷുദിരാമൻ അത്ഭുതപരവശനായിത്തീന്നു. മുമ്പു ശ്രീരാമചന്ദ്രസ്വാമിയോടു ചെയ്തപോലെ, അങ്ങിനെ ചെയ്യരുതെന്നു പലവുരു പ്രാത്ഥിക്കുവാൻ ഇപ്പോഴും ആ സാധുബ്രാഹ്മണൻ ശ്രമിച്ചുനോക്കാതിരുന്നില്ല. പക്ഷെ അതിന്നുമുമ്പായിത്തന്നെ ആ തേജോവിശേഷം അന്തർദ്ധാനം ചെയ്തുകഴിഞ്ഞിരിക്കുന്നു. ഈ സ്വപ്നം പരമാത്ഥമാണൊ, അതൊ ഭ്രാന്തിമാത്രമാണൊ എന്നു തീച്ചപ്പെടുത്തുവാനായി അദ്ദേഹം പിന്നീടു പല പരിശോധനകളും ചെയ്തുനോക്കാതിരുന്നില്ല. ആവക അവസരങ്ങളിലെല്ലാം അതു പരമാത്ഥംതന്നെയാണെന്നാണ് അദ്ദേഹത്തിന്നു ബോദ്ധ്യംവന്നതു്. എതായാലും ഈ അസാധാരണ സംഭവത്തെപ്പററി ആരോടും ഒന്നും പറയാതിരിക്കുവാനും ഭാവിസംഗതികളെ സൂക്ഷ്മാവലോകനം ചെയ്യുവാനും അദ്ദേഹം തീച്ചപ്പെടുത്തി.

ക്ഷുദിരാമചട്ടോപാദ്ധ്യായർ സ്വഗ്രാമത്തിൽ തിരിച്ചെത്തിയപ്പോഴേക്കു ചന്ദ്രമണിദേവിയുടെ സ്വഭാവത്തിന്നും വലിയ മാററങ്ങളെല്ലാം സംഭവിച്ചുകഴിഞ്ഞിരിക്കുന്നു. ദേവിതന്നെ ഒരു അലൌകികതേജസ്സിനാൽ ആവൃതയായവളെപ്പോലെ കാണപ്പെട്ടു. ഇക്കാലത്തു ചന്ദ്രമണീദേവിക്കു പല അനുഭവങ്ങളും ദശനങ്ങളും ഉണ്ടാകുക പതിവായിരുന്നുവത്രെ. ക്ഷുദിരാമചട്ടോപാദ്ധ്യായർ ഗയയിൽനിന്നു മടങ്ങിവന്ന ഉടനെ ദേവിതന്നെ അദ്ദേഹത്തോടു പറഞ്ഞതു് ഇങ്ങിനെ ആയിരുന്നു:—"ഒരു ദിവസം രാത്രി അങ്ങു ഗയായിൽനിന്നു മടങ്ങിവന്നതായി ഞാൻ ഒരു സ്വപ്നംകണ്ടു. അങ്ങയെ കണ്ടഉടനെ ഞാൻ അരികിലേക്കു ഓടിച്ചെന്നപ്പോൾ അങ്ങു എന്നെപ്പിടിച്ചു് ആലിംഗനം ചെയ്കയും, അല്പനിമിഷം ആ ആലിംഗനത്താൽ പുളകാഞ്ചിതയായി നിന്നശേഷം ഞാൻ എന്റെ മുഖം ഉയത്തി നോക്കിയപ്പോൾ അങ്ങു് അനിവ്വചനീയാകൃതിയിലുള്ള ഒരു ദിവ്യപുരുഷനെ

ധരിച്ചിരിക്കുന്നതായും ഞാൻ കണ്ടു. തൽക്ഷണംതന്നെ ആ ആലിംഗനത്തിൽനിന്നും വിമോചിക്കുവാനായി ഞാൻ എന്റെ ശരീരത്തെ കുടഞ്ഞതായും എനിക്കുതോന്നി. അതോടുകൂടി ഉണരുകയും ചെയ്തു. വാതിലുകളെല്ലാം ഭദ്രമായി അടഞ്ഞിരിപ്പുണ്ടു. അതു നാം ആരാധിക്കുന്ന മൂർത്തികളിൽ ആരെങ്കിലും ആയിരിക്കണം എന്നാണ് എന്റെ വിശ്വാസം. മററൊരു ദിവസം ഞാൻ ശിവക്ഷേത്രത്തിലെ മണ്ഡപത്തിൽ നില്ക്കുമ്പോൾ ശ്രീകോവിലിലെ ശിവലിംഗത്തിന്നു ജീവനുള്ളതായും അവിടെനിന്നു ഒരു ദിവ്യചൈതന്യം ഉത്ഭവിച്ച് ആ ദിക്കെല്ലാം പരക്കുന്നതായും ഞാൻ കണ്ടു. അല്പം കഴിഞ്ഞപ്പോൾ അതു ഒരു ശക്തിയോടുകൂടിയ പ്രവാഹംപോലെ എന്റെ നേരെ വന്ന് എന്നെ തട്ടിമറിച്ചിട്ടു. ഇതൊന്നും മററാരും കണ്ടതും അറിഞ്ഞതും ഇല്ല. ഇതെല്ലാം കഴിഞ്ഞപ്പോൾ ഞാൻ മുമ്പ് അനുഭവിക്കാത്തവിധത്തിലുള്ള ശക്തിയും ഉന്മേഷവും ആനന്ദവും ആണ് എനിക്കു തോന്നിയതു്. അതിന്നുശേഷം ആ ചൈതന്യവിശേഷം എന്നിൽ പ്രവേശിച്ച് എന്റെ വയററിൽ ഘനീഭൂതമായി കിടപ്പുള്ളതുപോലെ തോന്നുന്നുണ്ട്." അതിന്നുശേഷം ക്ഷുദിരാമൻ തനിക്കുണ്ടായ സ്വപ്നങ്ങളും മററും ചന്ദ്രമണീദേവിയേയും പറഞ്ഞു മനസ്സിലാക്കി. ദേവി ഗർഭം ധരിച്ചിരിക്കുന്നു. ദേവിയുടെ ദേഹകാന്തി നാൾക്കുനാൾ വർദ്ധിച്ചുവന്നു. ദേവിക്ക് ഇക്കാലത്തു നാല്പത്തിയഞ്ചു വയസ്സു പ്രായമായിരിക്കുന്നു.

## അവതാരവും കിശോരഭാവവും.

1836 ഫെബ്രുവരിമാസം 17-ാംനു- ബുധനാഴ്ച, കാലത്ത് അഞ്ചുമണിസമയത്തു ദേവി ഒരു ആൺകുഞ്ഞിനെ പ്രസ

വിച്ചു. ചാറ്റർജ്ജികുടുംബം അപ്പോൾ താമസിച്ചിരുന്ന ആ ചെറു ഗൃഹത്തിൽ ക്ഷുദിരാമജ്യേഷ്ഠോപാദ്ധ്യായനും രാമകുമാരജ്യേഷ്ഠോപാദ്ധ്യായനും ഉപയോഗിക്കുവാനായി രണ്ടു ചെറിയ മുറികൾമാത്രമേ ഉണ്ടായിരുന്നുള്ളൂ. അതിനാൽ സൂതികാഗൃഹമായി ഉപയോഗപ്പെടുത്തേണ്ടിവന്നതു് അവരുടെ ഉരൽപ്പുരയെയാണു്. പ്രസവസമയത്തു ശുശ്രൂഷിക്കുവാനായി ധനി എന്നു പേരായ ഒരു കമ്മാളസ്ത്രീ മാത്രമേ അടുത്തുണ്ടായിരുന്നുള്ളൂ. സദ്യോജാതനായ ശിശുവിന്നു്, ആറുമാസം പ്രായംചെന്നാലുണ്ടാകുന്ന വലിപ്പം ഉണ്ടായിരുന്നു എന്നു പറഞ്ഞുകേട്ടിട്ടുണ്ടു്. മൂന്നാഴ്ചയ്ക്കുശേഷം ജാത്യാചാരപ്രകാരമുള്ള കർമ്മങ്ങളെല്ലാം നടത്തി ശംഭുചന്ദ്രൻ എന്നു പേരിട്ടു എങ്കിലും ഗദാധരവിഷ്ണുവിന്റെ തൃക്കാലടി വന്ദിച്ചാനായി ഗയയിൽ പോയ സമയത്തുണ്ടായ സ്വപ്നം അനുസരിച്ചു ജാതനായതുകൊണ്ടു് ആ ശിശുവെ പിന്നീടു ഗദാധരൻ എന്നാണു വിളിച്ചുവന്നതു്.

ഗദാധരൻ കൊച്ചുകുഞ്ഞായിരുന്ന കാലത്തു് അതിശയകരങ്ങളായ പല സംഭവങ്ങളും ഉണ്ടായിട്ടുള്ളപ്രകാരം കേട്ടിട്ടുണ്ടു്. മൂന്നുമാസംമാത്രം പ്രായംചെന്ന കാലത്തു ചന്ദ്രമണീദേവി ഒരിക്കൽ, ആ ചെറുകുട്ടി വലിയ ഒരാളായി കിടക്കുന്നതുകണ്ടു എന്നും മറ്റൊരിക്കൽ ദേവിക്കു് എടുക്കുവാൻ വഹിയാത്തവിധം അത്ര ഘനമുള്ളതായിത്തോന്നി എന്നും ദേവിതന്നെ പലതവണ പറഞ്ഞിട്ടുള്ളതാണു്. എന്നാൽ ഈവക അസാധാരണത്വങ്ങളെല്ലാം എന്തോ ഉപദ്രവംകൊണ്ടു് ഉണ്ടാകുന്നതാണെന്നാണു് അവർ വിചാരിച്ചതു്. ആറാംമാസത്തിൽ ചോറൂണു വളരെ കേമമായികഴിച്ചു. ക്ഷുദിരാമജ്യേഷ്ഠോപാദ്ധ്യായനിൽ അതിയായ ഭക്തിയും ബഹുമാനവും ഉണ്ടായിരുന്ന ലാഹാകുടുംബക്കാരായിരുന്നു ഇതിന്നുവേണ്ട സകല ചിലവുകളും നിർവ്വഹി

ച്ചു്. ഗദാധരൻ ഒരു അസാധാരണ ശിശുവാണെന്നു് അവൎക്കു് അക്കാലത്തുതന്നെ അറിവുണ്ടായിരുന്നുവത്രെ.

ഇങ്ങിനെ ഗദാധരൻ വീട്ടുകാരുടേയും നാട്ടുകാരുടേയും കണ്ണിലുണ്ണിയായി വളൎന്നുവന്നു. ഗദാധരന്റെ ഉപനയനം കഴിച്ചതും ആ ബാലനെ എഴുത്തിന്നിരുത്തിയതും അഞ്ചാമത്തെ വയസ്സിലാണു്. അതുവരെയുള്ള ജീവിതത്തെപ്പററി ഇതിലധികമായി വളരെ ഒന്നും അറിയുന്നില്ല. എന്നാൽ ഈ കാലത്തുതന്നെ അസാമാന്യമായ ബുദ്ധിവികാസവും ധൈൎയ്യവും സത്യപ്രതിപത്തിയും മററു് ഉൽകൃഷ്ടഗുണങ്ങളും ആ ബാലനിൽ കാണ്മാനുണ്ടായിരുന്നു എന്നു പറയപ്പെട്ടിട്ടുണ്ടു്. ലാഹാകുടുംബക്കാരുടെ വകയായി നടത്തപ്പെട്ടിരുന്ന എഴുത്തുപള്ളിയിൽവെച്ചാണു ഗദാധരൻ അക്ഷരാഭ്യാസം തുടങ്ങിയതു്. ഗദാധരന്റെ ബുദ്ധിസാമൎത്ഥ്യവും സൽസ്വഭാവവും കണ്ടു പലരും ആ ചെറുപ്രായത്തിൽതന്നെ ആ ബാലനെ പൂജിക്കുവാൻ തുടങ്ങിയിരുന്നു. കമാരപുകുരത്തിന്നടുത്തുള്ള ഭൂർസുബാ എന്ന ദിക്കിലെ മഹാപ്രഭു മാണിക്കരാമചാററൎജ്ജി ക്ഷുദിരാമചട്ടോപാദ്ധ്യായന്റെ ഒരു ആപ്തമിത്രമായിരുന്നു. ചട്ടോപാദ്ധ്യായൻ പലപ്പോഴും ബാനൎജ്ജിയെ കാണ്മാൻ പോക പതിവായിരുന്നു. അഞ്ചുവയസ്സു പ്രായംഉള്ള കാലത്തു ഗദാധരൻ പിതാവോടൊന്നിച്ചു് അവിടെ ചെന്നപ്പോൾ, മാണിക്കരാമന്റെ സഹോദരൻ മാണിക്കചന്ദ്രബാനൎജ്ജി "അങ്ങുന്നേ! ഈ ഗദാധരൻ ഒരു സാധാരണ ബാലനാണെന്നു വിചാരിക്കേണ്ട. അവനെ ഞങ്ങൾ ഗോപാലകൃഷ്ണപ്പോലെയാണു കാണുന്നതു്" എന്നു ക്ഷുദിരാമചട്ടോപാദ്ധ്യായനോടു പറയുകകൂടെ ഉണ്ടായിട്ടുണ്ടു്.

ഗദാധരന്റെ വിദ്യാഭ്യാസത്തെപ്പററി വളരെ ഒന്നും പറയുവാൻ ഇല്ല. അഞ്ചുവയസ്സു പ്രായമായ കാലത്തുതന്നെ

അന്യന്മാരുടെ ശബ്ദങ്ങളേയും സ്വഭാവങ്ങളേയും അതേമാതിരി പകൎത്തുവാൻ ആ ബാലന്നു വളരെ വിരുതുണ്ടായിരുന്നു. ഏതെങ്കിലും ഒരു സംഗതി ഒരിക്കൽമാത്രം കേട്ടാൽ മനസ്സിലായിക്കഴിയും. പള്ളിക്കൂടത്തിൽ പോകുവാൻ ആരംഭിക്കുന്നതിന്നു മുമ്പായിത്തന്നെ ഗദാധരന്നു പല സ്തോത്രങ്ങളും കീൎത്തനങ്ങളും മനഃപാഠമായിരുന്നു. പണ്ഡിതന്മാർ പുരാണങ്ങൾ വായിക്കുന്നതു കേൾക്കുവാൻ ഗദാധരബാലന്നു വലിയ ആഗ്രഹമായിരുന്നു. തനിക്കും അവരെപ്പോലെ വായിക്കാറാകണം എന്നായിരുന്നു ആ ബാലന്റെ മോഹം. അതിനാൽ ഒരു കൊല്ലംകൊണ്ടു ബങ്കാളിഭാഷ നല്ലപോലെ എഴുതുവാനും വായിക്കുവാനും ആ ബാലൻ വശമാക്കി. പിന്നെ പുരാണങ്ങൾ വായിക്കുകയും കീൎത്തനങ്ങൾ പാടുകയും സാധാരണ പതിവായിത്തീൎന്നു. ഈ അവസരങ്ങളിലെല്ലാം ആ ബാലന്റെ മനസ്സ സ്ഥൂലശരീരം വിട്ടു് അയോദ്ധ്യാ, ഹസ്തിനാപുരം, ഗോവൎദ്ധനം, വൃന്ദാവനം മുതലായ ദിക്കുകളിൽ സഞ്ചരിക്കുകയും ശരീരംതന്നെ സ്തോഭംനിമിത്തം രോമാഞ്ചകഞ്ചുകമാകുകയും പതിവായിരുന്നു. പക്ഷെ ഈ ഭാവഭേദങ്ങൾകൊണ്ടു വിദ്യാഭ്യാസഗതിയിലും മററു ലൌകികവിഷയങ്ങളിലും വലിയ ഭാവഭേദങ്ങളൊന്നും അക്കാലത്തു കണ്ടില്ല. എന്നുമാത്രമല്ല കളിയിലും വികൃതിയിലും ആ ബാലൻ മററുള്ളവരുടെ നേതാവുംകൂടെയും ആയിരുന്നു.

ഗദാധരന്നു ഏഴു വയസ്സുമാത്രം പ്രായം ഉണ്ടായിരുന്ന കാലത്തു ഒരു ദിവസം രാവിലെ ആ ബാലൻ അടുത്തുള്ള വയലിൽ പോയസമയം പ്രശാന്തരമണീയമായ ആകാശത്തിൽ ഒരു് കാർമേഘം പൊങ്ങിവരുന്നതായും നിമിഷാന്തരത്തിൽ ആകാശമെല്ലാം മൂടുന്നതായും കണ്ടു. ഇതിനെ ഏദയാവജ്ജകമായ നീലിമകൊണ്ടു് ആവൃതമായിരുന്ന ആകാ

ശത്തിൽ കുറെ വെള്ളക്കൊക്കുകൾ മന്ദമന്ദം പറന്നുവരുന്നതായും കണ്ടു. അപ്പോൾ ആ മനോഹരമായ പ്രകൃതിവിശേഷത്തിന്റെ സൌന്ദൎയ്യം ആ ബാലമനസ്സിനെ ഹഠാൽ ആകൎഷിക്കുകയും ആ മനസ്സാകട്ടെ അതിന്റെ സങ്കല്പപരിധികളെ അതിക്രമിച്ചു വിദൂരസഞ്ചാരം ചെയ്യുകയും തന്മൂലം ശരീരം ജഡപ്രായമായി നിലത്തു പതിക്കുകയും ചെയ്തു. അല്പനേരം ചെന്നപ്പോൾ ആ വഴിയെ വന്ന ഒരു അയൽപക്കക്കാരൻ, അവിടെ ബോധരഹിതനായി വീണുകിടക്കുന്ന ബാലനെ എടുത്തു കൊണ്ടുപോയി സ്വഗൃഹത്തിൽ ഏല്പിച്ചു. ആ കുമാരനു സുബോധം വരുവാൻ വളരെ നേരം വേണ്ടിവന്നില്ല. അപ്പോൾ മാതാപിതാക്കന്മാർ ഈ ഭാവഭേദത്തിന്റെ കാരണത്തെപ്പറ്റി ചോദിച്ചപ്പോൾ തനിക്കു വിശേഷവിധിയായി ഒന്നുംതന്നെ സംഭവിച്ചില്ലെന്നും, മനോഹരമായ കാഴ്ച കണ്ടപ്പോൾ ഉണ്ടായ സന്തോഷം നിമിത്തം സ്വന്തശരീരത്തെക്കൂടെ മറന്നുപോയതാണെന്നും ആയിരുന്നു പറഞ്ഞ മറുപടി; എങ്കിലും അതു് അവൎക്കു ഒട്ടുംതന്നെ തൃപ്തിയെ കൊടുത്തില്ല. അതിനാൽ ഇതു വല്ല രോഗലക്ഷണവും ആയിരിക്കുമെന്നുവെച്ചു് അവർ പല ചികിത്സകളും ചെയ്തുനോക്കി. അതുകൊണ്ടു പ്രത്യേകഗുണമൊന്നും ഉണ്ടായില്ലെന്നു മാത്രമല്ല ഈ ഭാവപ്പകൎച്ച ഗദാധരനിൽ പിന്നീടു പല അവസരങ്ങളിലും ഉണ്ടാകുക പതിവായും തീൎന്നു.

## നവ്യജീവിതം.

കൊല്ലവൎഷം 1048 കന്നിമാസത്തിൽ ക്ഷുദിരാമച്ചട്ടോപാദ്ധ്യായൻ തന്റെ സഹോദരിയെ കാണ്മാനായി സേലംപുരിയിൽ പോയിരുന്നു അല്പകാലമായി ഉദാ

ത്തിന്നു നല്ല സുഖമുണ്ടായിരുന്നില്ലെങ്കിലും, നവരാത്രിപൂജ സഹോദരിയുമൊന്നിച്ചു കൊണ്ടാടേണമെന്നു വെച്ചാണു് അങ്ങോട്ടു പുറപ്പെട്ടതു്. അവിടെവെച്ചു രോഗം അധികരിക്കുകയും, ഒടുവിൽ ശുക്ലപക്ഷദശമി ദിവസം തന്റെ അറുപത്തിഎട്ടാമത്തെ വയസ്സിൽ ആ ധന്യപുരുഷൻ സമാധി അടയുകയും ചെയ്തു. തന്റെ ഇഷ്ടദേവനായ രഘുനാഥനെ പ്രത്യക്ഷത്തിൽ കണ്ടു, തന്റെ ആത്മാവിനെ ആ ദേവനിൽ ലയിപ്പിച്ചു ദേഹത്തെ ഉപേക്ഷിക്കുകയാണു ചെയ്തതെന്നു കേട്ടിട്ടുണ്ടു്.

ഈ കാലത്തു ഗദാധരന്നു ഏഴു വയസ്സു മാത്രമേ പ്രായമായിരുന്നുള്ളു; എങ്കിലും ഈ സംഭവം ആ ബാലനെ അത്യധികം ചിന്താകുലനാക്കാതിരുന്നില്ല. ഒരുവന്റെ മരണശേഷം ഉണ്ടാകുന്ന അവസ്ഥ എന്തു്? എന്ന സംഗതിയെപ്പററി ചിന്തിക്കുവാൻ തുടങ്ങിയതു് അതു മുതല്ക്കാണെന്നു ഭഗവാൻതന്നെ പലപ്പോഴും പറയുക ഉണ്ടായിട്ടുണ്ടു്.

ഇതിന്നനുകൂലിക്കുന്ന മറെറാരു സംഭവംകൂടെ ഇക്കാലത്തു് ഉണ്ടാകാതിരുന്നില്ല. പുരി (ജഗന്നാഥ)യിലേക്കു പോകുന്ന വഴിയിൽ, ആ പ്രദേശത്തു, ഒരു സാമാന്യം വലിയ സത്രമുണ്ടു്. അവിടെ ഇക്കാലത്തു ഏതാനും സന്യാസിമാർ വന്നിറങ്ങുകയും അവരിൽ ഒരാൾക്കു്, അവിടെവെച്ചു രോഗം പിടികൂടിയതുകൊണ്ടു് അവർ അവിടെ കുറേക്കാലം താമസിക്കേണ്ടിവരികയും ചെയ്തു. ഗദാധരൻ ഈ സത്രത്തിൽ പോയി അവിടെ ഇറങ്ങുന്ന വഴിപോക്കർക്കു വേണ്ടുന്ന ശുശ്രൂഷകൾ ചെയ്ക സാധാരണ പതിവായിരുന്നു. അതിനാൽ ഈ സന്യാസികളെ കുറെ അധികദിവസം ഒന്നായി ഉപചരിക്കുവാൻ ഗദാധരന്നു് അവസരം സിദ്ധിച്ചു. ആ സന്യാസികളാകട്ടെ, ഗദാധരന്റെ സ്വഭാവവിശേഷവും ജീവന്റെ പരിപുഷ്ടാവസ്ഥയും അറിഞ്ഞു സന്തോഷിച്ചു് അവന്നു ഈ

ചാരഭജനരീതി ഉപദേശിച്ചു കൊടുത്തു. ഉപാസനാമാൎഗ്ഗത്തിൽ ശ്രീ ശ്രീരാമകൃഷ്ണദേവന്റെ ആദ്യഗുരുക്കന്മാർ ഇവരാണെന്നു വേണം പറയുവാൻ.

ഗദാധരന്നു് ഉപനയനത്തിന്നുള്ള പ്രായമായി. ഉപനയനാവസരത്തിൽ സ്വീകരിക്കുന്ന പുതിയ ഭിക്ഷാപാത്രത്തിൽ തന്റെ സ്വന്തമാതാവിന്നു സമാനയായ ഒരു മഹതിയിൽനിന്നു ഭിക്ഷ വാങ്ങുന്ന സമ്പ്രദായം ഉണ്ടു്. കമാരപൂകരത്തിൽ, ചാററർജികുടുംബക്കാരുടെ അകൃത്രിമ മിത്രവും ഗദാധരന്റെ വളൎത്തമ്മയും ആയ ധനിയിൽനിന്നു ഭിക്ഷയെടുക്കുവാനാണു ഗദാധരൻ നിശ്ചയിച്ചതു്. എന്നാൽ അതു ദേശാചാരത്തിന്നു യോജിച്ചതല്ലാത്തതിനാൽ മററുള്ളവർ ആദ്യത്തിൽ സമ്മതിക്കുക ഉണ്ടായില്ല. താൻ ധനിയിൽ നിന്നല്ലാതെ മററാരിൽനിന്നും ഭിക്ഷ സ്വീകരിക്കുന്നതല്ലെന്നു ഗദാധരൻ ശഠിച്ചു. ഒടുവിൽ അതിനെത്തന്നെ മററുള്ളവർ സ്വീകരിക്കേണ്ടതായും വന്നു. ഇങ്ങിനെ, ജാത്യാചാരങ്ങളിൽ അത്യന്തനിഷ്ഠയോടുകൂടിയ ചാററർജികുടുംബത്തിലെ ദിവ്യകുമാരൻ ഉപനയനാവസരത്തിൽ ഭിക്ഷയേററു തന്റെ രണ്ടാം മാതാവായി സ്വീകരിച്ചതു ഒരു കൊല്ലസ്ത്രീയെ ആയിരുന്നു. ഹ! ധനിയുടെ ഭാഗ്യം! ത്രേതായുഗത്തിൽ ശബരി; കലിയുഗത്തിൽ ധനി.

ഉപനയനാനന്തരം ഗദാധരൻ പൂജാദികൎമ്മങ്ങളിൽ ഏൎപ്പെടുവാൻ തുടങ്ങി. ഇക്കാലത്തു ഒരു ദിവസം കമാരപൂകരത്തിലെ മഹാപ്രഭുവായ ലാലാബാബുവിന്റെ വീട്ടിൽ ഒരു പണ്ഡിതസദസ്സു കൂടുവാൻ ഇടയായി. ഓരോ അടിയന്തരാവസരങ്ങളിൽ പണ്ഡിതന്മാർ യോഗംകൂടി ഓരോ സംഗതികളെപ്പററി വാദപ്രതിവാദം നടത്തുന്ന സമ്പ്രദായം ബങ്കാളത്തിൽ ഇന്നും നടപ്പുള്ളതാണല്ലൊ. പ്രസ്തുത യോഗത്തിൽ ഒരു അവഗാഹമായ അദ്വൈത സംഗതിയെപ്പററി

ദ്ധ്യാണ വാദപ്രതിവാദം നടത്തിയത്. പണ്ഡിതന്മാർ എത്രയൊക്കെ തക്കിച്ചിട്ടും ഒരു തീരുമാനവും ഉണ്ടാക്കുവാൻ സാധിക്കുന്നില്ലെന്നു കണ്ടപ്പോൾ അവിടെ സന്നിഹിതനായിരുന്ന ഗദാധരബാലൻ അതിന്നു ശരിയായ സമാധാനം ഉണ്ടാക്കിക്കൊടുത്തു എന്നും ഗദാധരന്റെ അനിതരസാധാരണമായ ബുദ്ധിവിശേഷവും അതിസൂക്ഷ്മമായ ചിന്താശീലവും കണ്ട് അവിടെ കൂടിയിരുന്നവരെല്ലാം ആ ബാലനെ വളരെ ബഹുമാനിച്ചു എന്നും കേൾക്കുക ഉണ്ടായിട്ടുണ്ട്.

## വിദ്യാഭ്യാസം.

ഉപനയനാനന്തരം ഗദാധരൻ ഈശ്വരപരമായ സംഗതികളിൽ അത്യന്തം താല്പയ്യത്തോടുകൂടെ പുരോഗമനം ചെയ്തുകൊണ്ടിരുന്നു എന്നു മാത്രമല്ല, ആ ബാലന്റെ മനസ്സു പലപ്പോഴും അതിന്റെ പരിധികളെ ലംഘിച്ചു വിദൂരസഞ്ചാരം ചെയ്തുകൂടിയും ചെയ്തിരുന്നു. എങ്കിലും വിദ്യാഭ്യാസവിഷയത്തിൽ ആ ബാലന്റെ ഗതി ഒട്ടുംതന്നെ ആശാസ്യമായിരുന്നില്ല. മുൻ വിവരിച്ചതുപോലെയുള്ള ഭാവഭേദങ്ങൾ സാധാരണമായി ഉണ്ടായിക്കൊണ്ടിരിക്കുന്നതു കണ്ടപ്പോൾ അതെന്തോ രോഗലക്ഷണമായിരിക്കും എന്നു സങ്കല്പിച്ചു രക്ഷിതാക്കന്മാർ അവരുടെ ശ്രദ്ധയെല്ലാം രോഗനിവാരണത്തിന്നായി വിനിയോഗിക്കുകയല്ലാതെ വിദ്യാഭ്യാസത്തിൽ ഒട്ടുംതന്നെ നിഷ്കർഷിക്കുക ഉണ്ടായില്ല. അതുപോലെതന്നെ ആ ബാലന്റെ സ്വഭാവനൈമ്മല്യം കണ്ട് അപഹൃതചിത്തവൃത്തികളായിത്തീന്ന ഗുരുനാഥന്മാരും ഗദാധരനെ നിബ്ബന്ധിക്കുകയും ഉണ്ടായില്ല. ഇതിന്നെല്ലാം പുറമെ കേവലം ഉദരപൂരണത്തിന്നു മാത്രം ഉതകുന്ന ഇന്നത്തെ വിദ്യാഭ്യാസരീതിയിൽ ആ ബാലന്നുതന്നേയും ഒരു അഭി

രുചിയും ഉണ്ടായിരുന്നതും ഇല്ല. അതിനാൽ ഗദാധരന്നു ബങ്കാളിഭാഷ ഒരുവിധം എഴുതുവാനും വായിക്കുവാനും വശമായിരുന്നു എന്നല്ലാതെ ആ ബാലന്റെ വിദ്യാഭ്യാസത്തെ പററി അതിലധികമായി ഒന്നുംതന്നെ പറയുവാനില്ല. എന്നാൽ വായനയിൽ ഈ ബാലൻ അതിവിദഗ്ദ്ധനായിരുന്നു. ഗദാധരന്റെ വായനയ്ക്കു്, അന്യമനസ്സുകളെ ആകർഷിക്കുവാൻ ശക്തികൂടിയ ഭക്തിരസം നിതരാം ഉണ്ടായിരുന്നു എന്നു് അതിനെ കേൾക്കുവാൻ ഭാഗ്യമുണ്ടായവരെല്ലാം സമ്മതിച്ചിട്ടുണ്ടു്. എന്നു മാത്രമല്ല ശ്രീനിവാസൻ എന്ന ഒരു ഭക്തശിരോമണി, ഇക്കാലത്തു ഗദാധരനെ ഒരു വിജനസ്ഥലത്തു കൂട്ടിക്കൊണ്ടുപോയി, അവിടെവെച്ചു പൂജിച്ചു് "ഭഗവാനെ! അടിയൻ വൃദ്ധനായിക്കഴിഞ്ഞിരിക്കുന്നു. അടിയന്റെ കാലം അവസാനിക്കാറായിരിക്കുന്നു. നിന്തിരുവടിയുടെ ലീലകൾ കണ്ടു ആനന്ദിക്കുവാനുള്ള ഭാഗ്യം ഈ ദുർഗന്നു് ഉണ്ടാകുമെന്നു തോന്നുന്നില്ല. അതിനാൽ അടിയനെ ഇപ്പോൾതന്നെ അനുഗ്രഹിക്കണം" എന്നു പ്രാർത്ഥിക്കുക ഉണ്ടായിട്ടുണ്ടു് എന്നാണു അറിയുന്നതു്.

ഗദാധരന്നു വയസ്സു പന്ത്രണ്ടു തികഞ്ഞു. ഇപ്പോഴേക്കു ചാററർജികുടുംബത്തിലെ സ്ഥിതിഗതികൾക്കു വളരെ വ്യത്യാസം നേരിട്ടുപോയി. രാമേശ്വരൻ വിവാഹം ചെയ്തു. രാമകുമാരന്റെ ഭാര്യ അക്ഷയൻ എന്നപേരായ കുമാരനെ പ്രസവിക്കുകയും തദനന്തരം സൂതികാഗൃഹത്തിൽ വെച്ചുതന്നെ മരിച്ചുപോകുകയും ചെയ്തു. രാമേശ്വരൻ നല്ല വിദ്വാനായിട്ടുണ്ടു്. എങ്കിലും പറയത്തക്ക സമ്പാദ്യമൊന്നും ഇല്ല. രാമകുമാരന്റെ സമ്പാദ്യത്തിന്നും കുറവു നേരിട്ടു. ചിലവു പലപ്രകാരത്തിലും വർദ്ധിച്ചുംവന്നു. അതുകൊണ്ടു അവിടെ ഒരു വിധത്തിലും സുഖജീവിതം സാദ്ധ്യമല്ലെന്നു തീർച്ചയാക്കി രാമകുമാരൻ ജീവിതോപായംതേടി ആ രാജ്യം വിട്ടുപോ

കുവാൻ ഉറച്ചു. ഇതനുസരിച്ചു വീട്ടുകാൎയ്യങ്ങളെല്ലാം സഹോദരനായ രാമേശ്വരനെ ഏല്പിച്ച് അദ്ദേഹം 1025-ൽ, തന്റെ നാല്പത്തഞ്ചാമത്തെ വയസ്സിൽ കല്ക്കത്തയ്ക്കു പോയി, അവിടെ ഒരു ചെറിയ പാഠശാല സ്ഥാപിച്ചു താമസമാക്കി.

രാമേശ്വരന്റെ ഭരണത്തിലും വീട്ടുകാൎയ്യങ്ങൾ ഒട്ടുംതന്നെ തൃപ്തികരമായ അവസ്ഥയെ പ്രാപിക്കുക ഉണ്ടായില്ല. അതിനാൽ ഗദാധരന്റെ വിദ്യാഭ്യാസസംഗതിയിൽ ഒട്ടുംതന്നെ ശ്രദ്ധവെയ്ക്കുവാനും അദ്ദേഹത്തെക്കൊണ്ടും സാധിച്ചില്ല. രാമകുമാരന്റെ കൽക്കത്താ യാത്രയ്ക്കു ശേഷം ഗദാധരൻ മിക്കവാറും ഒരു അനാഥക്കുട്ടിയെപ്പോലെയാണു വളൎന്നുവന്നതു്. ചാറ്റർജികുടുംബത്തിലെ ഗൃഹകൃത്യങ്ങളെല്ലാം നിൎവ്വഹിക്കുന്നതു ചന്ദ്രമണീദേവിതന്നെ ആണു്. രാമേശ്വരന്റെ ഭാൎയ്യ കേവലം ഒരു ചെറു ബാലികമാത്രം ആയിരുന്നതുകൊണ്ടു ദേവിയെ കാൎയ്യമായൊന്നും സഹായിക്കുവാൻ ആ ബാലിക ശക്തയായിരുന്നില്ല. അതിനാൽ ഗദാധരൻ—ഇപ്പോൾ പത്തു പതിനേഴു വയസ്സു പ്രായമായിട്ടുണ്ടു്—അമ്മയെ സഹായിച്ചുകൊണ്ടു ഗൃഹത്തിൽതന്നെ ഇരിക്കേണ്ടതായി വന്നു. ഇക്കാലത്തു ദിവസേന ഉച്ചയ്ക്കു് അമ്മയെ പുരാണം വായിച്ചുകേൾപ്പിക്കുവാൻ തുടങ്ങി. ഈ വായന കേൾക്കുവാൻ അയൽപക്കത്തുള്ള സ്ത്രീകളെല്ലാം അവിടെ ചെന്നുചേരുക പതിവായി. ഗദാധരന്റെ വായനയ്ക്കു ശ്രോതാക്കളുടെ ചിത്തം അപഹരിക്കുവാനുള്ള സാമൎത്ഥ്യം ഉണ്ടെന്നു് മുമ്പു പറയുക ഉണ്ടായിട്ടുണ്ടല്ലോ. അതിനാൽ ഇങ്ങനെ അല്പദിവസം കഴിഞ്ഞപ്പോഴേയ്ക്കും ചാറ്റർജിമഠത്തിൽ ദിവസേന ഉച്ചതിരിഞ്ഞാൽ സ്ത്രീസമാജം കൂടുക പതിവായി. ഈ സ്ത്രീകൾക്കെല്ലാം ഗദാധരൻ കണ്ണിലുണ്ണിയായും തീൎന്നു. അവർ അവരുടെ രഹസ്യവൎത്തമാനങ്ങൾകൂടെ ഈ ബാലനോടു പറയുക പതിവായിരുന്നുവത്രെ. ഗദാധരൻ ഒരു യുവാവാണു്, എ

ത്തിന്നു പുരുഷനാണു് എന്നുള്ള ബോധംതന്നെ അവൎക്കു് ഉണ്ടായിരുന്നില്ലെന്നു് അവരിൽ പലരും പലപ്പോഴും പറയുക ഉണ്ടായിട്ടുണ്ടു്. ഗദാധരൻ ഇക്കാലത്തു് ഏതാനും അവസരങ്ങളിലെല്ലാം സ്ത്രീവേഷം കെട്ടുകകൂടയും ചെയ്യാറുണ്ടായിരുന്നു. ആ വേഷത്തിൽ ആ യുവാവിനെ കണ്ടറിയുവാൻ എത്ര പരിചിതന്മാരെക്കൊണ്ടുകൂടിയും സാധിച്ചിരുന്നില്ല.

ഇക്കാലത്തു ഗദാധരൻ പ്രധാന വേഷക്കാരനായി ഒരു ബാലനാടകക്കമ്പനി നടത്തുകകൂടെ ഉണ്ടായിട്ടുണ്ടു്. ഇതിലേക്കായി, അന്നത്തെ ഏതാനും പ്രസിദ്ധനടന്മാരുടെ അടുത്തുപോയി നാട്യവിദ്യ അഭ്യസിക്കുകകൂടെ ചെയ്തു. നാട്യത്തിൽ എന്നപോലെതന്നെ ചിത്രമെഴുത്തിലും ഗദാധരൻ അതിസമൎത്ഥൻ ആയിത്തീൎന്നു. സൎവ്വോപരി, കളിമണ്ണുകൊണ്ടു രൂപം ഉണ്ടാക്കുന്ന വേലയിൽ അക്കാലത്തുതന്നെ ഗദാധരൻ നല്ല പ്രസിദ്ധി സമ്പാദിച്ചിരുന്നു.

ഗദാധരന്റെ ഏവംവിധമുണ്ടായ കമാരപൂകരജീവിതം രാമകുമാരജ്യേഷ്ഠാപാദ്ധ്യായന്നു് ഒട്ടുംതന്നെ സന്തോഷത്തെയോ സമാധാനത്തെയോ കൊടുത്തില്ല. ഇക്കാലത്തെല്ലാം രാമകുമാരജ്യേഷ്ഠാപാദ്ധ്യായൻ ഇടയ്ക്കിടയ്ക്കു തന്റെ ഗൃഹത്തിൽ വന്നു കാൎയ്യങ്ങൾ അന്വേഷിച്ചുപോകുന്ന പതിവുണ്ടായിരുന്നു. അപ്പോഴെല്ലാം ഗദാധരൻ ഇങ്ങനെ ഒരു താന്തോന്നിയായി വളരുന്നതുകണ്ടു് അദ്ദേഹം വളരെ വ്യസനിച്ചു. തന്റെ കുടുംബത്തിൽ ഉള്ളവരെല്ലാം നല്ല പണ്ഡിതന്മാരായിരിക്കുന്ന സ്ഥിതിക്കു് ഈ ബാലൻമാത്രം ഇങ്ങനെ അനക്ഷരകുക്ഷിയായി വളരുന്നതുകണ്ടു് അദ്ദേഹം വളരെ വിഷാദിച്ചു. അതിന്നും പുറമെ തന്റെസഹോദരന്റെ കൂട്ടുകെട്ടും സഹവാസവും ഒട്ടും ആശാസ്യമായും അദ്ദേഹത്തിന്നു തോന്നിയില്ല. എന്നാൽ ഗൃഹത്തിൽ മാതാവിനെ സഹായിക്കു

വാനായി ആരും ഇല്ലാത്തതുകൊണ്ടും തള്ളയില്ലാപ്പിള്ള ആയ അക്ഷയനെ വളർത്തികൊണ്ടുവരേണ്ട ഭാരംകൂടെ ആ വയോവൃദ്ധയിൽതന്നെ വന്നുചേർന്നിരിക്കുന്ന സ്ഥിതിക്കും അവരുടെ ഏകസഹായിയായ ആ അവസാനപുത്രനെ അവിടെനിന്നു കൊണ്ടുപോകുന്നതു ഭംഗിയല്ലെന്നു വിചാരിച്ചു്, അദ്ദേഹം തൻെറ സഹോദരനെപററി വ്യസനിച്ചുകൊണ്ടു മടങ്ങിപ്പോകുകയായിരുന്നു സാധാരണമായി ചെയ്തിരുന്നതു്. ഇങ്ങനെ ഗദാധരന്നു പതിനേഴുവയസ്സു പ്രായമാകുന്നതുവരെ കഴിഞ്ഞുകൂടി. അപ്പോഴയ്ക്കും രാമേശ്വരൻെറ ഭാര്യയ്ക്കും അല്പമൊക്കെ സഹായിക്കുവാൻ സാധിക്കുന്ന പ്രായവും ആയി. അതിനാൽ ഗദാധരനെ കൽക്കത്തയിലേയ്ക്കു കൂട്ടിക്കൊണ്ടുപോകുവാൻ രാമകുമാരൻ തീർച്ചയാക്കി. അതനുസരിച്ചു 1028-ൽ യുവഗദാധരൻ കൽക്കത്തയിലേയ്ക്കു മാറി.

കൽക്കത്തയിൽ എത്തിയതിന്നുശേഷം, ഏതാനും പ്രഭുക്കന്മാരുടെ ഗൃഹങ്ങളിൽ താൻ ഏററിരുന്ന പൂജാതികർമ്മങ്ങളും സ്വഗൃഹത്തിലെ ജോലികളും ജ്യേഷ്ഠൻ അനുജനെ ഏല്പിച്ചു. ദിവസേന ഈവക പ്രവൃത്തികൾ കഴിച്ചു ബാക്കിയുണ്ടാകുന്ന സമയം വിദ്യാഭ്യാസത്തിൽ വിനിയോഗിക്കുവാനും നിഷ്കർഷിച്ചു. ഗദാധരൻ കമാരപുകരത്തിലെപ്പോലെതന്നെ ഇവിടേയും പൂജാദികർമ്മങ്ങളെല്ലാം വളരെ ഭംഗിയായി നിർവ്വഹിച്ചു; എന്നു മാത്രമല്ല അവിടത്തെ കുലീനകളായ സ്ത്രീജനങ്ങളുടെ കണ്ണിലുണ്ണിയായിതീരുകയും ചെയ്തു. ഗദാധരനെ ആദരിക്കുവാനും ബഹുമാനിക്കുവാനും ഗദാധരൻ പറയുന്നതുപോലെ കേട്ടുനടക്കുവാനും ഒരുകൂട്ടം സ്ത്രീജനങ്ങളും ഒട്ടനേകം പുരുഷന്മാരും അവിടേയും തയ്യാറായി. വിദ്യാഭ്യാസസംഗതിയിൽ ആ ബാലൻ പൂർവ്വവൽ അവിടേയും വിമുഖനായിത്തന്നെ ഇരുന്നതേയുള്ളു. ഇതൊന്നും രാമകുമാരന്നു് ഒട്ടുംതന്നെ രസമായില്ല. ഒരുദിവസം അദ്ദേഹം തൻെറ

സഹോദരനെ വിളിച്ച് മിതമായ സ്വരത്തിൽ കുറെ ഒക്കെ ശാസിച്ചു. അതു കേട്ടപ്പോൾ ഗദാധരൻ പറഞ്ഞ സമാധാനം ഇങ്ങനെ ആയിരുന്നു. ജ്യേഷ്ഠാ! അവിടുന്ന് ഇത്രയെല്ലാം കൊട്ടിഘോഷിക്കുന്ന ഈ വിദ്യാഭ്യാസംകൊണ്ടുള്ള പരമപ്രയോജനം എന്താണ്? രണ്ടോ നാലോ അണ. ഒന്നോ രണ്ടോ സേറ് അരി, അല്പം കായ്കറി, കഴിഞ്ഞില്ലേ? അതിലേറെ എന്തുണ്ട്? ഇങ്ങനെയുള്ള വിദ്യാഭ്യാസംകൊണ്ട് എനിക്ക് ഒരു പ്രയോജനവും ഇല്ല. അതു് എനിക്കൊട്ടു വേണ്ടതാനും. യഥാർത്ഥമായ ജ്ഞാനത്തെ പ്രദാനം ചെയ്യുന്നതും സത്യത്തെ കാണിച്ചുതരുന്നതും ജീവിതത്തെ അനുഗൃഹീതം ആക്കിത്തീർക്കുന്നതും ആയ "വിദ്യ" യാതൊന്നോ ആ വിദ്യ മാത്രമേ എനിക്ക് അഭ്യസിക്കേണ്ടതായിട്ടുള്ളു. ഗദാധരന്റെ ഈ സമാധാനംകൊണ്ടു രാമകുമാരൻ തൃപ്തിപ്പെട്ടില്ല. എങ്കിലും അദ്ദേഹം പിന്നെ ഒന്നും നിഷ്കർഷിച്ചതും ഇല്ല. ഗദാധരന്റെ വിദ്യാഭ്യാസം ഏതായാലും ഇതോടുകൂടി അവസാനിക്കുകയും ചെയ്തു.

## ദക്ഷിണേശ്വരം.

ഈ തരുണത്തിൽ ഗദാധരനേയും രാമകുമാരനേയും കല്ക്കത്തായിലും മററുള്ളവരെ കാമാർപുകരത്തിലും വിട്ട് തെല്ലു നേരത്തേയ്ക്കു നാം കൽക്കത്തായിലെ മറെറാരു പ്രദേശത്തിലേയ്ക്കു് ഒന്നു കണ്ണോടിക്കേണ്ടതായിരിക്കുന്നു. കല്ക്കത്തായിൽ റാണി രാസമണി എന്നു പേരായി ഒരു ധനികസ്ത്രീ ഉണ്ടു്. ജാതിയിൽ കൈവർത്തകയാണ്. തന്റെ ഭർത്താവിന്റെ മരണശേഷം ഈ സ്ത്രീ അനേകലക്ഷം ഉറുപ്പികയുടെ ഉടമസ്ഥയായിതീർന്നിരിക്കുന്നു. സൽസ്വഭാവയും പ്രത്യേകിച്ച് ഈശ്വരഭക്തയും ആയിരുന്നതുകൊണ്ടു റാണി രാസമണി വളരെ കാലം മുമ്പേതന്നെ കാശിയ്ക്കുപോകേണമെന്നു നിശ്ചയിച്ചി

രുന്നു. കാൎയ്യാന്തരങ്ങളാൽ അക്കാലത്തൊന്നും അതിന്നു സാധിച്ചില്ല. ഒരിക്കൽ കാശിയ്ക്കു പുറപ്പെടുകകൂടിയും ചെയ്തു. അപ്പോൾ അന്നപൂൎണ്ണേശ്വരീദേവി റാസമണിയുടെ മുമ്പിൽ പ്രത്യക്ഷയായി "നീ കാശിയിൽ വന്നിട്ടാവശ്യമില്ല. നീ എനിയ്ക്കായി ഇവിടെ ഗംഗാതീരത്തിൽ ഒരു ക്ഷേത്രം പണിചെയ്യിച്ചു എന്നെ ഇവിടെ വെച്ചു് പൂജിച്ചാൽമതി അതാണു് എനിക്കു താല്പൎയ്യം" എന്നു ഉപദേശിക്കുക ഉണ്ടായി എന്നാണു് കേട്ടിട്ടുള്ളതു് എന്തായാലും ആ ഭക്ത കാശിക്കു പോകുകയുണ്ടായില്ല അതിന്നുപകരം 1847 സപ്തമ്പ്രമാസം 16-ാം നു- സുപ്രീംകോടതിയിലെ ഒരു വക്കീലായ മിസ്റ്റർ ഹേസ്റ്റി എന്ന ആളോടു ഗംഗാതീരത്തിൽ 30 ഏക്കർ സ്ഥലം വിലയ്ക്കു വാങ്ങി അവിടെ ഒരു ക്ഷേത്രം പണിചെയ്യിച്ചു. ഈ ക്ഷേത്രം പണി പൂൎത്തിയാകുവാൻ പത്തുകൊല്ലകാലവും പതിനഞ്ചു ലക്ഷത്തോളം ഉറുപ്പികയും വേണ്ടിവന്നു. ദ്വാദശ ശിവക്ഷേത്രങ്ങളും അവയ്ക്കു മദ്ധ്യത്തിലായി ഭവതാരിണീദേവിയുടെ മഹാക്ഷേത്രവും അല്പം മാറി രാധാകാന്തജിക്ഷേത്രവും ആണു് പണിചെയ്യിച്ചതു്. ക്ഷേത്രം പണിയെല്ലാം അവസാനിച്ചു് പ്രതിഷ്ഠ നടത്തുവാൻ സമയമായപ്പോൾ അവിചാരിതമായ ഒരു പ്രതിബന്ധം നേരിട്ടു.

താൻ അനേകലക്ഷം ഉറുപ്പിക ചിലവുചെയ്തു് ഉണ്ടാക്കിച്ചതായ ആ മഹാക്ഷേത്രത്തിൽ പ്രതിഷ്ഠിക്കുന്ന തന്റെ ഇഷ്ടദേവതയായ ഭവതാരിണീദേവിയ്ക്കു് താൻ ഭക്ഷിക്കുന്നതുപോലെയുള്ള അന്നാദികൾതന്നെ നിവേദിക്കേണമെന്നായിരുന്നു റാണി തീൎച്ചയാക്കിയിരുന്നതു്. പക്ഷെ ഈ നിശ്ചയം ദേശാചാരത്തിന്നു് അനുകൂലിച്ചതായിരുന്നില്ല. ബ്രാഹ്മണരുടെ ക്ഷേത്രങ്ങളിലല്ലാതെ അന്നം നിവേദിക്കുകയാകട്ടെ, ബ്രാഹ്മണർ ഭജനത്തിന്നു് ചെല്ലുകയാകട്ടെ, അവർ അവിടെ വെച്ചു് ഭക്ഷണം കഴിയ്ക്കുകയാകട്ടെ ബെങ്കാളരാജ്യത്തു് ചെ

ണ്ടാറില്ല. റാണിയുടെ നിശ്ചയം ഈ നാട്ടാചാരത്തിന്നു് വിപരീതമായിരുന്നപ്പോൾ ആ സ്ത്രീ പ്രസ്തുതസംഗതിയിൽ പണ്ഡിതന്മാരുടെ അഭിപ്രായം അറിയുവാനായി എല്ലാവക്കും എഴുതിഅയച്ചു. എല്ലാ പണ്ഡിതന്മാരും, ശാസ്ത്രിമാരും, പുരോഹിതന്മാരും പൂർവ്വാചാരത്തെ യാതൊരു കാരണവശാലും ഭേദിക്കുവാൻ പാടില്ലെന്നും അതിനാൽ ഭവതാരണീക്ഷേത്രത്തിൽ അന്നനിവേദ്യം ചെയ്തുകൂടാ എന്നുംതന്നെ അഭിപ്രായപ്പെട്ടു. ഇത്രയും അറിഞ്ഞപ്പോൾ താൻ വ്യയം ചെയ്ത ധനമെല്ലാം വെറുതെയായിപ്പോയെന്നോർത്തു് റാണി വല്ലാതെ ദുഃഖിച്ചു് കേവലം ജഡപ്രായമായിരിക്കുന്ന സമയത്താണു് നമ്മുടെ രാമകുമാരജ്യേഷ്ഠോപാദ്ധ്യായന്റെ അഭിപ്രായം വന്നുചേന്നതു്. ക്ഷേത്രവും ദേവസ്വം സ്വത്തും ഒരു ബ്രാഹ്മണന്റെ പേരിൽ ദാനം ചെയ്യുകയും പൂജാദി നിത്യനിവേദ്യങ്ങൾക്കു് സ്ഥിരമായി ഏപ്പാടു് ചെയ്യുകയും ചെയ്താൽ ആ ക്ഷേത്രത്തിൽ ബ്രാഹ്മണനു പൂജാദികർമ്മങ്ങൾ നിവ്വഹിക്കുന്നതിന്നും അവിടെ അന്നം നിവേദിക്കുന്നതിന്നും ആ പ്രസാദം ബ്രാഹ്മണക്കു കഴിക്കുന്നതിന്നും യാതൊരു വിരോധവും ഇല്ലെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. രാസമണിക്കു് ഇതു വളരെ പത്ഥ്യമായി. അതനുസരിച്ചു ദക്ഷിണേശ്വരക്ഷേത്രവും ദേവസ്വം സ്വത്തും തന്റെ കുലഗുരുവിന്റെ പേരിൽ ദാനം ചെയ്യുകയും താൻ ഭരണാധികാരം മാത്രം കയ്യിൽ വെയ്ക്കുകയും ചെയ്തു. പക്ഷെ ഇതുകൊണ്ടും വലിയ ഗുണമൊന്നും ഉണ്ടായില്ല. അവിടെ വേണ്ട ജോലികൾക്കു നിയമിക്കുവാൻ യോഗ്യന്മാരായ ബ്രാഹ്മണരെ റാണിക്കു കിട്ടിയില്ല. അതിനാൽ രാമകുമാരജ്യേഷ്ഠോപാദ്ധ്യായൻതന്നെ ദക്ഷിണേശ്വരത്തിൽ മേൽശാന്തിസ്ഥാനം സ്വീകരിക്കേണമെന്നു രാസമണി അദ്ദേഹത്തോടു് ആവശ്യപ്പെട്ടു. ഇതിന്നു രാമകുമാരനു് ആദിയിൽ പൂണ്ണമായ സമ്മതമുണ്ടാ

യിരുന്നില്ല. എങ്കിലും ശരിയായ ഒരു പുരോഹിതനെ കിട്ടാത്തതുകൊണ്ടു ക്ഷേത്രപ്രതിഷ്ഠയും മററും മുടങ്ങിക്കിടക്കുന്നതു ശരിയല്ലെന്നും ആ വിവരം അറിഞ്ഞുകൊണ്ടു താൻ അതിന്നു തയ്യാറാകാതിരിക്കുന്നതു ശരിയല്ലെന്നും വിചാരിച്ചു് അദ്ദേഹം തല്ക്കാലാവശ്യങ്ങളെ നിവൎത്തിക്കുവാൻ സമ്മതിച്ചു ദക്ഷിണേശ്വരത്തിലേക്കു വന്നു. ഇതനുസരിച്ചു 1030 ജ്യേഷ്ഠമാസം 18-ാംനു- "സ്നാനയാത്ര" എന്ന ശുഭമുഹൂൎത്തത്തിൽ അവിടെ പ്രതിഷ്ഠ നടത്തുകയും ചെയ്തു.

പ്രതിഷ്ഠയും അതുസംബന്ധിച്ചുള്ള ഉത്സവവും കാണ്മാൻവേണ്ടി നമ്മുടെ യുവാവായ ഗംഗാധരനും ജ്യേഷ്ഠൻ രാമകുമാരനൊന്നിച്ചു് ദക്ഷിണേശ്വരത്തിൽ വന്നിട്ടുണ്ടായിരുന്നു. എങ്കിലും അമ്പലത്തിൽ തിരുതകൃതിയായി നടക്കുന്ന സദ്യയിലും സൎവ്വാണിയിലും നമ്മുടെ യുവാവു പങ്കുകൊണ്ടില്ല. അന്നത്തെ ഉത്സവാഘോഷങ്ങളെല്ലാം അവനാനിച്ചതിന്നുശേഷം കാലണയ്ക്കു് അവിലുംവാങ്ങി തിന്നുകൊണ്ടു് അന്നു വൈകുന്നേരം ആ യുവധീരൻ കല്ക്കത്തായിലേക്കുതന്നെ മടങ്ങി. പിറേറദിവസം കാലത്തു വീണ്ടും ദക്ഷിണേശ്വരത്തിലേക്കു ചെന്നു. അന്നും വളരെ നേരം ജ്യേഷ്ഠനെ കാത്തുനിന്നുനോക്കി. ഒടുവിൽ അന്നും അദ്ദേഹം വരുന്നില്ലെന്ന വിവരം അറിഞ്ഞപ്പോൾ ഭക്ഷണത്തിന്നു കല്ക്കത്തായിൽ തന്നെ മടങ്ങി എത്തത്തക്കവിധം അവിടെനിന്നു തിരിക്കുകയാണു ചെയ്തതു്. അവിടെനിന്നു ഭക്ഷണം കഴിക്കുന്നതിന്നു യാതൊരു വിരോധവും ഇല്ലെന്നു രാമകുമാരൻ ഏറക്കുറെ പറഞ്ഞുനോക്കി. അതൊന്നും ഗദാധരൻ ചെവിക്കൊണ്ടില്ല. പിന്നെ ജ്യേഷ്ഠൻ ഇന്നുവരും നാളെവരും എന്നിങ്ങിനെ വിചാരിച്ചു ഏതാനും ദിവസം കല്ക്കത്തായിൽതന്നെ കഴിച്ചുകൂട്ടി. ഈ കാലത്തിനിടയ്ക്കു ദക്ഷിണേശ്വരത്തോടു് ഏതെന്നില്ലാത്ത ഒരു പ്രതിപത്തി രാമകുമാരന്റെ മനസ്സിൽ കടന്നു

കൂടിക്കഴിഞ്ഞിരിക്കുന്നു. അതിനാൽ ശരിയായ ഒരാളെ ശാന്തിയ്ക്കു കിട്ടുന്നതുവരെ താൻതന്നെ ശാന്തി ചെയ്തുകൊള്ളാം എന്നു് അദ്ദേഹം സമ്മതിച്ചു. ഇതൊന്നും അറിയാതെ ജ്യേഷ്ഠനെ കൂട്ടിക്കൊണ്ടുവരുവാനായി മൂന്നാമതും ഗദാധരൻ ദക്ഷിണേശ്വരത്തിലേയ്ക്കു പുറപ്പെട്ടു. ഇപ്പോഴാണു് തന്റെ ജ്യേഷ്ഠൻ ദക്ഷിണേശ്വരത്തിൽ ശാന്തി ഏററിരിക്കുന്നു എന്ന വിവരം ഗദാധരനു മനസ്സിലായതു്. ഗദാധരൻ വളരെ വ്യസനിച്ചു. അങ്ങനെ ഒരിക്കലും ചെയ്തുകൂടാത്തതെന്നും അതു തങ്ങളുടെ ബ്രാഹ്മണ്യത്തിന്നും കുടുംബപാരമ്പര്യത്തിന്നുകൂടിയും ചേരാത്തതാണെന്നും മററും വളരെയൊക്കെ താണുകേണു് അപേക്ഷിച്ചുനോക്കി. തന്റെ സഹോദരന്റെ ഏവംവിധമുള്ള അപേക്ഷാവാക്കുകൾ കേട്ടപ്പോൾ രാമകുമാരന്റെ മനസ്സും ഒട്ടൊക്കെ ഭ്രമിക്കാതിരുന്നില്ല. അതിനാൽ ധർമ്മപത്രം പരിശോധന ചെയ്തുനോക്കാം എന്നു രാമകുമാരൻ അഭിപ്രായപ്പെട്ടു. അതു ഗദാധരനും സമ്മതമായി. അതനുസരിച്ചു ധർമ്മപത്രം പരിശോധിച്ചുനോക്കിയപ്പോൾ രാമകുമാരൻ യാതൊരു തെററും ചെയ്തിട്ടില്ലെന്നും അതു് അവരുടെ ശ്രേയസ്സിന്നുമാത്രം നിദാനമായേ ഇരിക്കയുള്ളൂ എന്നും ആണു കണ്ടതു്. അതിനാൽ ഗദാധരൻ പിന്നെ ഒന്നും നിർബ്ബന്ധിക്കാതെ അന്നു് അവിടെ ഗംഗാതീരത്തു വെച്ചുണ്ടുതാമസിച്ചു. രാത്രി കഴിഞ്ഞു നേരം പുലർന്നപ്പോഴയ്ക്കും ഗദാധരന്റെ പ്രകൃതത്തിന്നു് ഒരു വലിയ മാററം സംഭവിച്ചുകഴിഞ്ഞിരിക്കുന്നു. ഹാ! ദേവിയുടെ ഇച്ഛ! എന്നല്ലാതെ മറെറന്തു പറയട്ടെ. ഗദാധരനു പോകുവാനുള്ള നിർബ്ബന്ധം മുന്നേപ്പോലെ കാണുന്നില്ല. എന്നു മാത്രമല്ല ആ സ്ഥലത്തോടു് ഒരു പ്രത്യേകപ്രതിപത്തി ഉണ്ടാകുവാനും തുടങ്ങിയിരിക്കുന്നു.

ഗദാധരനും ഇങ്ങിനെ ദക്ഷിണേശ്വരത്തിൽ താമസിയ്ക്കുവാൻ തുടങ്ങി. അടുത്തുതന്നെ ഒരു അവസരത്തിൽ ധ്യാനമ

ഥപലാബു ഈ യുവാവിനെ കാണുവാൻ ഇടയായി. മധുരാനാഥവിശ്വാസൻ റാണി രാസമണിയുടെ ജാമാതാവും എസ്റ്റേറ്റ് മാനേജരും പ്രത്യേകിച്ച് ഈ ക്ഷേത്രത്തിലെ ഭരണാധികാരിയും ആണ്. ഗദാധരനെ കണ്ട ഉടനെതന്നെ അദ്ദേഹത്തിന്റെ ഹൃദയത്തിൽ അസാധാരണമായ ഒരു മൈത്രീഭാവം ആ യുവാവിൽ ജാതമായി. എത്രതന്നെ അടക്കിയാലും നില്ക്കാത്തവിധം അതു് കരകവിഞ്ഞു് ഉഴകുവാനും തുടങ്ങി. അതിനാൽ ആ യുവാവിന്റെ സ്ഥിതിഗതികളെപ്പറ്റി അന്വേഷണം നടത്തിനോക്കിയപ്പോഴാണ് അദ്ദേഹം മേൽശാന്തിയുടെ സഹോദരനാണെന്നറിഞ്ഞതു്. ഉടനെത്തന്നെ മധുരനാഥൻ രാമകുമാരനെ വരുത്തി ഗദാധരനെ ഏതെങ്കിലും ഒരു ജോലിയിൽ നിയമിക്കണമെന്നും ഏതുവിധമെങ്കിലും ദക്ഷിണേശ്വരത്തിൽതന്നെ താമസിപ്പിക്കണമെന്നും ആവശ്യപ്പെടുക മാത്രമല്ല, അപേക്ഷിക്കുകകൂടെ ചെയ്തു. രാമകുമാരൻ ഇതിന്നു് സമാധാനമായി ഗദാധരന്റെ സ്വഭാവഗതികളെല്ലാം സവിസ്തരം പറഞ്ഞുകേൾപ്പിച്ചു. അപ്പോഴും "ആകട്ടെ, എന്തെങ്കിലും വഴിയുണ്ടാകും. ശ്രമിച്ചുനോക്കുക" എന്നു മാത്രമായിരുന്നു വിശ്വനാഥൻ നൈരാശ്യരഹിതനായി പറഞ്ഞതു്. ഗദാധരൻ ഇക്കാലത്തൊരിക്കൽ സ്വരാജ്യത്തു പോയി അവിടെ അല്പദിവസം താമസിക്കുക ഉണ്ടായിട്ടുണ്ടെന്നു് തോന്നുന്നു. അപ്പോൾ സിഹോരിൽവെച്ചു് ശാരദാമണിദേവിയെ കണ്ടിരുന്നുവെന്നും അക്കാലത്തു് ആ ചെറുകുഞ്ഞിന്നു് മൂന്നു വയസ്സുകൂടെ പ്രായമുണ്ടായിരുന്നില്ലെന്നും, അപ്പോൾ "നിന്നെ ആരാണ് കല്യാണം കഴിക്കേണ്ടതു്" എന്നു് ആ കുഞ്ഞിനോടു് ചോദിച്ചപ്പോൾ, ആ ചെറുബാലിക ഗദാധരനെ ചൂണ്ടിക്കാണിച്ചു എന്നും കേട്ടിട്ടുണ്ടു്.

ഗദാധരന്നു് വയസ്സു് ഇപ്പോഴേയ്ക്കു ഇരുപതായിരിക്കുന്നു. താമസം ദക്ഷിണേശ്വരത്തിൽ തന്നെയാണ്. ഗദാധര

ന്റെ അല്പം അകന്ന കുടുംബക്കാരനായി, "ഹരിദയാലു" എന്നു് ഗദാധരൻ സാധാരണമായി വിളിക്കാറുള്ള ഹരിദയാരാമമുഖോപാദ്ധ്യായൻ ദക്ഷിണേശ്വരത്തിൽ വന്നു് താമസിക്കുന്നുണ്ടു്. ക്ഷേത്രത്തിൽ വല്ല പ്രവൃത്തിയും കിട്ടിയാൽ കൊള്ളാമെന്നു വെച്ചു് വന്നിരിക്കുകയാണു്. ഈ ഹരിദയാലു ഗദാധരന്റെ പത്ഥ്യമേറിയ വയസ്യനായിരുന്നു. ഗദാധരന്റെ സ്വഭാവത്തിന്നു് ഒരു വലിയ മാറ്റം വന്നുതുടങ്ങീട്ടുണ്ടു്. ഗദാധരനെ കാണാതിരിക്കുന്ന സമയം ഏറിത്തുടങ്ങി. അങ്ങിനെ ഇരിക്കുന്നതിനിടക്കു് പെട്ടെന്നു് കാണാതാകും. എവിടെ തിരഞ്ഞുനോക്കിയാലും കാണുകയില്ല. പിന്നെ കാണുമ്പോൾ, എവിടേക്കായിരുന്നു, എന്തിനായിരുന്നു, പോയിരുന്നതെന്നു് ചോദിച്ചാൽ ശരിയായ സമാധാനം ഒന്നും പറയുകയില്ല. ചിലപ്പോൾ പഞ്ചവടിയിൽ നിന്നു് മടങ്ങിവരുന്നതും കാണാമായിരുന്നുവത്രെ.

---

## സാധനാഭ്യാസം

ഇങ്ങിനെ ഇരിക്കെ ഒരു ദിവസം ഗദാധരൻ ഗംഗാനദിയിൽ പോയി കുറെ കളിമണ്ണു് എടുത്തുകൊണ്ടുവന്നു് അതുകൊണ്ടു് അതിവിശേഷമായ ശിവപ്രതിമ (വൃഷഭാരൂഢസാംബശിവൻ) ഉണ്ടാക്കി. അതിനെ ഉദ്യാനത്തിൽ ഒരിടത്തുവെച്ചു് പൂജിച്ചുകൊണ്ടിരിക്കയായിരുന്നു. അപ്പോൾ മധുരനാഥവിശ്വാസൻ, സഞ്ചാരമദ്ധ്യേ അവിടെ എത്തിച്ചേൎന്നു. ഗദാധരനെ കണ്ട ഉടനെത്തന്നെ, അദ്ദേഹത്തിന്റെ ഹൃദയം പതിവുപോലെ അങ്ങോട്ടു് ഓടി എങ്കിലും ആ യുവാവു് പൂജയിൽ ഇരിക്കുക ആയിരുന്നതിനാൽ അടുത്തു നിന്നിരുന്ന ഹരിദയാലുവിനെ വിളിച്ചു് വിവരം ചോദിച്ചപ്പോഴാണു് ആ പ്രതിമ ഗദാധരൻ ഉണ്ടാക്കിയതാണെ

ന്നം മററം അദ്ദേഹത്തിന്നു് മനസ്സിലായതു്. അത്ര മനോഹരമായ ഒരു പ്രതിമയെ അദ്ദേഹം അതിന്നുമുമ്പ് കണ്ടിട്ടെ ഉണ്ടായിരുന്നില്ല. അതിന്റെ നിർമ്മാതാവ് ഗദാധരനാണെന്നു കേട്ടപ്പോൾ വിശ്വാസന്നുണ്ടായ സന്തോഷവും സ്നേഹവും അവർണ്ണനീയമായവിധം വർദ്ധിച്ചു. അതിനാൽ, പൂജകളെല്ലാം അവസാനിച്ചശേഷം ആ പ്രതിമയെ തനിക്കു കിട്ടിയാൽ കൊള്ളാമെന്നു് പറഞ്ഞു് അദ്ദേഹം പോയി. പിന്നെ പൂജകൾ അവസാനിച്ചശേഷം ആ ശിവവിഗ്രഹത്തെ വിശ്വാസന്നു് അയച്ചുകൊടുത്തു. അദ്ദേഹവും രാസമണിയും അതുകണ്ടു് വളരെ സന്തോഷിക്കുകയും ചെയ്തു.

പിന്നെ അല്പദിവസങ്ങൾക്കുശേഷം ഒരു ദിവസം വിശ്വനാഥൻ ഉദ്യാനത്തിൽ വന്നപ്പോൾ അതിന്റെ മറെറാരു ഭാഗത്തായി ഗദാധരനും ഹരിദയാലുവും നില്ക്കുന്നതുകണ്ടു്, അവരെ വിളിച്ചുകൊണ്ടുവരുവാനായി ആളെ അയച്ചു. എന്നാൽ മധുരനാഥന്റെ അടുത്തു ചെല്ലുവാൻ ഇടവരാത്തവിധം ഒഴിഞ്ഞു നില്ക്കുകയായിരുന്നു ഗദാധരൻ ഇത്രകാലവും ചെയ്തിരുന്നതു്. തന്നെ അടുത്തു കണ്ടാൽ വല്ല ഉദ്യോഗവും സ്വീകരിക്കവാൻ അദ്ദേഹം നിർബ്ബന്ധിക്കുമെന്നു ഗദാധരന്നു് അറിയാമായിരുന്നു. എന്നാൽ ഈശ്വരന്റെ കീഴിലല്ലാതെ മററാരുടേയും കീഴിൽ യാതൊരു പ്രവൃത്തിയും ഏടുക്കവാൻ അദ്ദേഹത്തിന്നു് ഇഷ്ടമുണ്ടായിരുന്നതുമില്ല. അടുത്തു വിളിച്ചു പറയുമ്പോൾ നിഷേധിക്കേണ്ടിവരുമല്ലൊ എന്നു വിചാരിച്ചായിരുന്നു ഗദാധരൻ ഇത്ര കാലവും മധുരനാഥനെ കാണാതെ കഴിച്ചുകൂട്ടിയിരുന്നതു്. പതിവുപോലെ ഇത്തവണയും ഒഴിച്ചുപോകവാൻ ഗദാധരൻ ശ്രമിച്ചുനോക്കി; എങ്കിലും അതിന്നു മുമ്പായി മധുരനാഥന്റെ ആൾ ചെന്നു് പിടികൂടിക്കഴിഞ്ഞു. ഗദാധരന്നു് ഇതൊട്ടുംതന്നെ ഇഷ്ടമായില്ല. എന്നാൽ, വിളിച്ചേടത്തു

ചെല്ലാതിരിക്കുന്നതു് മര്യാദയല്ലെന്നും, ഉദ്യോഗം സ്വീകരിക്കുവാൻ നിർബ്ബന്ധിക്കുന്നതായാൽ സ്വീകരിക്കുന്നതിന്നു വിരോധമൊന്നും ഇല്ലെന്നും, ഇതുകൂടെ ഈശ്വരന്റെ പണിയാണു് എന്നും മററും ഹരിദയാലു പറഞ്ഞു കേൾപ്പിച്ചപ്പോൾ ഗദാധരനു ഒരു വിധം സമ്മതമായി. എങ്കിലും തന്നെ ഏല്പിക്കുന്ന പ്രവൃത്തിയുടെ ഉത്തരവാദിത്വങ്ങളെല്ലാം ഹരിദയാലുവിന്നു വഹിക്കാം എന്നാണെങ്കിൽ താൻ ചെന്നു ഉദ്യോഗം ഏററുകൊള്ളാമെന്നു ഗദാധരൻ സമ്മതിച്ചു. ഹരിദയാലുവിന്നു് ഇതു വളരെ ഇഷ്ടമായ ഒരു സംഗതിയായിത്തീൎന്നു എന്നു പ്രത്യേകം പറയേണ്ടതില്ലല്ലൊ. അദ്ദേഹം ഉടനെതന്നെ സമ്മതിച്ചു. അതനുസരിച്ചു ഗദാധരൻ വിശ്വാസന്റെ അടുത്തുചെന്നു. വിശ്വാസർ വളരെ സന്തോഷത്തോടുകൂടി കുശലപ്രശ്നങ്ങളെല്ലാം ചെയ്തശേഷം ദേവിയെ ഭജിച്ചുകൊണ്ടു ഗദാധരൻ അവിടെത്തന്നെ താമസിക്കണമെന്നും അതിന്റെ സൌകൎയ്യത്തിന്നായി ദേവിയുടെ അലങ്കാരികന്റെ ജോലി സ്വീകരിക്കണമെന്നും ആവശ്യപ്പെട്ടു. ഗദാധരൻ അപ്പോഴം വിവരങ്ങളെല്ലാം പറഞ്ഞു. അതെല്ലാം വിശ്വാസർ ശ്രദ്ധവെച്ചു കേൾക്കുകയും ചെയ്തു. അതിനാൽ അന്നുതന്നെ ഗദാധരനെ അലങ്കാരികന്റെ ഉദ്യോഗത്തിന്നും, ഹരിദയാലുവിനെ, രാമകുമാരനേയും ഗദാധരനേയും സഹായിക്കുവാനും നിയമിക്കുകയും ചെയ്തു. മുൻപറഞ്ഞപോലെ കലശാദി അടിയന്തരങ്ങൾ കഴിഞ്ഞു മൂന്നു മാസം തികച്ചും ചെല്ലുന്നതിന്നു മുമ്പായിത്തന്നെ ഇത്രയും സംഗതികൾ ദക്ഷിണേശ്വരത്തിൽ നടന്നുകഴിഞ്ഞു.

അഷ്ടമിരോഹിണി കാലമായി. ദക്ഷിണേശ്വരത്തിലെ രാധാ-ഗോവിന്ദജി ക്ഷേത്രത്തിൽ ഇപ്പോൾ ശാന്തിചെയ്യുന്നതു ക്ഷേത്രനാഥജ്യേഷ്ഠോപാദ്ധ്യായർ എന്ന ഒരാളാണു്.

അഷ്ടമി-രോഹണിദിവസം ഉച്ചപൂജ കഴിഞ്ഞു, രാധാകാ
ന്തനെ ശയ്യാഗൃഹത്തിലേയ്ക്കു് എഴുന്നെള്ളിക്കുമ്പോൾ ആ
ശാന്തിക്കാരൻ കാൽ വഴുതിവീണു വിഗ്രഹത്തിന്റെ ഒരു
കാൽ ഒടിഞ്ഞുപോയി. ഈ വിവരം അറിഞ്ഞു റാണി രാസ
മണിയും മധുരനാഥനും വളരെ വ്യസനിച്ചു. ഉടനെതന്നെ
പണ്ഡിതന്മാരെ വിളിച്ചുവരുത്തി ഇതിലെന്താണു പ്രവൎത്തി
ക്കേണ്ടതു് എന്ന ആലോചനയായി. അവർ എല്ലാവരും
കൂടിയിരുന്നു, ശാസ്ത്രങ്ങളെല്ലാം പരിശോധിച്ചു തീൎച്ചയാ
ക്കിയതു കേടുവന്ന വിഗ്രഹത്തിൽ പൂജചെയ്യാൻ പാടില്ല
എന്നായിരുന്നു. എന്നാൽ ഈ സ്വല്പകാലത്തിന്നുള്ളിൽത
ന്നെ മധുരനാഥന്നു ഗദാധരനിൽ വലിയ ഭക്തിയും ബഹു
മാനവും അങ്കുരിക്കുവാൻ തുടങ്ങിയിരിക്കുന്നു. ഈശ്വരഭ
ജനം ചെയ്യുമ്പോഴും മറ്റും ഗദാധരൻ ഭാവാവസ്ഥയെ
പ്രാപിക്കുന്നതു് അദ്ദേഹം ധാരാളം കാണുക ഉണ്ടായിട്ടുണ്ടു്.
അതിനാൽ ഗദാധരൻ ഒരു അസാധാരണ മനുഷ്യനാണെ
ന്നു് അദ്ദേഹം അപ്പോഴെ അറിഞ്ഞിരുന്നു. അതു മുതല്ക്കു്
ആ യുവാവിൽ അതിയായ ഭക്തിയും ബഹുമാനവും ഉണ്ടാ
യിത്തുടങ്ങി. ആകയാൽ ഈ സംഗതിയിൽ എന്താണു പ്രവ
ൎത്തിക്കേണ്ടതെന്നു മധുരനാഥൻ ഗദാധരനോടു ചോദിച്ചു.
അതിന്നു സമാധാനമായി ആ യുവാവു് പറഞ്ഞതു ഇങ്ങിനെ
ആയിരുന്നു:—"പ്രതിമയെ മാറേണ്ടുന്ന ആവശ്യമൊന്നും
ഇല്ല. ഒരു സ്ത്രീയുടെ ഭൎത്താവിന്റെ കാൽ ഒന്നു ഒടിഞ്ഞു
പോയാൽ ആ ഭൎത്താവിനെ ആ സ്ത്രീ എന്തു ചെയ്യണമെന്നാ
ണു് ഈ പണ്ഡിതന്മാർ ഉപദേശിക്കുക? എന്നു് അവരോടു
തന്നെ ചോദിക്കുക. ആ സാധുമനുഷ്യനെ പടലിക്ക
പിടിച്ചു പുറത്തു തള്ളിക്കളയണമെന്നോ, അതോ വല്ല നല്ല
വൈദ്യന്മാരെക്കൊണ്ടു ചികിത്സിപ്പിച്ചു് ആ അസ്വാ
സ്ഥ്യം ഭേദപ്പെടുത്തണം എന്നോ? വിഷ്ണുമന്ദിരത്തിൽ
[illegible] പൂജിക്കുന്നതു് എങ്ങിനെയാണ്, പ്രതിമയെയാ

അതോ സാക്ഷാൽ വിഷ്ണുഭഗവാനായ നിങ്ങളുടെ നാഥനേയോ? വിഷ്ണുവിനെയാണെങ്കിൽ മേൽ പറഞ്ഞ ഉദാഹരണത്തെ എന്തുകൊണ്ടു് ഇവിടെയും യോജിപ്പിച്ചുകൂടാ, മുറിഞ്ഞ കാലിനെ ശരിപ്പെടുത്തി ആ വിഗ്രഹത്തിൽതന്നെ പൂജിക്കുന്നതിന്നു് എന്താണു വിരോധം?" എന്തിന്നു് ഏറെ പറയുന്നു, റാണി രാസമണിയും മഥുരനാഥവിശ്വാസും ഗദാധരന്റെ അഭിപ്രായത്തെതന്നെയാണു സ്വീകരിച്ചതു്. എന്നു മാത്രമല്ല, തന്റെ "ഭർത്താ"വിന്റെ ഒടിഞ്ഞ കാൽ ചികിത്സിച്ചു സുഖപ്പെടുത്തുവാനായി വൈദ്യരത്നമായ ഗദാധരനെത്തന്നെ രാസമണിറാണി ഏല്പിക്കുകയും ചെയ്തു. അദ്ദേഹം അതനുസരിച്ചു കേടു തീൎത്തുവെച്ചിരിക്കുന്ന ആ വിഗ്രഹം ഇന്നും ദക്ഷിണേശ്വരത്തിൽ കാണാകുന്നതാണു്. വളരെ സൂക്ഷിച്ചു നോക്കിയാൽ കൂടിയും അറിയുവാൻ പ്രയാസമായിരിക്കുന്നവിധം ആ ഭിഷഗ്വരന്റെ ചികിത്സാനൈപുണ്യം അത്ര ഭംഗിയായി ഫലിച്ചിട്ടുണ്ടു്. എന്നാൽ സൂക്ഷ്മക്കുറവിന്നു ശാന്തിക്കാരനായ ക്ഷേത്രനാഥയെ ആ പ്രവൃത്തിനിൽനിന്നു പിരിക്കുകയും അതിന്നു പകരം രാധികാകാന്തന്റെ ശാന്തിക്കായി ഗദാധരനെ നിയമിക്കുകയും ചെയ്തു. ഗദാധരന്റെ സ്ഥാനം ഹരിദയാലുവിന്നും കിട്ടി.

ഗദാധരന്റെ പൂജാരീതി അനിതരസാധാരണമായിരുന്നു. അതിനെ "ശ്രീരാമകൃഷ്ണചരിതാമൃതത്തിൽ വിവരിച്ചിരിക്കുന്നതു് ഇങ്ങിനെയാണു്:—"പൂജക്കിരുന്നാൽ മനസ്സെല്ലാം അതിൽ ലയിച്ചു കഴിയും. പിന്നെ ബാഹ്യത്തെപ്പറ്റി യാതൊരു പ്രജ്ഞയും ഇല്ല. അംഗന്യാസം കരന്യാസം മുതലായവ ചെയ്യുമ്പോൾ മന്ത്രത്തിലെ അതാതു വണ്ണങ്ങൾ ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ള വിധം ശരീരത്തിലെ അതാതു് അവയവങ്ങളിൽ തേജോമയമായി കാണപ്പെട്ടി

രുന്നു എന്നു ഭഗവാൻതന്നെ പറയുക ഉണ്ടായിട്ടുണ്ടു്. സുപ്താകൃതിയിലുള്ള കുണ്ഡലിനി, പ്രബുദ്ധമായി സുഷുമ്നയിൽകൂടെ സഹസ്രാരത്തിലേക്കു് ഉയരുന്നതും അക്കാലത്തുതന്നെ അദ്ദേഹം പ്രത്യക്ഷത്തിൽ കണ്ടിരുന്നു; എന്നു മാത്രമല്ല "ഇതി ജലധാരയാ വഹ്നിപ്രാകാരം വിചിന്ത്യ" എന്നു ജപിക്കുമ്പോൾ അതാതുസമയത്തെ പൂജയുടെ സ്വഭാവംപോലെ ആയിരം ജിഹ്വകളോടുകൂടിയ അഗ്നി അതിയായി കത്തിജ്ജ്വലിച്ചു് അത്യുന്നത മതിൽക്കെട്ടുപോലെ പൂജാസ്ഥലത്തെ ബാഹ്യങ്ങളായ എല്ലാ ഉപദ്രവങ്ങളിൽനിന്നും സംരക്ഷിച്ചു വലയം ചെയ്തു നില്ക്കുന്നതായിക്കൂടെ അദ്ദേഹം പ്രത്യക്ഷത്തിൽ കാണുക പതിവായിരുന്നു. ആ സമയത്തു ഗദാധരന്റെ ശരീരത്തിൽനിന്നു ഒരു പ്രത്യേകശോഭ ഉത്ഭവിക്കുകയും അദ്ദേഹത്തിന്റെ മനസ്സു് അനന്യചിന്താസ്വരൂപമായി പരിണമിക്കുകയും ചെയ്യും.

ഇതിന്നുശേഷമാണു ഗദാധരന്നു "ശക്തിമന്ത്രം" സിദ്ധിച്ചതു്. ദേവീപൂജചെയ്യുന്നതിന്നു ശക്തിമന്ത്രോപാസനം അത്യന്താപേക്ഷിതമായതാണല്ലോ. ഗദാധരൻ തന്നെ പിന്നീടന് ഭവതാരിണീക്ഷേത്രത്തിൽ ശാന്തിക്കു യോഗ്യനായിത്തീരണം എന്നു വിചാരിച്ചു രാമകുമാരജ്യേഷ്ഠോപാധ്യായൻ തന്റെ സഹോദരന്നു് അക്കാലത്തെ സുപ്രസിദ്ധഭക്തനും സിദ്ധനും ആയ ശ്രീകേനരാമഭട്ടാചാര്യരെക്കൊണ്ടു ശാന്തിമന്ത്രം ഉപദേശിപ്പിച്ചു. ഗദാധരൻ മന്ത്രോപദേശം സിദ്ധിച്ച ക്ഷണത്തിൽതന്നെ ഭാവാവസ്ഥയെ പ്രാപിച്ചു എന്നും അതുകൊണ്ടു് ഗുരു വളരെ അത്ഭുതപ്പെട്ടു എന്നും കാലതാമസം കൂടാതെ ഇഷ്ടദേവതയുടെ അനുഭൂതിഉണ്ടാകുവാൻ അദ്ദേഹം അനുഗ്രഹിച്ചു എന്നും പറയപ്പെട്ടിരിക്കുന്നു.

ഇങ്ങനെ ശാന്തിമന്ത്രം കൊടുത്തതിന്നുശേഷം രാമകുമാരജ്യേഷ്ഠോപാധ്യായൻ ഗദാധരനെക്കൊണ്ടു കാളീക്ഷേത്രത്തിൽ പൂജ ചെയ്യിക്കുവാൻ തുടങ്ങി. ആദ്യകാലങ്ങളിൽ

താൻ തന്നെ അടുത്തിരുന്നു വേണ്ടപോലെ പൂജ അഭ്യസിപ്പിച്ചുകൊണ്ടിരുന്നു. പിന്നെ ഗദാധരന്നു സ്വന്തമായി ശരിക്കു പൂജചെയ്വാൻ സാധിക്കുമെന്നായപ്പോൾ തനിക്കു പകരം ദേവീക്ഷേത്രത്തിൽ സഹോദരനെ പൂജയ്ക്കാക്കി രാമകുമാരൻ വിഷ്ണുക്ഷേത്രത്തിലേക്കു മാറി. റാണി രാസമണിയും മധുരനാഥനും ഈ വിവരം അറിഞ്ഞപ്പോൾ അത്യന്തം സന്തോഷിച്ചതേ ഉള്ളു. രാമകുമാരന്റെ ആരോഗ്യം ക്രമേണ ക്ഷയിച്ചുവന്നിരുന്നതുകൊണ്ടു കാളീക്ഷേത്രത്തിലെ പ്രവൃത്തികളെല്ലാം നിൎവ്വഹിക്കുവാൻ അദ്ദേഹത്താൽ സാധിക്കാതായി തുടങ്ങിയിരിക്കുന്നു എന്നു് അവർ മനസ്സിലാക്കിയിരുന്നു. പക്ഷേ അദ്ദേഹം സ്വന്തമനസ്സാലെ ഒഴിയുകയല്ലാതെ ഒരിക്കലും ഒഴിപ്പിക്കുവെല്ലെന്നായിരുന്നു അവർ നിശ്ചയിച്ചിരുന്നതു്. ആ അവസ്ഥയിൽ അദ്ദേഹം വിഷ്ണുക്ഷേത്രത്തിലേക്കു മാറിയതും, പകരം കാളീക്ഷേത്രത്തിൽ ഗദാധരനെ ആക്കിയതും അവൎക്കു് അത്യന്തം തൃപ്തിയെയാണു പ്രദാനം ചെയ്തതു്. ഹരിദയാലു ഗദാധരനെ സഹായിക്കുവാൻ കാളീക്ഷേത്രത്തിലെ കീഴ്ശാന്തിയായും നിയമിക്കപ്പെട്ടു.

ഇങ്ങനെ അല്പകാലം കഴിഞ്ഞപ്പോൾ രാമകുമാരജ്യേഷ്ഠോപാദ്ധ്യായൻ, സ്വരാജ്യത്തിലേക്കു പോകേണ്ട ആവശ്യത്തിലേക്കു് അല്പദിവസത്തെ അവധിയെടുത്തു, തനിക്കു പകരം ഹരിദയാലുവിനെ രാധാഗോവിന്ദജിക്ഷേത്രത്തിൽ പൂജക്കാക്കി പുറപ്പെട്ടു. പക്ഷേ വിചാരംപോലെ സാധിച്ചില്ല. നാട്ടിലേക്കു പോകുന്നവഴിക്കു ശ്യാമനഗർ എന്ന ദിക്കിൽ വെച്ചു് അദ്ദേഹത്തിന്നു പെട്ടെന്നു് ഒരു രോഗം പിടിപെടുകയും അതു നിമിത്തം അവിടെവെച്ചു നശ്വരതനാകുകയും ചെയ്തു. ശ്രീമാനായ രാമകുമാരജ്യേഷ്ഠോപാദ്ധ്യായൻ ഇങ്ങനെ ഒരു കൊല്ലം മാത്രമേ ദക്ഷിണേശ്വരത്തിൽ ശാന്തിക്കാരനായിരിക്കുക ഉണ്ടായുള്ളു. അതിനാൽ അദ്ദേഹത്തിന്റെ

നിൎയ്യാണം കൊല്ലവൎഷം 1032-ൽ ആയിരിക്കണമെന്നു ഊഹിക്കാം.

രാമകുമാരജ്യേഷ്ഠാപാദ്ധ്യായന്റെ നിൎയ്യാണം ഗദാധരന്റെ ജീവിതദശയിൽ ഒരു വലിയ പരിവൎത്തനത്തെ ഉണ്ടാക്കിയ സംഗതിയാണു്. പിതാവിന്റെ മരണശേഷം തന്റെ ഏകാവലംബമായിരുന്നതു ഇദ്ദേഹമായിരുന്നുവല്ലൊ. അതിനാൽ ഇതിന്നുശേഷമാണു ഗദാധരന്റെ ജീവിതഗതി ഒരു അത്ഭുതപൂൎവ്വമായ സരണിയെ പ്രാപിച്ചതു്. ഒരുവന്നു ഈശ്വരാനുഭൂതി ഉണ്ടാകുവാൻ സാധിക്കുമൊ എന്നു പരിശോധിക്കുവാൻ ഗദാധരൻ തീൎച്ചയാക്കിയതും അതൊന്നിനുമാത്രമായി മറ്റെല്ലാററയും ബലിചെയ്യുവാൻ നിശ്ചയിച്ചതും ഇതിന്നുശേഷമാണു്. അതിനാൽ പൂജാദികൾ കഴിഞ്ഞതിന്നുശേഷവും വളരെ നേരം ഒന്നായി ക്ഷേത്രത്തിൽ തന്നെ കീൎത്തനങ്ങൾ പാടിയും സ്തുതിച്ചും കൊണ്ടിരിക്കും. നട്ടുച്ചയ്ക്കും അൎദ്ധരാത്രിക്കും നട അടച്ചു പുറത്തിറങ്ങിയാൽ ഉടനെതന്നെ പഞ്ചവടിയിൽ പോയി ധ്യാനത്തിന്നിരിക്കും. ഇങ്ങനെ യാതൊരു വിശ്രമവും കൂടാതെ അദ്ദേഹം സമയമെല്ലാം ഈ ഒരേ ഉദ്ദേശസാദ്ധ്യത്തിന്നു മാത്രമായി ചിലവാക്കിപ്പോന്നു. എന്നാൽ ഗദാധരന്റെ ഈ വക സ്വഭാവങ്ങളൊന്നും ഹാലിദയാലുവിന്നു ഒട്ടുംതന്നെ പഥ്യമായിരുന്നില്ല. ഇങ്ങനെ അനദ്ധ്യായം കൂടാതെയും വിശ്രമമെന്നതറിയാതെയും പ്രവൎത്തിച്ചുകൊണ്ടിരുന്നതിനാൽ, ആ പ്രവൃത്തി എത്രതന്നെ ഉൽകൃഷ്ടമായതായിരുന്നാലും ആരോഗ്യത്തെ ഹാനിപ്പെടുത്താതിരിക്കയില്ലെന്നു അദ്ദേഹം തീൎച്ചയാക്കി. അതിനാൽ ഗദാധരന്റെ ഗൂഢപ്രവൃത്തികൾ എന്തെല്ലാമാണെന്നു കണ്ടുപിടിക്കുവാനും കഴിയുമെങ്കിൽ ഗദാധരനെ അതിൽനിന്നു വിരമിപ്പിക്കുവാനും അദ്ദേഹം ഉറച്ചു. ദക്ഷിണേശ്വരത്തിലെ അന്നത്തെ പഞ്ചവടി ഇന്നു നാം കാണുന്നതുപോലെയുള്ളതൊ

ന്നും അല്ലായിരുന്നു. അതു് ഒരു ശ്മശാനസ്ഥലവും പല ഭയങ്കരകഥകൾക്കും നിദാനവും, പകൽ സമയത്തുകൂടെ ജനങ്ങൾ സഞ്ചരിക്കുവാൻ ഭയപ്പെടുന്നതും ആയ പ്രദേശമായിരുന്നു. ഗദാധരൻ ഈ പ്രദേശത്തിലുള്ള ഒരു നെല്ലിമരത്തിന്റെ ചുവട്ടിൽ ഇരുന്നായിരുന്നു അക്കാലത്തു ധ്യാനപരിശീലനം ചെയ്യാറുണ്ടായിരുന്നതു്. ഒരു ദിവസം രാത്രി പതിവുപോലെ ഗദാധരൻ പുറത്തിറങ്ങിയപ്പോൾ ഹരിദയാലുവും പിന്നാലെ ചെന്നു. ഗദാധരൻ പഞ്ചവടിയിൽചെന്നു നെല്ലിമരക്കുഴിയിലേക്കു് ഇറങ്ങിയപ്പോൾ പിന്നാലെ പോയിരുന്ന ഹരിദയാലുവിന്നു് അങ്ങോട്ടുചെല്ലുവാൻ ധൈര്യം മതിയായില്ല. അതിനാൽ ദൂരത്തു് ഒഴിഞ്ഞുമാറിനിന്നു് കുറെ കല്ലുകൾ പെറുക്കി എറിഞ്ഞുനോക്കി. അതുകൊണ്ടൊന്നും ഒരു പ്രയോജനവും ഉണ്ടാകാതിരുന്നതുകൊണ്ടു് ഇച്ഛാഭംഗത്തോടെ മടങ്ങിപ്പോരുകയാണു ചെയ്തതു്. പിറ്റേ ദിവസം ഇതിനെപ്പററി ചോദിച്ചപ്പോൾ ഗദാധരൻ പറഞ്ഞ സമാധാനം ഇങ്ങനെ ആയിരുന്നു:—"എന്താ ഇതിൽ ഇത്രയൊക്കെ അതിശയിക്കുവാനൊ ആക്ഷേപിക്കുവാനൊ ഉള്ളതു്. ആ കുഴിയിൽ ഒരു നെല്ലിമരം നില്ക്കുന്നതു നിനക്കു കാണ്മാനില്ലെ. ആമലകവൃക്ഷച്ചുവട്ടിൽ ഇരുന്നു ധ്യാനിക്കുന്നവന്നു വേഗത്തിൽ ഇച്ഛാപൂർത്തി ഉണ്ടാകുമെന്നു ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ളതും നിനക്കു് അറിഞ്ഞുകൂടെ? ഞാൻ അതിന്റെ ചുവട്ടിൽ ഇരുന്നു ധ്യാനിക്കുവാനായിരുന്നു പോയിരുന്നതു്." ഇതിന്നുശേഷം ഗദാധരൻ അവിടെപോയി ധ്യാനത്തിന്നിരിക്കുമ്പോൾ അദ്ദേഹത്തെ ഭയപ്പെടുത്തുവാനായി ഹരിദയാലു ദൂരെനിന്നു കല്ലുകൾ പെറുക്കി പലതവണ എറിഞ്ഞുനോക്കി. അതുകൊണ്ടൊന്നും ഒരു പ്രയോജനവും ഉണ്ടാകുന്നില്ലെന്നു കണ്ടതുകൊണ്ടു് "എന്തെങ്കിലും ആയിക്കൊള്ളട്ടെ" എന്നു വിചാരിച്ചു് അദ്ദേഹം ആ സംരംഭത്തിൽനിന്നു പി

മാറി. അതിന്നു ശേഷം ഗദാധരൻ നിർബ്ബാധിതനായി തന്റെ കൃത്യങ്ങൾ നടത്തിപ്പോരുകയും ചെയ്തു.

ഇത്രയെല്ലാം ആയപ്പോഴേക്കും ഗദാധരന്റെ പ്രകൃതത്തിന്നു ഒരു വലിയ ഭാവഭേദം നേരിട്ടു. ക്ഷേത്രത്തിലെ പൂജാദികൎമ്മങ്ങൾകൂടെയും സ്ഥൂലദൃഷ്ടികൾക്കു വേണ്ടതുപോലെ അല്ലാതായിത്തുടങ്ങി. ദേവിയുടെ മുമ്പിൽ കരഞ്ഞുകൊണ്ടു് ഇരിക്കുവാനാണു തുടങ്ങിയതെങ്കിൽ അങ്ങിനെ മണിക്കൂറുകൾ ഒന്നായി അവിടെ ഇരുന്നു പോകും. ദീപാരാധനയാണു് തുടങ്ങിയതെങ്കിൽ അതിന്നും ഒരവസാനമില്ല. പുഷ്പം എടുത്തു് അൎച്ചനയാണെങ്കിൽ അതിന്നുമാത്രമേ അന്നു സമയമുള്ളു. ഇതെല്ലാം കണ്ടപ്പോൾ മേൽശാന്തിക്കു ബുദ്ധിഭ്രമം ആണെന്നാണു മററുള്ളവർ വിചാരിച്ചതു്. അതിനാൽ ക്ഷേത്രാധികാരി വിവരമെല്ലാം റാണിരാസമണിയേയും മധുരാനാഥനേയും അറിയിച്ചു. അവർ വന്നുനോക്കിയപ്പോൾ, ഗദാധരന്റെ യഥാൎത്ഥസ്ഥിതി അറിയുവാൻ അവൎക്കു സാധിച്ചതുകൊണ്ടു് അതിന്നു യാതൊരു തടസ്സവും പറയാതെ മടങ്ങിപ്പോയതേ ഉള്ളു. ഗദാധരന്നു ദേവി പ്രത്യക്ഷമാകാത്തതുകൊണ്ടുള്ള വ്യസനം സഹിക്കവയ്യാതായിത്തുടങ്ങി. ആ കാലത്തെപ്പററി ഭഗവാൻതന്നെ പറഞ്ഞിട്ടുള്ളതിനെ ഇവിടെ ഉദ്ധരിക്കാം. ഭഗവാൻ പറയുന്നു:—"അമ്മയുടെ ദിവ്യദൎശനാനുഭൂതി ഉണ്ടാകാതെ ഇരുന്നതുകൊണ്ടുള്ള ദുഃഖം ഒരു ദിവസം എനിക്കു് അസഹ്യമായിത്തീൎന്നു. എന്റെ ഹൃദയത്തെ ആരോ പിടിച്ചു പിഴിയുന്നതുപോലെയുള്ള ഒരു കഠിനവേദനയാണു് എനിക്കു തോന്നിയതു്. ഈശ്വരാനുഭൂതി ഉണ്ടാകുന്നില്ലല്ലോ എന്ന വിചാരംകൊണ്ടു ഞാൻ അത്യന്തം ദുഃഖിച്ചു. ഈ ദുഃഖം സഹിക്കവയ്യാത്തവിധം അത്ര മൎമ്മഭേദകമായി തീൎന്നപ്പോൾ ഒരു വലിയ നൈരാശ്യമാണു് എനിക്കു് ഉണ്ടായതു്. "ഈശ്വരാനുഭൂതി ഉണ്ടാ

ന്നില്ലെങ്കിൽ പിന്നെ ഈ ജീവിതംകൊണ്ടു് എന്തു പ്രയോജനം—അതു് അതിന്റെ പാട്ടിൽ പോകട്ടെ" എന്നിങ്ങിനെ വിചാരിക്കുവാൻ തുടങ്ങി. ഉടനെതന്നെ അവിടെ ഒരു ഭാഗത്തു പ്രകാശമാനമായിരിക്കുന്ന എന്തോ ഒന്നു് ഇരിക്കുന്നതായി ഞാൻ കണ്ടു. ദേവിയുടെ ഗർഭഗൃഹത്തിൽ വെച്ചിരിക്കുന്ന വാളായിരുന്നു അതു്. ഞാൻ പെട്ടെന്നു ചാടി എഴുന്നേററതും, ആ വാളിനെ കരസ്ഥമാക്കിയതും, ഉറയിൽനിന്നു് ഊരി ശിരച്ഛേദം ചെയ്യുവാനായി ശക്തിയോടുകൂടി വീശിയതും എല്ലാം ഒന്നായി കഴിഞ്ഞു. ഹ! അപ്പോൾ എന്റെ ദിവ്യമാതാവിന്റെ ദിവ്യതേജസ്സ് അവിടെ പ്രത്യക്ഷമായി. അതു് എന്റെ സ്വാഭാവികമായ മാനുഷഭാവത്തെ നിശ്ശേഷം ഇല്ലാതാക്കിയതിനാൽ ആ കേവലാനന്ദത്തിൽ നിമഗ്നനായി ഞാൻ അവിടെ നിലത്തു വീണു. ആ ദിവസവും അടുത്ത ദിവസവും കഴിഞ്ഞതു് എങ്ങിനെ ആണെന്നു് എനിക്കു നിശ്ചയമില്ല. എന്റെ മനസ്സിൽക്കൂടെ അവർണ്ണനീയമായ ഒരു ആനന്ദപ്രവാഹം ഉണ്ടായിക്കൊണ്ടിരിക്കുന്നതായി ഞാൻ കണ്ടു. അങ്ങിനെ ഒരു ആനന്ദം അതിനുമുമ്പു ഒരിക്കലും എനിക്കു് ഉണ്ടായിട്ടില്ല. അതേ സമയത്തിൽതന്നെ ദിവ്യമാതാവിന്റെ പരിശുദ്ധമായ സാന്നിദ്ധ്യത്തെ പററിയുള്ള ഒരു ധാരണയും എന്റെ ഹൃദയത്തിൽ ഉണ്ടായിരുന്നു. ആ മുറിയും ക്ഷേത്രവും എന്നുവേണ്ട സമസ്ത പദാർത്ഥങ്ങളും എന്റെ ദൃഷ്ടിയിൽനിന്നു മറഞ്ഞു. പിന്നെ ഒന്നുംതന്നെ ഇല്ലാത്തതായ ഒരു ശൂന്യാകാശത്തെ മാത്രമേ എനിക്കു കാണുവാൻ സാധിച്ചുള്ളു. അവിടെ സീമാതീതവും ദീപ്തിമത്തും ആയ ചിന്മഹാവാരാശി; എവിടെ നോക്കിയാലും കാണുന്നതെല്ലാം ഈ ഏക പ്രഭാപൂരം മാത്രം. എന്നു മാത്രമല്ല ആ വലിയ സമുദ്രത്തിന്റെ സകല ഭാഗങ്ങളിൽനിന്നും വലിയ വലിയ അലകൾ എന്റെ സമീപ

ത്തിലേക്ക് അടിച്ചുവരുന്നതായും ഞാൻ കണ്ടു. അല്പസമയംകൊണ്ട് ആ തിരകളെല്ലാം വന്ന എന്നെ മൂടി എനിക്കു ശ്വാസംമുട്ടി, എൻെറ സാധാരണ ഓൎമ്മയെല്ലാം വിട്ടു, ഞാൻ നിലം പതിയ്ക്കുകയും ചെയ്തു.”

ഇതിന്നുശേഷം ഗദാധരന്ന് അമ്മയെ പിരിഞ്ഞിരിക്കുവാൻ വല്ലാത്ത ദുഃഖമാണ് ഉണ്ടായതു്. അതിനാൽ ആ യുവാവ് ഒരു ശുദ്ധ ഭ്രാന്തനെപ്പോലെ ആയിത്തീൎന്നു. അമ്മ അമ്മ എന്ന ഏക വിചാരമല്ലാതെ മറെറാന്നുംതന്നെ ഇല്ലാതിരുന്നതുകൊണ്ടു ശാന്തി സംബന്ധിച്ചുള്ള പ്രവൃത്തികൾ പോലും നിവൎത്തിക്കുവാൻ അദ്ദേഹത്തെക്കൊണ്ടു സാധിക്കാതെ ആയി. ജനങ്ങളെല്ലാം ഇതു കണ്ടപ്പോൾ ഗദാധരന്നു ചിത്തഭ്രമംതന്നെയാണെന്നാണു തീൎച്ചയാക്കിയതു്. ഇക്കാലത്തു പൂജകളെല്ലാം നിവൎത്തിച്ചിരുന്നതു് ഹരിദയാലുതന്നെ ആയിരുന്നു. എന്നാൽ സാധാരണബോധം സാമാന്യമായുണ്ടാകുന്ന അവസരങ്ങളിൽ ഗദാധരൻതന്നെ പൂജിക്കുവാൻ പുറപ്പെടുകയും ചെയ്യും. അപ്പോഴത്തെ പൂജാസമ്പ്രദായം ഒന്നു പ്രത്യേകംതന്നെ ആയിരുന്നു. അതിനെ ഹരിദയാലു വിവരിച്ചിരിക്കുന്നതു നോക്കുക. “ചിലപ്പോൾ അമ്മാമൻ ഏതാനും പുഷ്പങ്ങൾ കയ്യിലെടുത്തു തൻെറ തലമുതൽ പാദംവരെ സൎവ്വാംഗം തുടച്ചശേഷം അതിനെ ദേവിക്കായി അൎപ്പിക്കും. ചിലപ്പോൾ അദ്ദേഹത്തിൻെറ സ്വഭാവം ഒരു നല്ല മദ്യപാനിയുടേതുപോലെ ആയിരിക്കുന്നതു കാണാം. നേത്രങ്ങളും വക്ഷഃപ്രദേശവും രക്തവൎണ്ണമായി ഇരുന്നേടത്തുനിന്നു് എഴുനേററു ലഹരിപിടിച്ചവനെപ്പോലെ ആടി ആടി നടന്നു് അമ്മയുടെ കഴുത്തിൽ കെട്ടിപിടിച്ചു പുത്രൻ അമ്മയെ എന്നപോലെ ചുംബിക്കും. ചിലപ്പോൾ ദേവിയുമായി ഓരോ നേരമ്പോക്കുകൾ പറഞ്ഞുകൊണ്ടിരിക്കും. ചിലപ്പോൾ അമ്മയുടെ കൈ പിടിച്ചു് ആടും. ചിലപ്പോൾ നിവേദ്യ

ത്തിൽനിന്നു് ഒരു ഉരുള ഉരുട്ടിയെടുത്തു് അതു വിഗ്രഹത്തിന്റെ വായിൽ കുത്തിത്തിരുകി “അമ്മ വയറുനിറയെ ഉണ്ണണെ!” എന്നു പറഞ്ഞുകൊണ്ടു നില്ക്കും. ചിലപ്പോൾ “എന്താ, ഞാൻ ആദ്യം ഉണ്ണണമെന്നോ എന്നാലേ അമ്മയ്ക്കു വേണ്ടൂ? അങ്ങിനെയാകട്ടെ” എന്നു പറഞ്ഞു നിവേദ്യത്തിൽനിന്നു് അല്പം താൻതന്നെ ഭക്ഷിച്ചു ബാക്കി ഉരുട്ടിക്കൊണ്ടു വിഗ്രഹത്തിന്നരികെ ചെല്ലും. “ഞാൻ കഴിച്ചുവല്ലോ. ഇനി അമ്മ കഴിച്ചോട്ടെ” എന്നു പറഞ്ഞു് അതിനെ ദേവിയുടെ വായിൽ തിരുകിക്കൊടുക്കും. അത്താഴപ്പൂജയ്ക്കുശേഷം ദേവിയെ പള്ളിഅറയിലേയ്ക്കു എഴുന്നള്ളിച്ചാൽ ഗദാധരൻ അവിടെനിന്നു് എന്താ ഞാനും അമ്മയോടുകൂടി ഇവിടെത്തന്നെ കിടക്കണമെന്നോ എന്നാൽ കിടക്കാം. എന്നു പറഞ്ഞു് അവിടെക്കിടക്കും. രാവിലെ അമ്മാമൻതന്നെ എഴുന്നേററുപോയി ദേവിയ്ക്കുവേണ്ട പുഷ്പങ്ങൾ ശേഖരിക്കുക പതിവാണു്. അപ്പോഴും ആരോ അടുത്തു നില്ക്കുന്നതുപോലെ സംസാരിക്കുന്നതും നേരമ്പോക്കുകൾ പറയുന്നതും എല്ലാം ഞാൻ കേട്ടിട്ടുണ്ടു്. ഇക്കാലത്തു രാത്രിസമയങ്ങളിൽ അദ്ദേഹത്തിന്നു ഉറക്കമേ ഉണ്ടായിരുന്നില്ല എപ്പോഴും ആരോടോ സംസാരിച്ചുകൊണ്ടിരിക്കുന്നതോ കീർത്തനങ്ങൾ പാടി കേൾപ്പിക്കുന്നതോ കേൾക്കാം. ഇതെല്ലാം കേൾക്കുമ്പോൾ ആരോ അടുത്തുണ്ടെന്നു തോന്നിപ്പോകും. ചിലപ്പോൾ അദ്ദേഹത്തെ അവിടെയെങ്ങും കാണുകയേ ഇല്ല. എന്നാൽ പഞ്ചവടിയിൽ ചെന്നു നോക്കിയാൽ മതി, അവിടെ ധ്യാനമഗ്നനായി ഇരിക്കുന്നതു കാണാം.”

ഇതെല്ലാം കണ്ടപ്പോൾ എല്ലാവരും വിചാരിച്ചതു് “ഗദാധരനു ഭ്രാന്തു തന്നെ ആണു്” എന്നായിരുന്നു. ക്ഷേത്രാധികാരി ഈ വിവരങ്ങളെല്ലാം മധുരാനാഥനെ അറിയിച്ചു. മധുരനാഥൻ വന്നു പരിശോധിച്ചപ്പോൾ കാര്യസ്ഥിതികളെല്ലാം ആ ഭക്തന്നു നല്ലപോലെ മനസ്സിലായി. അതിനാൽ

ഗദാധരൻ എന്തുതന്നെ ചെയ്താലും അതിന്ന് ആരും ഒരു തടസ്സവും പറയരുതെന്നും അദ്ദേഹത്തെ യാതൊരുവിധത്തിലും ഉപദ്രവിച്ചുപോകരുതെന്നും ആജ്ഞാപിക്കുകയാണു ചെയ്തതു്.

മഥുരനാഥൻ ചെന്നു വിവരമെല്ലാം രാസമണിറാണിയെ അറിയിച്ചു. റാണിക്കു ഗദാധരനെ മുമ്പുതന്നെ വലിയ ഭക്തിയും ബഹുമാനവും ആയിരുന്നു. ഈ വിവരങ്ങൾ കേട്ടപ്പോൾ അതു ദ്വിഗുണീഭവിച്ചു എന്നു മാത്രമല്ല ഈ മഹാപുരുഷനെയും അദ്ദേഹത്തിന്റെ പൂജാസമ്പ്രദായത്തെയും നേരിട്ടു കാണ്മാനായി റാണിതന്നെ ഒരുദിവസം ദക്ഷിണേശ്വരത്തിലേയ്ക്കു പുറപ്പെടുകയും ചെയ്തു. ഗംഗാസ്നാനം കഴിഞ്ഞു ദേവീദർശനത്തിന്നു ചെന്നപ്പോൾ ഗദാധരനും അവിടെത്തന്നെ ഉണ്ടായിരുന്നു. റാണി ദേവിയുടെ മുമ്പിൽ ഭജനത്തിന്നിരുന്നു. ഗദാധരനോട് ഒരു കീർത്തനം പാടുവാൻ ആവശ്യപ്പെട്ടു. ഗദാധരൻ പാടിത്തുടങ്ങി. അപ്പോഴേക്കും ആ ഭക്തശിരോമണിയുടെ മനസ്സു അതിന്റെ സങ്കല്പപരിധികളെല്ലാം തട്ടിത്തകർത്തു വിദൂരസഞ്ചാരം ചെയ്തുകഴിഞ്ഞു. ആ നിലയിൽ അല്പനേരം ഇരുന്നശേഷം അവിടെനിന്നു പെട്ടെന്നെഴുന്നേററു റാണി രാസമണിയുടെ മുതുകത്തു് ഒരു ചവിട്ടുവെച്ചുകൊടുത്തു. "ഇവിടേയും നിനക്കു് ഇതുതന്നെയാണൊ വിചാരം. കോടതി കാര്യങ്ങളെല്ലാം വീട്ടിൽ ചെന്നതിന്നശേഷം പോരെ" എന്നു ചോദിച്ചുകൊണ്ടാണു ചവിട്ടിയതു്. വാസ്തവത്തിൽ റാണി കോടതിയിൽ നടക്കുന്ന ഒരു വലിയ വ്യവഹാരത്തെപ്പററി ആയിരുന്നു അപ്പോൾ വിചാരിച്ചുകൊണ്ടിരുന്നതു്. മനസ്സങ്ങും പ്രവൃത്തിമാത്രം ഈശ്വരപൂജയും ആയിരുന്നു. എന്നാൽ ഗദാധരന്റെ പാദസ്പർശം ഉണ്ടായമാത്രയിൽ റാണിക്കു് ഒരു വലിയ അനുഭൂതിയാണു് ഉണ്ടായതു്. തന്റെ മനസ്സു കലയററുവീണപോലെ ദേവിയുടെ പാദങ്ങളിൽ പതിച്ചതായി റാണിക്കു തോന്നി. അതിനാൽ ആ ഭക്ത കൃതാർത്ഥ

യായും തീൎന്നു. എന്നാൽ ഗദാധരന്റെ ഈ പ്രവൃത്തി കണ്ടുനിന്നിരുന്ന മററു ക്ഷേത്രവേലക്കാരും റാണിയുടെ അനുയായികളും മററും ഇതു് ഏററവും ആക്ഷേപാൎഹമായ ഒരു ധിക്കാരപ്രവൃത്തിയായി എന്നാണു ധരിച്ചതു്. പാവങ്ങൾ എന്തറിഞ്ഞു! അതുകൊണ്ടു റാണിയുടെ സമ്മതം കിട്ടിയ നിമിഷത്തിൽതന്നെ ഭ്രാന്തൻ ഗദാധരനെ ക്ഷേത്രത്തിൽനിന്നു പിടിച്ചു പുറത്തിറക്കുവാനും, ചെയ്ത കുററത്തിന്നു ശിക്ഷിക്കുവാനും അവർ തയ്യാറായിനിന്നു. ഈ അവസരത്തിലാണു റാണി പുറത്തേക്കുവന്നതു്. അപ്പോൾ അവിടത്തെ ഭാവപ്പകൎച്ചകണ്ടു് ആ ധന്യസ്ത്രീ പറഞ്ഞതു് ഇങ്ങനെ ആയിരുന്നു:— “നിങ്ങളുടെ ഭാവം കണ്ടു നിങ്ങളുടെ പുറപ്പാടു് എന്തിനാണെന്നു ഞാൻ ഊഹിക്കുന്നു. നിങ്ങൾക്കു എന്നിലുള്ള ഭക്തിക്കു ഞാൻ നിങ്ങളോടു കൃതജ്ഞതയുള്ളവൾതന്നെ. എങ്കിലും നിങ്ങൾ ഗദാധരനോടു് ഇതിനെപ്പററി വല്ലതും സംസാരിക്കുകയാകട്ടെ അദ്ദേഹത്തെ തൊട്ടുപോകുകയാകട്ടെ ചെയ്തുപോയാൽ അതു് എനിക്കു് ഏററവും അനിഷ്ടവും എന്റെ ഏററവും കഠിനമായ നീരസത്തിന്നു കാരണമാകുന്നതും ആയിരിക്കും. നിങ്ങളെല്ലാം ഈ സംഗതി നല്ലപോലെ അറിഞ്ഞിരിക്കണം.” ഇങ്ങിനെ ആ സംഭവം റാണിയിൽ ഒരു വലിയ ബഹുമാനത്തെയാണു ജാതമാക്കിയതു്. ഭഗവാനാൽ ഈവിധം അനുഗ്രഹിക്കപ്പെട്ടവർ പിന്നീടു പലരും ഉണ്ടായിട്ടുണ്ടു്.

ഗദാധരന്റെ ഈ ആദ്ധ്യാത്മിക ഭാവത്തിനു വളരെ കഴിയുന്നതിന്നുമുമ്പായി പിന്നേയും ഒരു ഭാവഭേദംകൂടെ നേരിട്ടു: ഗദാധരന്നു് ദേവിയുടെ നിരന്തരാനുഭൂതി ഉണ്ടായതുകൊണ്ടാണു് ഇങ്ങിനെ വന്നതെന്നു് അദ്ദേഹംതന്നെ പിന്നീടു പറയുക ഉണ്ടായിട്ടുണ്ടു്. അദ്ദേഹം ശാന്തിക്കു് തീരെ മതിയാകാതെയായി! അതായതു് വൈധികഭക്തിയുടെ അതി

ത്തികളെയെല്ലാം അതിക്രമിച്ചു് തനിക്കു് യുക്തമെന്നും ന്യായമെന്നും തോന്നുന്നതും, എന്നാൽ പൊതുജനദൃഷ്ടിയിൽ തീരെ ആക്ഷേപാർഹങ്ങളും ആയ കൃത്യങ്ങൾ കാലനിയമത്തേയും ശാസ്ത്രവിധികളേയും അനുസരിക്കാതെ ചെയ്തുതുടങ്ങി. എന്നാലും ഗദാധരനെ മേൽശാന്തിയുടെ സ്ഥാനത്തിൽനിന്നു് മാററുവാൻ റാസമണിക്കും മധുരാനാഥനും മനസ്സുണ്ടായില്ല. ഇങ്ങിനെ ഇരിക്കെ ഒരു ദിവസം മധുരാനാഥൻ ക്ഷേത്രദർശനത്തിന്നു ചെന്നാപ്പോൾ പൂജാമദ്ധ്യേ ഗദാധരൻ ഒരു പ്രത്യേക ഭാവത്തിൽ ഇരുന്നേടത്തുനിന്നു് എഴുന്നേററു്, ആ സ്ഥാനത്തു് ഹരിദയാലുവിനെ പിടിച്ചിരുത്തി മധുരാനാഥനോടു് ഇങ്ങിനെ പറഞ്ഞു:—"ഇന്നുമുതല്ക്കു് ഹരിദയാലു തന്നെ അമ്മയെ പൂജിച്ചാൽമതി. എൻെറ കയ്യിൽനിന്നു് സ്വീകരിക്കുന്നതുപോലെ അവൻെറ കയ്യിൽനിന്നു, സ്വീകരിച്ചുകൊള്ളാമെന്നു് അമ്മ പറയുന്നു." അതുമുതൽ ഹരിദയാലുവിനെ ശാന്തിക്കാക്കി. ഗദാധരൻ ആ പ്രവൃത്തിയിൽനിന്നും ഒഴിഞ്ഞു. മധുരാനാഥൻ ഒരു ഭക്തോത്തമനും ഗദാധരനെ നല്ലപോലെ അറിഞ്ഞവനും ആയിരുന്നിട്ടും ആ ഭാവഭേദത്തെ ശരിയായി മനസ്സിലാക്കുവാൻ അദ്ദേഹത്തെക്കൊണ്ടും സാധിച്ചില്ലെന്നാണു് പറയേണ്ടതു്. ഗദാധരൻെറ ബുദ്ധിഭ്രമസ്വഭാവവും പ്രത്യേകിച്ചു് റാണി റാസമണിയെ തല്ലിച്ച വിവരവും അറിവായപ്പോൾ അതു് മസ്തിഷ്കം ചൂടുപിടിച്ചതുകൊണ്ടു് വന്നതായിരിക്കുമൊ എന്ന സംശയം അദ്ദേഹത്തിന്നും ഉണ്ടാകാതിരുന്നില്ല. അതിനാൽ അക്കാലത്തു് കൽക്കത്തയിൽ ഏററവും പ്രസിദ്ധനായിരുന്ന കവിരാജഗംഗാപ്രസാദസേനനെക്കൊണ്ടു് ഗദാധരനെ ചികിത്സിപ്പിച്ചുതുടങ്ങി.

ഗദാധരൻ ഹഠയോഗാഭ്യാസം ചെയ്തുകൊണ്ടിരുന്നതു് ഇക്കാലത്താണു്. റാണിരാസമണിയുടെ ദക്ഷിണേശ്വരക്ഷേ

ത്രത്തിൽ അനേകം വഴിയാത്രക്കാർ വന്നിറങ്ങുന്ന പതിവുണ്ടായിരുന്നു. ഇവരിൽ പല ഹഠയോഗികളും ഉണ്ടായിരുന്നിരിക്കണം. അവരുമായി കണ്ടു് പരിചയിക്കുവാൻ ഇടയായതിനാലും, ഒരു പക്ഷേ അവരിൽ ചിലരുടെ ഉപദേശത്തോടുകൂടിയും ആയിരിക്കണം ഈ യുവാവു് ഹഠയോഗാഭ്യാസം തുടങ്ങിയതു് എന്നു വേണം വിചാരിക്കുവാൻ.

ഇക്കാലത്തു്, അതായതു് കൊല്ലവർഷം 1043-ൽ ഗദാധരന്റെ മറെറാരു ശേഷക്കാരനായ രാമതാരകജ്യേഷ്ഠോപാദ്ധ്യായൻ എന്ന ആൾ ദക്ഷിണേശ്വരത്തിൽ വന്നുചേർന്നു. അദ്ദേഹം ഒരു വലിയ വിഷ്ണുഭക്തനായിരുന്നു. "ഹലാധരി" എന്നായിരുന്നു ഇദ്ദേഹത്തെ ശ്രീരാമകൃഷ്ണദേവൻ വിളിച്ചുവന്നിരുന്നതു്. ഈ ഹലാധരിയെ ഭവതാരിണീക്ഷേത്രത്തിൽ ശാന്തിക്കാരനായി നിയമിച്ചു. എന്നാൽ ഭവതാരിണിക്കു് മൃഗബലി നടത്തുന്നതിൽ ഈ വൈഷ്ണവഭക്തൻ അനുകൂലാഭിപ്രായക്കാരൻ ആയിരുന്നില്ല. അതിനാൽ ഒരു ദിവസം പൂജാസമയത്തു് കാളിമാതാ ഭയങ്കരാകൃതിയിൽ ദർശനംകൊടുത്തു് ആ ശാന്തിക്കാരനോടു് അവിടെനിന്നു്. എഴുന്നേററുപോകുവാൻ ആജ്ഞാപിച്ചു എന്നാണു് അറിയുന്നതു്. ഏതായാലും ഒരു മാസം മാത്രമേ അദ്ദേഹത്തെക്കൊണ്ടു് അവിടെ പൂജ ചെയ്യുവാൻ സാധിച്ചുള്ളു. വീണ്ടും ഹരിദയാലുവിനെത്തന്നെ നിയമിച്ചു. ഭഗവതിയുടെ കോപംനിമിത്തം ഹലാധരിയുടെ പുത്രൻ മരിച്ചുപോയി എന്നുകൂടി കേട്ടിട്ടുണ്ടു്. ഏതായാലും ഒരു മാസം കഴിഞ്ഞപ്പോഴേക്കും ഹലാധരിയെ വിഷ്ണുക്ഷേത്രത്തിലെ ശാന്തിക്കാരനായി മാററി നിശ്ചയിച്ചു. എന്നാൽ ഇദ്ദേഹം വാമാചാരത്തെ അനുഷ്ഠിച്ചിരുന്ന ഒരു ആളായിരുന്നു. ഈ വാമാചാരം ശാസ്ത്രവിധിപ്രകാരം ഉള്ളതാണെങ്കിലും സാധാരണജനങ്ങൾ അതിനെ ആക്ഷേപകരമായിട്ടാണു് കരുതിപ്പോരാറുള്ളതു്. അതിനാൽ ഹലാധരി

യുടെ വാമാചാരപ്രവൃത്തികളെപ്പററി ആളുകൾ ആക്ഷേപമായി സംസാരിക്കുവാൻ തുടങ്ങുകയും അതെല്ലാം ഗദാധരന്നു് കേൾക്കുവാൻ സംഗതിവരികയും ചെയ്തു. അതിനാൽ അദ്ദേഹം അതിനെ പററി ഹലാധരിയോടു് സംസാരിച്ചപ്പോൾ ആ ബ്രാഹ്മണന്നു് ദ്വേഷ്യംവരികയാണു് ഉണ്ടായതു്. ഈ ഹലാധാരി വാക്സിദ്ധിയുള്ള ഒരാൾകൂടെ ആയിരുന്നു. ഈ വിവരം കേട്ടപ്പോൾ ഹലാധരി കുപിതനായി "എന്നെപ്പററി ഇങ്ങിനെ പറഞ്ഞ നിന്റെ വായിൽനിന്നു് രക്തം ഉലിക്കട്ടെ" എന്നൊരു ശാപം കൊടുത്തു. ഇതു കഴിഞ്ഞു അധികദിവസം ചെല്ലുന്നതിന്നുമുമ്പായി ഒരുദിവസം രാത്രി ഗദാധരന്റെ തൊണ്ടയിൽ ഒരു ദിക്കിൽ അല്പം ചൊറിയുന്നതുപോലെ തോന്നി. അധികം താമസിയാതെ അവിടം പൊട്ടി ഒട്ടുവളരെ രക്തം വരികയുംചെയ്തു. ഇതിനെ വിവരിച്ചു ഭഗവാൻ പറഞ്ഞ വാക്കുകളെത്തന്നെ ഇവിടെ ഉദ്ധരിക്കാം. ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—"രക്തം വളരെ കറുത്ത നിറത്തിൽ കട്ടയായിട്ടായിരുന്നതിനാൽ കുറച്ചു മാത്രമേ പുറത്തേയ്ക്കു് വന്നുള്ളു. ബാക്കിയെല്ലാം വായിൽത്തന്നെ ഉറച്ചുനിന്നു. രക്തപ്രവാഹം നിൎത്തുവാനായി ഞാൻ വായിൽ തുണികുത്തി നിറച്ചു നോക്കി. പക്ഷെ അതുകൊണ്ടൊന്നും ഒരു പ്രയോജനവും ഉണ്ടായില്ല. എനിക്കു് വല്ലാത്ത പരിഭ്രമമായി. വിവരം അറിഞ്ഞു ഏതാനും ആളുകൾ ഓടിവന്നു. കൂട്ടത്തിൽ ഹലാധരിയും ഉണ്ടായിരുന്നു. അദ്ദേഹത്തെക്കണ്ടപ്പോൾ ഞാൻ കണ്ണുനീർവാൎത്തുകൊണ്ടു് ജ്യേഷ്ഠാ! നിങ്ങളുടെ ശാപംകൊണ്ടു് എനിക്കു പററിയ ആപത്തു് കണ്ടില്ലേ? എന്നു ഞാൻ ചോദിച്ചപ്പോൾ ഹലാധരിതന്നെ പൊട്ടി കരഞ്ഞുപോയി. ആ ദിവസം ഒരു സിദ്ധയോഗി ദക്ഷിണേശ്വരത്തിൽ വന്നു് താമസിക്കുന്നുണ്ടായിരുന്നു. ഈ ശബ്ദവും ബഹളവും എല്ലാം കേൾക്കുകയും കാണുകയും ചെയ്തപ്പോൾ അദ്ദേഹം എന്റെ

അടുത്തുവന്ന് വായിൽനിന്ന് പ്രവഹിച്ച രക്തവും അത് പുറപ്പെട്ട സ്ഥാനവും നല്ലപോലെ പരിശോധിച്ചശേഷം, പേടിക്കുവാനൊന്നും ഇല്ലെന്നും, ഇങ്ങിനെ സംഭവിച്ചത് വളരെ അനുഗ്രഹമായിപ്പോയി എന്നും പറഞ്ഞു ഞങ്ങളെ സമാധാനപ്പെടുത്തി. അദ്ദേഹം തുടർന്നുപറഞ്ഞതു് ഇങ്ങിനെ ആയിരുന്നു:—"നിങ്ങൾ യോഗം അഭ്യസിക്കുന്നുണ്ടെന്ന് എനിക്കറിയാം. അതിന്ന് സംശയമേ ഇല്ല. അതിന്റെ ഫലമായി നിങ്ങളുടെ സുഷുമ്നാനാളം തുറന്നിരിക്കുകയാണ്. അതിൽകൂടെ മേലോട്ട് പ്രവേശിച്ച രക്തമാണ് ഇതു്. ആ രക്തം നേരെ മേല്പോട്ടുകയറി മസ്തിഷ്കത്തിൽ എത്താതെ ഇങ്ങിനെ വായിൽകൂടെ പുറത്തേക്കു വന്നതു് വലിയ അനുഗ്രഹമായിപ്പോയി. അതു ഇങ്ങിനെ പുറത്തേക്കു വരാതെ ശിരസ്സിൽ കയറിയിരുന്നു എങ്കിൽ തീർച്ചയായും "ജഡസമാധി" വന്നുപോകുമായിരുന്നു. അങ്ങിനെവന്നാൽ പിന്നെ അതിൽനിന്നു ഒരിക്കലും നിവൃത്തിക്കുവാൻ സാധിക്കുകയില്ല. നിങ്ങളെക്കൊണ്ടു് എന്തൊ ഒരു വലിയ കാര്യം നിർവ്വഹിക്കുവാൻ ഈശ്വരൻ കണ്ടിട്ടുണ്ടായിരിക്കണം. അതിനാലായിരിക്കണം ഇങ്ങനെ വരുത്തിയതു്. ആ സിദ്ധന്റെ ഇങ്ങിനെയുള്ള വാക്കുകൾ കേട്ടപ്പോൾ എനിക്കു് വളരെ സമാധാനമായി."

ഇതിനുശേഷം ഗദാധരൻ ആരംഭിച്ചതു ദാസഭാവത്തിലുള്ള ഭജനമാണ്. ദാസഭാവത്തിന്റെ പരമോദാഹരണം ഹനുമാനാണെന്നറിഞ്ഞു് അദ്ദേഹം ആദ്യമായി ഹനുമൽഭാവത്തെ സ്വീകരിച്ചു. തന്റെ ആകൃതിയും പ്രകൃതിയും എല്ലാം കുരങ്ങിന്റേതുപോലെ ആയി. ഉടുക്കുവാനുള്ള മുണ്ടഴിച്ചു പിമ്പുറത്തു് ഒരു വാലുപോലെ തൂക്കി. നടക്കുന്നതിന്നു പകരം ചാടിത്തുടങ്ങി. ഭക്ഷണം കായ്കനികളായി അവ തന്നെ വേവിക്കാതെയും തൊലിയും മറവും കളയാതെയും കടിച്ചുവലിച്ചു തിന്നുകയായി. ഈമാസം മിക്കവാറും മര

തിന്മേൽതന്നെ. ജപം "രഘുവീര്—രഘുവീര്" എന്നുമാത്രം. കണ്ണുകൾ ഏതാണ്ടു വൃത്താകൃതിയിലായിത്തീൎന്നു. അവയ്ക്കു വാനരന്മാരുടെ സഹജമായ അസ്ഥിരഭാവവും സിദ്ധിച്ചു. സർവ്വോപരി മുതുകെല്ലിന്റെ അഗ്രം ഒരു ഇഞ്ചോളം വളരുകകൂടിയും ചെയ്തു. എന്തിന്നു അധികം പറയുന്നു. താനൊരു മനുഷ്യനാണെന്നും മററും ഉള്ള വിചാരങ്ങളെല്ലാം ഇല്ലാതായി, കേവലം വാനരനെപ്പോലെതന്നെ കാലം കഴിച്ചുകൂട്ടി. ഇക്കാലത്തു ഗദാധരന്നു ശ്രീരാമചന്ദ്രസ്വാമിയുടെ താദാത്മ്യഭാവം സിദ്ധിക്കുക ഉണ്ടായിട്ടുണ്ട്. എന്നാൽ ഇതേവരെ ഉണ്ടായിട്ടുള്ള സകല അനുഭൂതികളും, ധ്യാനത്തിലോ അല്ലെങ്കിൽ ബോധാതീതമായ അവസ്ഥയിലോ മാത്രമേ ആയിരുന്നുള്ളു. സ്ഥൂലദൃഷ്ടിക്കു പ്രത്യക്ഷമായി കാണുവാൻ സാധിച്ച ഒന്നാമത്തെ അനുഭൂതി ഇക്കാലത്തായിരുന്നു. ഈ ദാസഭാവം പരിശീലിക്കുന്ന കാലത്തു ഒരു ദിവസം അദ്ദേഹം പഞ്ചവടിയിൽ ഇരിക്കുന്ന സമയത്തു സാക്ഷാൽ സീതാദേവി അദ്ദേഹത്തിന്റെ മുമ്പിൽ പ്രത്യക്ഷമായി. ഗദാധരൻ എഴുനേററു നമസ്കരിക്കുവാനായി ഓടിച്ചെന്നു. പക്ഷെ അതിന്നുമുമ്പായിത്തന്നെ ദേവി ഗദാധരനിൽ പ്രവേശിച്ചു അന്തർദ്ധാനം ചെയ്തു. ഈ ദർശനത്തെപ്പററി ഭഗവാൻതന്നെ ഒരേടത്തു പറഞ്ഞിട്ടുള്ളതു ഇങ്ങനെയാണ്:—"എനിക്കു ഇതു ഈവിധദർശനങ്ങളിൽ ഒന്നാമത്തേതായിരുന്നു. ഇതിന്നുമുമ്പു ധ്യാനത്തിലോ ബോധാതീത അവസ്ഥയിലോ അല്ലാതെ ദർശനാനുഭൂതി ഉണ്ടായിട്ടില്ല. എന്റെ ഈവിധ ഒന്നാമത്തെ ദർശനം ദുഃഖിതയായ ജാനകീദേവിയുടേതായതുകൊണ്ടായിരിക്കണം എന്റെ ജീവിതം ദേവിയുടേതുപോലെ ദുഃഖഭൂയിഷ്ഠമായിത്തന്നെ തീൎന്നിരിക്കുന്നതു."

ഇതിന്നുശേഷം ഗദാധരൻ ആരംഭിച്ചതായി കാണുന്നതു ജ്ഞാനമാർഗ്ഗപ്രകാരമുള്ള ഏതാനും തത്വങ്ങളെ അനുഭവ

ത്തിൽ വരുത്തുവാനുള്ള പരിശീലനമാണ്. ഇതിന്റെ ആവശ്യത്തിലേയ്ക്കായി അദ്ദേഹം പ്രഥമതഃ ഒരു സ്ഥലംതന്നെ സജ്ജമാക്കേണ്ടതായിവന്നു. ഇതുകാലവും ധ്യാനത്തിന്നായി ഉപയോഗപ്പെടുത്തിയിരുന്നതു് ആമലകവൃക്ഷച്ചുവടായിരുന്നു എന്നു നാം കണ്ടുവല്ലൊ. ആ പ്രദേശം പണ്ടൊരു ശ്മശാനവും വളരെ നിമ്നോന്നതമായ ഒരു പ്രദേശവും ആയിരുന്നു. ഇതുകാലവും ആ സ്ഥലം നന്നാക്കുവാനായി ആരും ശ്രദ്ധിച്ചിരുന്നില്ല. ഇപ്പോഴേയ്ക്കു ക്ഷേത്രത്തിന്റെ മററു പണികളെല്ലാം അവസാനിച്ചിരിക്കയാൽ ആ സ്ഥലം വെട്ടി നിരത്തുകയും കാടുകളെല്ലാം വെട്ടിമുറിച്ചു നീക്കം ചെയ്യുകയും ചെയ്തിരിക്കുന്നു. ആ കൂട്ടത്തിൽ ഗദാധരന്റെ നെല്ലിമരം കൂടയും പോയ്പ്പോയി. അതിനാൽ ഒരു വിജനസ്ഥലം പുതിയതായി കണ്ടുപിടിക്കേണ്ടിവന്നു. ഇതിന്നായി ഇപ്പോൾ "സാധനാകുടീരം" എന്നു പറയപ്പെടുന്നതിന്നരികിലായി ഒരു തപോവനം ഉണ്ടാക്കുവാൻ ഗദാധരൻ നിശ്ചയിച്ചു. ഹൃദയാലുവിന്റെ സഹായത്തോടുകൂടി വില്വം, അശോകം, അശ്വത്ഥം, ആമലകം, നിംബം എന്നീ മരങ്ങളേയും അനവധി തുളസിച്ചെടികളേയും മുല്ല, വാടാമല്ലി മുതലായ പുഷ്പവല്ലികളേയും നട്ടുവളർത്തി. അവ വളരെ വേഗം വളൎന്നു് അതിന്നന്തർഭാഗത്തെ മറയ്ക്കുകയും ചെയ്തു. ഇവിടെ വെച്ചാണു ഗദാധരൻ പിന്നീടു തന്റെ കഠിനസാധനകളെല്ലാം പരിശീലിച്ചതു്. ഇതിനെ സംബന്ധിച്ചു് ഒരു അതിശയസംഭവം ഉണ്ടായതായി കേട്ടിട്ടുണ്ടു്.

ഈ ചെടികളെല്ലാം നന്നെ ഇളംപ്രായത്തിൽ ആയിരുന്നകാലത്തു് അവയെ രക്ഷിയ്ക്കുവാനായി അവയ്ക്കു ചുററും ഒരു വേലികെട്ടിയാൽ കൊള്ളാം എന്നു ഗദാധരന്നു തോന്നി. പക്ഷെ അതിന്നുവേണ്ട സാമാനങ്ങൾ ഒന്നുംതന്നെ അവിടെ ഉണ്ടായിരുന്നതും ഇല്ല. അതിനാൽ ചിന്താകുലനായി നട

ക്കമ്പോൾ ഗംഗാനദിയിൽ അടുത്തു് എന്തൊ ഒന്നു് പൊങ്ങിക്കിടക്കുന്നതായി അദ്ദേഹം കണ്ടു. ക്രമേണ അലയടിച്ചു് ആ കെട്ടു ഗദാധരൻ നില്ക്കുന്നേടത്തുതന്നെ വന്നുചേൎന്നു. അടുത്തുചെന്നു നോക്കിയപ്പോൾ അതിൽ ഒരു വേലിയ്ക്കുവേണ്ട സൎവ്വസാമാനങ്ങളും ഒരു വെട്ടുകത്തികൂടിയും ഉണ്ടായിരുന്നു. അതിനെക്കൊണ്ടാണു പിന്നീടു തോട്ടക്കാരന്റെ സഹായത്തോടുകൂടി അവിടെ പുറമെ വേലി ഉണ്ടാക്കിയതു്.

സത്യത്തെ വേൎതിരിച്ചറിയുവാനുള്ള കഠിനസാധനകളെല്ലാം ഗദാധരൻ അഭ്യസിച്ചു് ഫലസിദ്ധിവരുത്തിയതു് ഇക്കാലത്തും ഇവിടെവെച്ചും ആണു്. ധനം, ജാതി, പ്രതാപം, ആഢ്യത്വം മുതലായവയെ നിശ്ശേഷം നശിപ്പിക്കുവാനായി ഗദാധരൻ അനുഷ്ഠിച്ച കഠിനസാധനകൾ സാധാരണജനങ്ങൾക്കു ചിന്തിക്കുവാൻകൂടെയും ഭയങ്കരങ്ങളായവ ആയിരുന്നു. മണ്ണും പൊന്നും തുല്യമാണു് എന്നു ധ്യാനിച്ചു് ഉറപ്പിച്ചശേഷം ഗംഗാനദിക്കരയിൽ ചെന്നിരുന്നു് ഒരു കയ്യിൽ പണവും മറേറതിൽ മണ്ണും എടുത്തു പിടിക്കും. അവ തമ്മിൽ യാതൊരു വ്യത്യാസവും കാണാതാകുമ്പോൾ രണ്ടും ഒന്നായി കലൎത്തി ഗംഗയിലേക്കു വലിച്ചെറിയും. അങ്ങനെ അദ്ദേഹത്തിന്നു കല്ലേതാണു കനകം ഏതാണു് എന്നു വേൎതിരിച്ചു അറിയുവാൻതന്നെ സാധിക്കാതായി. അതുപോലെതന്നെ ജാത്യഭിമാനത്തെ കളയുവാനായി, സൎവ്വം ബ്രഹ്മമയം എന്നു ധ്യാനിച്ചുറപ്പിച്ചശേഷം എററവും താണജാതിക്കാൎക്കുകൂടെയും ബ്രാഹ്മണൎക്കെന്നപോലെ ശുശ്രൂഷചെയ്യും. അതുപോലെ വസ്തുക്കളെല്ലാം പഞ്ചഭൂതസഞ്ചിതമാണെന്നു ധ്യാനിച്ചു് ഉറപ്പിക്കും. ആ അവസ്ഥയിൽ അദ്ദേഹത്തിന്നു് അന്നവും പുരീഷവും തമ്മിൽ വ്യത്യാസപ്പെടുത്തുവാൻ സാധിച്ചിരുന്നില്ല. എന്തിന്നു, പണ്ടു കേട്ടുകേൾവിപോലും ഇല്ലാത്തവിധം, ഇത്യാദി കഠിനസാധനകൾ അനുഷ്ഠിച്ചു് അന

ഭേവപ്പെടുത്തിയതു ഇക്കാലത്തായിരുന്നു. അതിന്റെ ഫലമായി ഗദാധരന്നു് അക്കാലത്തു പലപല സിദ്ധികളും ഉണ്ടായിട്ടുണ്ടു്. പക്ഷെ അവയെപ്പററി എന്തെങ്കിലും പ്രസ്താവിക്കുകയാകട്ടെ അവയെ എപ്പോഴെങ്കിലും ഉപയോഗപ്പെടുത്തുകയാകട്ടെ ഉണ്ടായിട്ടില്ല.

ഗദാധരന്റെ ഈവിധ സമ്പ്രദായങ്ങളും പ്രവൃത്തികളും കണ്ടപ്പോൾ സാധാരണലോകം അദ്ദേഹത്തെ ഒരു ഭ്രാന്തനാണെന്നു കരുതിയതിൽ എന്താണു് അതിശയിക്കുവാനുള്ളതു്? ഈ വിവരങ്ങളെല്ലാം കമാരപുകരത്തിൽ ചന്ദ്രമണീദേവിയ്ക്കും കേൾക്കാറായി. തന്റെ മൂത്തപുത്രൻ മരിച്ചുപോയിട്ടു രണ്ടുകൊല്ലം തികച്ചു് ഇനിയും കഴിഞ്ഞിട്ടില്ല. ഇപ്പോൾ തന്റെ വാത്സല്യഭാജനവും അവസാനത്തെ പുത്രനും ആയ ഗദാധരനു ഭ്രാന്തായെന്നുള്ള വിവരംകൂടെ അറിഞ്ഞപ്പോൾ ആ ദേവി വല്ലാതെ വ്യസനിച്ചു. ഗദാധരന്നു് ഇപ്പോഴെയ്ക്കു് ഇരുപത്തിമൂന്നുവയസ്സു പ്രായമായിട്ടുണ്ടു്. ഏതായാലും പുത്രൻ തന്റെ അടുത്തുതന്നെ ഇരിക്കട്ടെ എന്നു നിശ്ചയിച്ചു 1033-ൽ ആ ദേവി ഗദാധരനെ കമാരപുകരത്തിലേയ്ക്കുതന്നെ ആളെ അയച്ചു കൂട്ടിക്കൊണ്ടുപോയി. ഭ്രാന്തിന്റെ ലക്ഷണങ്ങളെല്ലാം അപ്പോഴും ഉണ്ടായിരുന്നു. മന്ത്രവാദങ്ങളും ചികിത്സകളും പലതും ചെയ്തുനോക്കി. ഇങ്ങിനെ കമാരപുകരത്തിൽ അല്പകാലം താമസിച്ചപ്പോഴെയ്ക്കു ഗദാധരന്റെ അസ്വാസ്ഥ്യം ഒട്ടുമുക്കാലും ഭേദമാകുകയും ചെയ്തു. എന്നാൽ ഈ താല്ക്കാലിക ശാന്തിയാൽ ചന്ദ്രമണീദേവിയ്ക്കും രാമേശ്വരജ്യേഷ്ഠോപാദ്ധ്യായനും വലിയ വിശ്വാസം ഉണ്ടായില്ല. താൻതന്നെ നിവൃത്തിക്കേണ്ടതായ ഏതാനും ഉത്തരവാദിത്വജോലികൾ ഇല്ലാതിരുന്നാൽ മനസ്സു വീണ്ടും മുന്നേപ്പോലെതന്നെ തിരിഞ്ഞേയ്ക്കുമെന്നും രോഗം രണ്ടാമതും ഉണ്ടായേയ്ക്കുമെന്നും അവർ ഭയ

പ്പെട്ടു. അതിനാൽ ഗദാധരനെക്കൊണ്ടു വിവാഹം ചെയ്യിപ്പിക്കണമെന്നാണ് അവർ നിശ്ചയിച്ചതു്. പക്ഷെ ഈ വിവരം മുൻകൂട്ടി അറിഞ്ഞാൽ ഗദാധരൻ വല്ല തടസ്സവും പറഞ്ഞേക്കുമോ എന്ന് അവർ ഭയപ്പെട്ടിരുന്നു. എങ്കിലും കാര്യസ്ഥിതികളെല്ലാം ഗദാധരൻതന്നെ എങ്ങിനേയോ മനസ്സിലാക്കി; വിചാരിച്ചതുപോലെ വിപ്രതിപത്തി ഒന്നും കാണിച്ചില്ലെന്നുമാത്രമല്ല അതിൽ സന്തോഷിക്കുകയും ഉത്സാഹിക്കുകകൂടിയും ആണു ചെയ്തതു്. പിന്നെ വധുവെ അന്വേഷിക്കുകയായി. തരംപോലെ എങ്ങും കണ്ടുകിട്ടിയില്ല. തരമുള്ള ദിക്കിൽ പണം അധികം ചോദിക്കുന്നു; പണം കുറച്ചുമതിയാകുന്ന ദിക്കിൽ തരം ഇല്ലാതിരിക്കുന്നു. ഇങ്ങിനെ എത്രതന്നെ അന്വേഷിച്ചിട്ടും പ്രയോജനമൊന്നും ഉണ്ടാകാതിരിക്കുന്നതു കണ്ടപ്പോൾ ചന്ദ്രമണീദേവിയും രാമേശ്വര ജ്യേഷ്ഠാപാദ്ധ്യായനും വളരെ വ്യസനിച്ചു. ഒരു നിവൃത്തിയും ഇല്ലെന്ന ദിക്കിലായി. അങ്ങിനെ ഇരിക്കെ ഒരു ദിവസം ഗദാധരൻ പെട്ടെന്നു ഭാവാവസ്ഥയിൽ പ്രവേശിച്ചു "ജയരാമവാടിയിൽ ശ്രീമാൻ രാമചന്ദ്രമുഖോപാദ്ധ്യായന്റെ മഠത്തിൽ ചെന്നന്വേഷിക്കുവിൻ. അവിടെ അവൾ "കാപ്പുകെട്ടി" ഇരിപ്പുണ്ടു്" എന്നു പറഞ്ഞു. അതനുസരിച്ചു അന്വേഷണം നടത്തിയപ്പോൾ കന്യകയ്ക്കു അഞ്ചുവയസ്സുമാത്രമേ പ്രായമായിട്ടുള്ളു എന്നാണ് അറിഞ്ഞതു്. എന്തായാലും ആ വിവാഹംതന്നെ തീർച്ചയാക്കി. 1266 വൈശാഖമാസത്തിൽ, കൊല്ലവർഷം 1034-ൽ ഗദാധരന്റെ ഇരുപത്തിനാലാമത്തെ വയസ്സിൽ, കാമാർപുകരത്തിൽനിന്നു നാലു നാഴിക പടിഞ്ഞാറുള്ള ജയരാമവാടിയിലെ ശ്രീമാൻ രാമചന്ദ്രമുഖോപാദ്ധ്യായന്റെ മകൾ അഞ്ചുവയസ്സു പ്രായമുള്ള ശാരദാമണി എന്ന ബാലികയെ ഗദാധരൻ വിവാഹം ചെയ്തു. വിവാഹാനന്തരം അദ്ദേഹം ഒരു കൊല്ലവും ഏഴുമാ

സ്വം കമാരപുകരത്തിൽ തന്നെ താമസിച്ചു. ഈക്കാലത്താണ ശാരദാമണിക്കു ഏഴുവയസ്സ തികഞ്ഞതു്. അപ്പോഠാ ദേശാചാരപ്രകാരം നടത്തുവാനുള്ള ഏതാനും കർമ്മങ്ങൾക്കായി ഗദാധരൻ ശ്വശ്രൂഗൃഹത്തിൽപോയി താമസിച്ചശേഷം ശാരദാമണിയേയും കൂട്ടി കമാരപുകരത്തിലേക്കു മടങ്ങി. തദനന്തരം സ്വഗൃഹവാസം ഗദാധരന്നു ഒട്ടുംതന്നെ സന്തോഷകരമായി തോന്നപ്പെട്ടില്ല. വീട്ടിലെ ധനസ്ഥിതി ഒട്ടുംതന്നെ തൃപ്തികരമല്ലാത്ത നിലയിൽ ആയതുകൊണ്ടു താൻ നിമിത്തം അധികച്ചിലവുണ്ടാകരുതെന്നുവെച്ചായിരിക്കണം ഇത്തവണ ദക്ഷിണേശ്വരത്തിലേക്കുതന്നെ മടങ്ങുവാൻ നിശ്ചയിച്ചതു്.

മാതാവിന്നുണ്ടായ അനുഭൂതി—ഗദാധരൻ ദക്ഷിണേശ്വരത്തിൽ വന്നു മുമ്പേപടി ശാന്തിയേററു. പക്ഷെ അധികകാലത്തേക്കു ആ വക കൃത്യങ്ങൾ നിർവ്വഹിക്കുവാൻ ഗദാധരനെക്കൊണ്ടു പിന്നേയും സാധിച്ചില്ല. മററു കാര്യങ്ങൾ എല്ലാം ക്ഷണേന മറന്നു; തനിക്കു ഒരു വീടുണ്ടെന്നോ, അമ്മയുണ്ടെന്നോ, ഭാര്യയുണ്ടെന്നോ, ശരീരംതന്നെയുണ്ടെന്നോ ഉള്ള വിചാരംതന്നെ അദ്ദേഹത്തിന്നു ഇല്ലാതായി. സദാ ദേവിയെപ്പററിയുള്ള ചിന്തമാത്രം മനസ്സിലും ധ്യാനം ജപം മുതലായ കൃത്യങ്ങൾമാത്രം ബാഹ്യത്തിലും ആയി. എന്തിന്നു, മുമ്പത്തെ രോഗങ്ങളെല്ലാം കുറേക്കൂടെ കഠിനമായും തീവ്രമായും വീണ്ടും ബാധിച്ചു പൂജക്കു നിവൃത്തിയില്ലെന്ന ദിക്കെത്തി. മുമ്പേപ്പോലെ കവിരാജഗംഗാപ്രസാദന്റെ ചികിത്സയും തുടങ്ങി. അദ്ദേഹമാകട്ടെ, ഉഷ്ണാധിക്യംകൊണ്ടുണ്ടായ ബുദ്ധിഭ്രമമാണെന്നു നിശ്ചയിച്ചു പല ദിവ്യൌഷധങ്ങളും പ്രയോഗിച്ചുനോക്കി. യാതൊരു പ്രയോജനവും അതുകൊണ്ടൊന്നും ഉണ്ടായില്ലെന്നു പറഞ്ഞാൽ മതിയല്ലൊ.

മകന്നു രണ്ടാമതും രോഗം തുടങ്ങിയിരിക്കുന്ന വിവരം ചന്ദ്രമണീദേവി അറിഞ്ഞു വളരെ വ്യസനിച്ചു. മാനുഷസുലഭമായ പ്രവൃത്തികളെല്ലാം ഇതിന്നുമുമ്പു ചെയ്തുകഴിഞ്ഞിരിക്കുന്നു; അതിവിദഗ്ദ്ധനായ വൈദ്യനെക്കൊണ്ടു ചികിത്സിപ്പിച്ചു; ചണ്ഡപൂജ മുതലായ മാന്ത്രികകർമ്മങ്ങളും നടത്തി; ഇനി ആ വഴിയിൽ ചെയ്യേണ്ടതായിട്ടൊന്നുംതന്നെ ഇല്ല; ഈശ്വരവിധി ഇങ്ങിനെ ആയിരിക്കാം എന്നിങ്ങിനെ വിചാരിച്ചു ഈ വിവരം കേട്ടതിന്നുശേഷം ചന്ദ്രമണീദേവി കമാരപുകരത്തിലെ ശിവക്ഷേത്രത്തിൽ വീണു കിടപ്പായി. ഇങ്ങിനെ അത്യന്തദുഃഖത്തോടെ അവിടെ വീണു കിടന്നു നിലവിളിച്ചപ്പോൾ "നീ മുകുന്ദപുരത്തിൽ പോയി പ്രാർത്ഥിക്കുക, അവിടെ ചെന്നാൽ നിനക്കു സങ്കടനിവൃത്തി വരുന്നതാണു്" എന്ന ഒരു ആദേശം ദേവിയ്ക്കു സിദ്ധിച്ചു. ദേവി ഉടനെതന്നെ അങ്ങോട്ടു പുറപ്പെട്ടു. പക്ഷേ അതേവരെ മുകുന്ദപുരത്തിലെ ശിവനെ ഈ വക അനുഗ്രഹപൂർത്തിക്കായി ആരും ആശ്രയിച്ചതായ കേട്ടുകേൾവിപോലും ഇല്ലായിരുന്നു. അതിനാൽ ദേവിയുടെ ഈ സംരംഭം കണ്ടപ്പോൾ പലരും വിരോധം പറഞ്ഞുനോക്കി. ദേവി അതൊന്നും കൂട്ടാക്കിയില്ല. മുകുന്ദപുരത്തുചെന്നു് അതികഠിനമായ നിഷ്ഠയോടുകൂടി ഭജനം ഇരുന്നു. മൂന്നാംദിവസത്തിന്റെ അന്തിമയാമത്തിൽ ദേവി ഭാവാവസ്ഥയിൽ പ്രവേശിച്ചു. ദേവിയുടെ മുമ്പിൽ പരമശിവൻ പ്രത്യക്ഷമായി "ഭയപ്പെടേണ്ട. നിന്റെ പുത്രനു രോഗമൊന്നും ഇല്ല. ഈശ്വരാനുഭൂതിയാണു് അവനിൽ ഈ അവസ്ഥാഭേദങ്ങളെയെല്ലാം ഉണ്ടാക്കിയിരിക്കുന്നതു്" എന്നു് അരുളിച്ചെയ്തു. ദേവിയ്ക്കു സർവ്വസംശയങ്ങളും നീങ്ങി, സമാധാനത്തോടെ കമാരപുകരത്തിലേയ്ക്കു മടങ്ങിപ്പോരികയും ചെയ്തു.

മധുരനാഥന്റെ ദർശനം—മധുരനാഥൻ ഗദാധരന്റെ ഒരു വാത്സല്യമിത്രവും വലിയ ഭക്തനും ആയിരുന്നു എന്നു

നമുക്ക ഇതിന്നുമുമ്പുതന്നെ ധരിക്കുവാൻ സാധിച്ചിട്ടുണ്ടല്ലൊ. ഭഗവാന്റെ ശുശ്രൂഷക്കായി അവതരിച്ചിട്ടുള്ള രസധരന്മാരിൽ സർവ്വപ്രധാനിയും പരമഭക്തനും ആയ മഥുരനാഥന്നു് ഇതിന്നു മുമ്പേതന്നെ ഭഗവാനെപ്പററി പല അനുഭൂതികളും അനുഭവങ്ങളും ഉണ്ടായിട്ടുണ്ടു്. എന്നാൽ അത്യത്ഭുതകരമായ ഒരു പ്രത്യക്ഷദർശനം ഉണ്ടായതു് ഈ അവസരത്തിലാണു്. ഇക്കാലത്തു ഒരു ദിവസം ഗദാധരൻ അദ്ദേഹത്തിന്റെ സ്വന്തമഠത്തിന്റെ (ദക്ഷിണേശ്വരക്ഷേത്രവളപ്പിൽ ഗംഗാനദിക്കരയിലായി ഗദാധരന്റെ താമസത്തിന്നു പ്രത്യേകമായി വെച്ചിട്ടുള്ള മഠത്തിന്റെ) വരാന്തയിൽ ഏകാകിയായി ഭാവാവസ്ഥയിൽ അങ്ങുമിങ്ങും നടക്കുകയായിരുന്നു. ഗദാധരൻ ഇങ്ങിനെ നടക്കുന്നതു മഥുരനാഥൻ അദ്ദേഹത്തിന്റെ ബങ്കളാവിൽനിന്നു നോക്കിക്കൊണ്ടിരിക്കുകയായിരുന്നു. പക്ഷെ ആ വിവരം ഒന്നും ഗദാധരൻ അറിഞ്ഞിരുന്നില്ല. മഥുരനാഥൻ ഓരോ കാർയ്യങ്ങളെപ്പററി ആലോചിച്ചുകൊണ്ടിരിക്കുന്ന മദ്ധ്യത്തിലാണു ഗദാധരനെ കണ്ടതു്. അല്പസമയം കണ്ണിമയാട്ടാതെ അങ്ങിനെ നോക്കിക്കൊണ്ടിരുന്നശേഷം അദ്ദേഹം അവിടെനിന്നെഴുന്നേററു ഓടിവന്നു ഗദാധരന്റെ കാക്കൽവീണു നമസ്കരിച്ചു. ഗദാധരന്നു് ഇതു കണ്ടപ്പോഴേയ്ക്കും ഭയമാണു് ഉണ്ടായതു്. അദ്ദേഹം പറഞ്ഞു:—“എന്താണിതു്. നിങ്ങൾ ഈ കാണിക്കുന്നതെന്താ? നിങ്ങൾ ഈ ക്ഷേത്രത്തിന്റെ മേൽകോയ്മ. റാണിരാസമണിയുടെ ജാമാതാവു്. മഹായോഗ്യൻ. ഞാൻ നിങ്ങളുടെ ഭൃത്യൻ. ഒരു വെറും ശാന്തിക്കാരൻ. അങ്ങിനെയിരിക്കെ നിങ്ങൾ ഇങ്ങിനെ കണ്ണുനീർ വാർത്തുകൊണ്ടു നമസ്കരിക്കുന്നതു കണ്ടാൽ ഈ ക്ഷേത്രത്തിലെ ജോലിക്കാർ നിങ്ങളെപ്പററി എന്തു വിചാരിക്കും. ഛെ! ഇതൊന്നും അരുതു്. എഴുന്നേല്ക്കുക; വേഗം എഴുന്നേല്ക്കുക.” എന്നു പറഞ്ഞിട്ടെന്താ കരെ

നേരത്തേക്കു് അതൊന്നും മധുരനാഥൻ കേട്ടില്ല. പിന്നെ എഴുന്നേററു പറയുന്നു:—"ബാവാ! അങ്ങു് ഇവിടെ നടന്നുകൊണ്ടിരുന്നപ്പോൾ ഞാൻ അവിടെ ഇങ്ങോട്ടുതന്നെ നോക്കിക്കൊണ്ടിരിക്കുക ആയിരുന്നു. അപ്പോൾ ബാവാ ആൾഇതൊന്നും അല്ലെന്നു ഞാൻ വ്യക്തമായി കണ്ടു. ഇങ്ങോട്ടു വരുമ്പോൾ ബാവാ ക്ഷേത്രത്തിലെ ദേവിതന്നെ ആയിരുന്നു. തിരിഞ്ഞു് അങ്ങോട്ടു പോകുമ്പോൾ മഹാദേവനെപ്പോലെയും ഇരുന്നു. ആദ്യം ഇതൊരു മിത്ഥ്യാഭ്രമം മാത്രമായിരിക്കുമെന്നു ഞാൻ വിചാരിച്ചു. അതുകൊണ്ടു പിന്നെയും പിന്നേയും പലതവണ ഞാൻ വളരെനേരം സൂക്ഷിച്ചുനോക്കി. അപ്പോഴെല്ലാം കണ്ടതു് ഇതുപോലെതന്നെ ആയിരുന്നു. എത്രത്തോളം സൂക്ഷിക്കുന്നുവൊ അത്രത്തോളം അധികമധികം വ്യക്തമായിട്ടാണു കണ്ടതു്." ഇതിനെപ്പററി ഭഗവാൻതന്നെ പിന്നീടു് ഇങ്ങിനെ പറയുക ഉണ്ടായിട്ടുണ്ടു്—"ഈ വിവരം റാണി കേട്ടാൽ മധുരനാഥനെ വശീകരിക്കുവാൻ ഞാൻ വല്ലതും പ്രവത്തിച്ചിരിക്കുമെന്നു വിചാരിക്കുമൊ എന്നുകൂടി എനിക്കു സംശയമായി. വളരെ ഒക്കെ പറഞ്ഞിട്ടാണു് അവനു ഒരുവിധം സമാധാനമായതു്. അവൻ എനിക്കുവേണ്ടി ഇത്രയൊക്കെ ചെയ്യുന്നതും എന്നെ ഇത്രയൊക്കെ സ്നേഹിക്കുന്നതും വെറുതെയാണെന്നാണൊ നിങ്ങളെല്ലാം വിചാരിക്കുന്നതു്. ഇങ്ങിനെ പലതും അമ്മ അവനു പലപ്പോഴും അനുഭവപ്പെടുത്തി കൊടുത്തിട്ടുണ്ടു്. അവന്റെ ഇഷ്ടം അവനിലുള്ള വാത്സല്യംനിമിത്തം ഒരു പ്രത്യേക ദേഹമെടുത്തു് അവൻ ഒന്നിച്ചു നടക്കുമെന്നു് അവന്റെ ജാതകത്തിൽതന്നെ പറഞ്ഞിട്ടുള്ളതാണു്." ഇതിന്നുശേഷം ഗദാധരനോടുള്ള മധുരനാഥന്റെ ഭാവം ഏതുപ്രകാരമായിരിക്കുമെന്നു നമുക്കു് ഊഹിക്കാവുന്നതേയുള്ളു. ആ വക സംഗതികൾ നമുക്കു വഴിയെ കാണാകുന്നതുമാണു്.

രാസമണിയുടെ ദേഹാന്തരപ്രാപ്തി—കൊല്ലവഷം 1035_ൽ ആണു്. ഗദാധരൻ മുമ്പു പറഞ്ഞപ്രകാരം ദക്ഷിണേശ്വരത്തിലേയ്ക്കു മടങ്ങിവന്നു് ഭവതാരിണീക്ഷേത്രത്തിലെ മേൽശാന്തിസ്ഥാനം രണ്ടാംപ്രാവശ്യം കയ്യേററതു്. അതിന്നടുത്ത സംവത്സരത്തിൽ, അതായതു് 1036_ന്റെ ആരംഭത്തിൽ റാണിരാസമണി എവിടേയൊ ഒന്നു കാൽവഴുതി വീണു എന്ന കാരണത്താൽ അസ്വാസ്ഥ്യമായി കിടപ്പിലായി. ക്രമേണ അതു് ഉദരരോഗത്തിന്നു ഇടയാക്കുകയും ഒടുവിൽ 1861 ഫിബ്രുവരിമാസം 19_ാംനു- ആ ധന്യസ്ത്രീരത്നം ജംബാപാദത്തിൽ അഭയം പ്രാപിക്കുകയും ചെയ്തു. ദേഹത്യാഗത്തിന്നുള്ള സമയം അടുത്തപ്പോൾ, ഗംഗാനദിക്കരയിൽ അതിമനോഹരമായ ഒരു മണ്ഡപം നിർമ്മിച്ചു് റാണിയെ അങ്ങോട്ടു കൊണ്ടുപോയി. അവിടെവെച്ചു ദേവിയെ പ്രത്യക്ഷമായി കണ്ടു ദേവിയോടു ചേരുകയാണുണ്ടായതു്. ആ ധന്യയായ രാസമണി അവസാനം പറഞ്ഞ വാക്കുകൾ ഇങ്ങിനെ ആയിരുന്നു:—"ഹാ! അമ്മ. അമ്മ വന്നുവല്ലൊ. എന്താനന്ദമായിരിക്കുന്നു! അമ്മ ഇവിടെത്തന്നെ ഇരിക്കണം. ഞാൻ അമ്മയുടെ മാർവ്വിടത്തിൽ തല ചായ്ച്ചുകൊള്ളട്ടെ." ശാന്തി. ശാന്തി. ശാന്തി.

റാണിരാസമണിയുടെ സമാധിക്കുശേഷം ദക്ഷിണേശ്വരത്തിന്റെ ഭരണാധികാരം മുഴുവനും മഥുരാനാഥനിൽതന്നെ വന്നുചേന്നു.

ഭൈരവബ്രാഹ്മണിയും ഭഗവാനും—ഇനി നമുക്കു് ഗദാധരന്റെ ചരിത്രത്തിലെ സവ്വപ്രധാനമായി മറെറാരു ഭാഗത്തിലേയ്ക്കു് പ്രവേശിക്കാം. ഇത്രയും പറഞ്ഞതിൽനിന്നു ഗദാധരൻ ഒരു അസാധാരണ മനുഷ്യനാണെന്നും, ആ ധന്യാത്മാവിന്നു് ഈശ്വരാനുഭൂതി ഉണ്ടായിരുന്നു എന്നും, അദ്ദേഹം പല കഠിന സാധനകളും അനുഷ്ഠിച്ചു് പല സിദ്ധികളും സമ്പാദിച്ചിരുന്നു എന്നും നമുക്കു മനസ്സിലാക്കുവാൻ

സാധിച്ചിട്ടുണ്ടു്. എന്നാൽ വലിയ വിദ്യാഭ്യാസമൊന്നും കൂടാതെ കേവലം സ്വന്ത ഉത്സാഹംകൊണ്ടും വൈരാഗ്യബുദ്ധികൊണ്ടും മാത്രമാണു് ഇത്രയും പ്രവൎത്തിച്ചു ഫലിപ്പിച്ചതെന്നും നമുക്കു് അറിയാറായിട്ടുണ്ടു്. എങ്കിലും ഈ പ്രവൃത്തികളും ഇതുവരെ ഉണ്ടായിരുന്ന അനുഭൂതികളും എല്ലാം അദ്ദേഹത്തെ ഒരു അധികാരിയാക്കി ചെയ്തതേയുള്ളു എന്നു വേണം വിചാരിക്കുവാൻ. എന്തുകൊണ്ടെന്നാൽ ശാസ്ത്രീയമായ ശിക്ഷണവും പരിശീലനവും അഭ്യസനവും എല്ലാം ഉണ്ടാകുവാൻ പോകുന്നതു് ഇവിടുന്നങ്ങോട്ടാണു്. ഇത്രയും ആയതുകൊണ്ടു് അദ്ദേഹത്തിന്നു ഗുരുവിനെ സിദ്ധിക്കുവാനുള്ള യോഗ്യത സിദ്ധിച്ചു എന്നു മാത്രമേ ആയുള്ളു. ശിഷ്യന്നു സംസ്കാരം തികയുമ്പോൾ ഗുരു താനേതന്നെ ആഗതനായിക്കൊള്ളും എന്നുള്ള പ്രമാണം അനുസരിച്ചു ഗദാധരന്നു് ഇപ്പോൾ ഒരു ഗുരുലാഭം ഉണ്ടാകുകയും ചെയ്തു.

ഭൈരവിബ്രാഹ്മണിയും ഗദാധരനും തമ്മിൽ ഉണ്ടായ സന്ദൎശനം ഗദാധരന്റെ ജീവിതത്തിലെ സ്പൃഹണീയമായ മാററത്തിന്നു നിദാനമായ സംഗതിയാണു്. റാണിരാസമണിയുടെ സമാധികഴിഞ്ഞു് വളരെക്കാലം ചെല്ലുന്നതിന്നു മുമ്പായി ഒരു ദിവസം പത്തു നാല്പതു വയസ്സിൽ അധികം പ്രായം ചെല്ലാത്തവളും അതി സൌഭാഗ്യവതിയും ആയ ഒരു ഭൈരവിബ്രാഹ്മണി ദക്ഷിണേശ്വരത്തിൽ വന്നുചേൎന്നു. ഈ ബ്രാഹ്മണി ഗദാധരനെക്കണ്ടു് അധികനേരം അശ്രുധാര പൊഴിഞ്ഞുകൊണ്ടു നിന്നശേഷം ഇങ്ങിനെ പറഞ്ഞു:—"ബാവാ! നിങ്ങൾ ഇവിടെ ആയിരുന്നോ? ഇവിടെ എങ്ങാനും തന്നെ കണ്ടേയ്ക്കുമെന്നുള്ള വിശ്വാസത്തോടുകൂടി ഞാൻ വളരെക്കാലമായി ഈ ഗംഗാതീരത്തിലെല്ലാം നിങ്ങളെ തിരഞ്ഞു നടക്കുന്നു. ഇപ്പോഴാണു് എന്റെ ആഗ്രഹം സഫലമായതു്." ഇത്രയും കേട്ടപ്പോൾ ഗദാധരൻ ചോദിച്ചു:—"ദേ

വി! അങ്ങേയ്ക്കു് എന്നെ എങ്ങിനെയാണു പരിചയം?" എന്നു്. അതിന്നു ദേവി പറഞ്ഞു:—"നിങ്ങളെ മൂന്നുപേരെ കണ്ടുപിടിച്ചു് ആദ്ധ്യാത്മികമാർഗ്ഗത്തിൽ നിങ്ങൾക്കുവേണ്ട സഹായം ചെയ്യണമെന്നു് എനിക്കു് ആദേശം സിദ്ധിച്ചിട്ടുണ്ടു്. അവരിൽ രണ്ടുപേരെ ഞാൻ കിഴക്കെ ബങ്കാളത്തിൽവെച്ചു കണ്ടുകഴിഞ്ഞു. ഇപ്പോൾ ഇതാ ഇവിടെവെച്ചു് അങ്ങയേയും കണ്ടെത്തിയിരിക്കുന്നു." ഗദാധരന്നു ബ്രാഹ്മണിയുടെ ഈ വാക്കിൽ യാതൊരു സംശയവും ജനിച്ചില്ല. ഒരു മാതൃഭക്തനായ പുത്രൻ പുത്രവത്സലയായ മാതാവിന്റെ സമീപത്തിൽ എന്നപോലെ ഗദാധരൻ ഭൈരവി ബ്രാഹ്മണിയുടെ അരികിൽ ചെന്നിരുന്നു് തന്റെ അവസ്ഥകളെ എല്ലാം ആ ദേവിയെ വിശദമായി പറഞ്ഞുകേൾപ്പിച്ചു. ഒടുവിൽ "ഇതെല്ലാം എന്താണു്? ഞാൻ പരമാർത്ഥത്തിൽ ഭ്രാന്തൻതന്നെ ആണൊ? ഞാൻ ദേവിയെ ഭജിച്ചതിന്റെ ഫലമായി എനിക്കു കിട്ടിയതു് ഈ മഹാവ്യാധിതന്നെ ആയിരിക്കുമൊ?" എന്നെല്ലാം ചോദിച്ചു. അപ്പോൾ ആ ദേവി:—"ബാവാ! നിങ്ങൾക്കു ഭ്രാന്താണെന്നു പറയുന്ന ഭ്രാന്തന്മാർ ആരാണു്? ഇതു ഭ്രാന്തൊന്നുമല്ല. മഹാഭാവാനുഭൂതിയിൽ ഇങ്ങിനെയെല്ലാം ഉണ്ടാകുക പതിവാണു്. അവർക്കാർക്കും തന്നെ അങ്ങയുടെ യഥാർത്ഥസ്ഥിതി അറിയുവാൻ സാധിച്ചിട്ടില്ല. ശ്രീമതി രാധികാദേവിക്കും മഹാപുരുഷൻ ശ്രീ ചൈതന്യദേവന്നും ഇങ്ങിനെയെല്ലാം ഉണ്ടായിട്ടുള്ളതായി ഭക്തിശാസ്ത്രങ്ങളിൽ കാണുന്നില്ലയൊ. ആർക്കെല്ലാം യഥാർത്ഥമായ ഈശ്വരഭക്തി ഉണ്ടായിട്ടുണ്ടൊ അവർക്കെല്ലാം ഇങ്ങിനെതന്നെ സംഭവിച്ചിട്ടും ഉണ്ടു്" എന്നിങ്ങിനെ പറഞ്ഞു ഗദാധരനെ സമാധാനപ്പെടുത്തി.

തദനന്തരം ഗദാധരൻ കൊണ്ടുവന്ന ഏതാനും ഫലഹാരങ്ങൾ രണ്ടുപേരുംകൂടി ഭക്ഷിച്ചശേഷം ഭൈരവിബ്രാഹ്മണി കലവറയിൽ ചെന്നു് സദാവൃത്തി വാങ്ങി പഞ്ചവടിയിൽ

കൊണ്ടുപോയി ഭക്ഷണം പാകംചെയ്തു. എല്ലാം തയ്യാറായപ്പോൾ താൻ സദാ കണ്ഠത്തിൽ ധരിച്ചുകൊണ്ടു നടക്കുന്ന ഒരു ചെറിയ രഘുവീരവിഗ്രഹത്തെ എടുത്തു്, അഭിഷേകാദികൾ കഴിച്ചു്, തയ്യാറാക്കിയ ഭക്ഷണത്തെ ആ ഇഷ്ടദേവന്നായി നിവേദിച്ചു് ആ ദേവി ധ്യാനത്തിന്നു തയ്യാറായി! ആ ദിവ്യസ്ത്രീ ബാഹ്യചേഷ്ടകളെല്ലാം വിട്ടു് ഇരിപ്പായി. ആ അവസ്ഥയിൽ ദേവിക്കു ദിവ്യമായ ഒരു അനുഭൂതി ഉണ്ടാകുകയും ചെയ്തു. ഗദാധരനും ഏതോ ദിവ്യമായ ഒരു ഭാവത്തിൽ പ്രവേശിച്ചു് കഴിഞ്ഞിരിക്കുന്നു. താൻ അറിയാതെതന്നെ ഏതോ ഒരാകർഷണവിശേഷത്താൽ ഒരു യന്ത്രപ്പാവയെന്നപോലെ അദ്ദേഹം ഭൈരവിയുടെ സമീപത്തേയ്ക്കു ചെന്നു് അവിടെ രഘുവീരന്നായി നിവേദിച്ചു് വെച്ചിരിക്കുന്ന നിവേദ്യം എടുത്തു ഭക്ഷിച്ചുതുടങ്ങി. ഭൈരവിബ്രാഹ്മണി ക്രമേണ ബാഹ്യാവസ്ഥയെ പ്രാപിച്ചു് കണ്ണു തുറന്നുനോക്കിയപ്പോൾ കണ്ടതു് ഇതായിരുന്നു. അപ്പോഴാണു തന്റെ ആന്തരാനുഭൂതിയും പ്രത്യക്ഷദർശനവും ആ ദേവിക്കു് ഒത്തുചേന്നതു്. എന്നാൽ ഗദാധരനാകട്ടെ സ്വബോധാവസ്ഥയെ പ്രാപിച്ചപ്പോൾ പരിഭ്രമിക്കുകതന്നെ ചെയ്തു. "ഞാൻ ഇങ്ങിനെ ഓരോന്നെല്ലാം ചെയ്യുന്നവല്ലോ. ഇതിന്നു തക്കവണ്ണം എന്റെ ബുദ്ധി ഭ്രമിക്കുന്നതു് എന്തുകൊണ്ടാണു്?" എന്നെല്ലാം ക്ഷമായാചനസ്വരത്തിൽ പറയുവാൻ തുടങ്ങിയപ്പോൾ "നിങ്ങൾ അബദ്ധമൊന്നും ചെയ്തില്ല. പ്രവൎത്തിച്ചതെല്ലാം ഉചിതം തന്നെ ആയിരിക്കുന്നു. ഈ വക പ്രവൃത്തികളുടെ എല്ലാം കൎത്താവു് നിങ്ങളുടെ ഉള്ളിൽ പ്രശോഭിക്കുന്ന ആ ചൈതന്യവിശേഷമല്ലാതെ നിങ്ങളല്ല. എന്റെ ധ്യാനത്തിൽ എനിക്കുണ്ടായ അനുഭൂതികൊണ്ടു് അങ്ങയുടെ അന്തസ്ഥചൈതന്യത്തെ എനിക്കു നല്ലപോലെ അറിയാറായിരിക്കുന്നു. ഇന്നു മുതൽ ഞാൻ എന്റെ നിത്യകൎമ്മങ്ങളൊന്നും ചെയ്യേണ്ടതായ ആവശ്യമില്ല. അവയെല്ലാം ഇന്നു് സാഫല്യം സി

ഭുജിച്ചു് കഴിഞ്ഞു" എന്നിങ്ങിനെ പറഞ്ഞു ഗദാധരൻെറ ഭക്ഷണാവശിഷ്ടത്തെ രഘുവീരൻെറ പ്രസാദമായി കരുതി എടുത്തു് ശിരസ്സിൽവെച്ചു അതിഭക്തിയോടെ ഭക്ഷിച്ചു. താൻ അത്രകാലവും വഹിച്ചുകൊണ്ടു നടന്നിരുന്ന ആ വിഗ്രഹത്തെ ഗംഗാനദിയിൽ അർപ്പിക്കുകയും ചെയ്തു. ഭൈരവി ബ്രാഹ്മണിയും ഗദാധരനും തമ്മിൽ കണ്ട ഒന്നാമത്തെ ദിവസം തന്നെ ഇത്രയും സംഭവിച്ചു കഴിഞ്ഞിരിക്കുന്നു.

ഈ ഭൈരവിബ്രാഹ്മണി ദക്ഷിണേശ്വരത്തിൽ ഇങ്ങിനെ ഒരാഴ്ചയോളമെ താമസിക്കുക ഉണ്ടായുള്ളു. പിന്നെ അവിടെനിന്നു് രണ്ടുനാഴിക അകലെയുള്ള ആഡ്യാട്ടിലെ ദേവമണ്ഡലഘട്ടത്തിൽ പോയി താമസമാക്കി. ഈ ഭൈരവിബ്രാഹ്മണിയാണു ഗദാധരൻെറ ആദ്യത്തെ ഗുരു എന്നു് പറയാം. എന്നാൽ ഗദാധരനിൽനിന്നു ഭൈരവിബ്രാഹ്മണിയും പലതും അഭ്യസിക്കുക ഉണ്ടായിട്ടുണ്ടു്. ഗദാധരൻ ഒരു സാധാരണമനുഷ്യനല്ലെന്നും, ശ്രീചൈതന്യദേവൻ ഒടുവിൽ ചെയ്ത വാഗ്ദാനം അനുസരിച്ചുണ്ടായ അവതാരമാണെന്നും ആ സ്ത്രീരത്നം തീർച്ചയാക്കി. ശ്രീചൈതന്യദേവൻ മുതലായവരുടെ അവസ്ഥയും ഗദാധരൻെറ അവസ്ഥയും തമ്മിൽ ശരിയായ സാദൃശ്യം ഉണ്ടായിരുന്നതുകൊണ്ടും അവ ശാസ്ത്രാനുസൃതങ്ങളായിരുന്നതുകൊണ്ടും ആണു ഭൈരവി അങ്ങിനെ തീർച്ചയാക്കിയതു്. ഒരു അവതാരപുരുഷനിൽ കാണാകുന്ന ലക്ഷണങ്ങളെല്ലാം ഗദാധരനിൽ ആ ഭൈരവിബ്രാഹ്മണി കണ്ടു. ഗദാധരനു അല്പം മുമ്പേ തുടങ്ങിയിരുന്ന ദേഹത്തിലെ നീററൽ അതികഠിനമായിതീർന്നതു് ഇക്കാലത്താണു്. ദേഹം മുഴുവനും വെന്തുനീറുന്നതുപോലെ അദ്ദേഹത്തിന്നു തോന്നി. അതുനിമിത്തം പകൽ മുഴുവനും ഗംഗാനദിയിൽ താണുകിടന്നും രാത്രി ബാബു ബങ്കളാവിലെ വെണ്ണക്കൽ തറയിൽ കിടന്നുരുണ്ടും ആയിരുന്നു കഴിച്ചുകൂട്ടിയിരുന്നതു്. ഇതുകൊണ്ടു

കൂടിയും പറയത്തക്ക ആശ്വാസമൊന്നും ഉണ്ടായിരുന്നില്ല. ചികിത്സകൾ പലതും ചെയ്തുനോക്കുക ഉണ്ടായിട്ടുണ്ട്. പക്ഷെ അതുകൊണ്ടൊന്നും ഒരു പ്രയോജനവും ഉണ്ടായില്ല. ഭൈരവിബ്രാഹ്മണി ഈ വിവരം കേട്ടപ്പോൾ, ഈ അവസ്ഥ ശ്രീചൈതന്യദേവനും ശ്രീരാധികാദേവിക്കും ഉണ്ടായിട്ടുണ്ടെന്നു് മനസ്സിലാക്കി അന്നു അവർ ചെയ്ത ചികിത്സതന്നെ ഗദാധരനും ചെയ്യുവാൻ തീർച്ചയാക്കി. ദേഹം മുഴുവനും ചന്ദനം അരച്ചു പൂശുകയും സുഗന്ധമാല്യങ്ങൾ അണിയിക്കുകയും മാത്രമാണു ചെയ്തതു്. അതുകൊണ്ടുതന്നെ മൂന്നുമൂന്നു് ദിവസത്തിനുള്ളിൽ ഗദാധരന്റെ അസ്വാസ്ഥ്യത നിശ്ശേഷം ഭേദമാകുകയും ചെയ്തു. ഗദാധരന്റെ ആദ്ധ്യാത്മികസ്വഭാവം മനസ്സിലാക്കുവാൻ ഭൈരവിക്കു ഇതുകൊണ്ടു പ്രത്യേകിച്ചും സാധിച്ചു. എങ്കിലും മറ്റൊരു സംഗതികൂടെ ഭൈരവിയുടെ വിശ്വാസത്തെ ദൃഢപ്പെടുത്തുവാൻ സഹായിക്കാതിരുന്നില്ല. മേൽപറഞ്ഞ സംഭവത്തിന്നു ശേഷം വളരെക്കാലം കഴിയുന്നതിന്നു മുമ്പായി ഗദാധരന്നു "അത്യശനി" എന്ന മറ്റൊരു രോഗം പിടികൂടി. അതിനെപ്പററി ഭഗവാൻതന്നെ പറഞ്ഞിരിക്കുന്നതാണിതു്.:—"അക്കാലത്തു എനിക്കു ഒരു അസാധാരണമായ വിശപ്പു് പിടികൂടി. എന്തുതന്നെ എത്രതന്നെ ഭക്ഷിച്ചാലും അതുകൊണ്ടൊന്നും വിശപ്പിന്നു് യാതൊരു ശമനവും വരികയില്ല. വയർ നിറയെ ഭക്ഷണംകഴിച്ചു എഴുന്നേററാൽ തൽക്ഷണം തന്നെ അതിന്റെ പ്രഭയൊന്നും ഇല്ലാതായികഴിയും. പിന്നേയും സഹിക്കവയ്യാത്ത വിശപ്പു തന്നെ ഇതിനെപററി ഒന്നുംതന്നെ മനസ്സിലാക്കുവാൻ എന്നെക്കൊണ്ടു് സാധിച്ചില്ല. എല്ലാവക്കും വലിയ അതിശയവും പരിഭ്രമവും ആയി. വിവരങ്ങളെല്ലാം ബ്രാഹ്മണിയെ അറിയിച്ചു. ഞാൻ പറയുവാൻ തുടങ്ങിയപ്പോഴേക്കുതന്നെ വിവരങ്ങളെല്ലാം ബ്രാഹ്മണിക്കു മനസ്സിലായി കഴിഞ്ഞു. അതിന്നു് അവർ പറഞ്ഞ സമാധാനം "പേടിക്കുവാൻ ഒന്നും

ഇല്ല കുഞ്ഞേ! ഇങ്ങിനെയുള്ള അനുഭവങ്ങൾ ഭക്തന്മാൎക്ക് ഉണ്ടാകുമെന്നു ഞാൻ ശാസ്ത്രങ്ങളിൽ കണ്ടിട്ടുണ്ട്. വേഗം മാറിക്കളയാം" എന്നാണു പറഞ്ഞതു്. പിന്നെ ഞാൻ ഇരിക്കുന്ന മുറിയിൽ അനേകതരം ഭക്ഷണസാധനങ്ങൾ ഉണ്ടാക്കി നിറച്ചുവെക്കുവാനായി മധുരനാഥനോടു ആവശ്യപ്പെട്ടു. മധുരനാഥൻ അതുപ്രകാരംതന്നെ ചെയ്യുകയും ചെയ്തു. തദനന്തരം എന്നെ ആ മുറിക്കകത്തിട്ടു പൂട്ടി. ആവശ്യമുള്ളതെല്ലാം യഥേഷ്ടം ഭക്ഷിച്ചുകൊള്ളുവാൻ പറഞ്ഞിരുന്നു. ഞാൻ ആ മുറിയിൽ അങ്ങുമിങ്ങും നടന്നുകൊണ്ടും ചിലപ്പോൾ ഓരോന്നെടുത്തു അല്പാല്പം തിന്നുകൊണ്ടും മൂന്നു ദിവസം മുഴുവനും കഴിച്ചുകൂട്ടി. അപ്പോഴയ്ക്കും എന്റെ രോഗമെല്ലാം നിശ്ശേഷം മാറുകയും ചെയ്തു." ഇങ്ങിനെ പല പരീക്ഷകളും നിരീക്ഷണങ്ങളും നടത്തിയതിന്നുശേഷമാണു ഗദാധരൻ ഒരു അവതാരംതന്നെയാണെന്നു ഭൈരവിബ്രാഹ്മണി തീൎച്ചയാക്കിയതു്. ഈ വിവരം ദേവി സധൈൎയ്യം പ്രഖ്യാപനം ചെയ്യുകയും ചെയ്തു ഭൈരവിബ്രാഹ്മണിയുടെ ഈ പ്രഖ്യാപനം അവിടെയെല്ലാം വലിയ ക്ഷോഭത്തെ ജനിപ്പിച്ചു എന്നു പ്രത്യേകം പറയേണ്ടതില്ലല്ലൊ. ഏതായാലും ഈ സംഗതിയെപ്പറ്റി നല്ലപോലെ ആലോചിച്ചും ശാസ്ത്രവിധികളെ ശരിയായി പരിശോധിച്ചും ഒരു തീരുമാനമുണ്ടാകുവാൻ മധുരനാഥൻ ഒരു പണ്ഡിതസദസ്സുകൂട്ടുവാൻ നിശ്ചയിച്ചു. ഇതിലെ വിധികൎത്താക്കന്മാരായി കൽക്കത്തായിലെ വൈഷ്ണവചരണനേയും ഇദ്ദേശത്തിലെ ഗൌരീപണ്ഡിതരേയും ആയിരുന്നു ക്ഷണിച്ചിരുന്നതു്. ഇവർ രണ്ടുപേരും അക്കാലത്തെ സുപ്രസിദ്ധപണ്ഡിതന്മാരും സൎവ്വജനവന്ദ്യന്മാരും ആയിരുന്നു.

"അവതാരം"—വൈഷ്ണവചരണന്റെ ആദ്ധ്യക്ഷ്യത്തിൽ കൂടിയ പണ്ഡിതസദസ്സിൽ ബ്രാഹ്മണി അതിചാതുൎയ്യ[illegible]

ടെ ഗദാധരൻ ഈശ്വരാവതാരമാണെന്നു യുക്തിയുക്തമായി സമർത്ഥിച്ചു. അവിടെവെച്ചു വിചാരിച്ചതുപോലെ വലിയ വാദപ്രതിവാദങ്ങളൊന്നും ഉണ്ടായില്ല. വൈഷ്ണവചരണം അവിടെ സന്നിഹിതരായിരുന്ന അന്യ പണ്ഡിതന്മാരും ഈ അഭിപ്രായത്തോടു സോൽക്കണ്ഠം യോജിക്കുകയാണു ചെയ്തതു്. മഹാഭാവത്തെപ്പററി ഭക്തിശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ള പത്തൊമ്പതു ലക്ഷണങ്ങൾ തികച്ചും ഗദാധരനിൽ പ്രത്യക്ഷപ്പെട്ടിട്ടുണ്ടെന്നു് എല്ലാവരും ഐകകണ്ഠ്യേന സമ്മതിക്കുകതന്നെ ചെയ്തു എന്നുമാത്രമല്ല വൈഷ്ണവചരൻതന്നെ ഗദാധരന്റെ ഒരു വലിയ ഭക്തനായും തീർന്നു. രണ്ടാമത്തെ സദസ്സുകൂടിയതു ഗൌരീപണ്ഡിതരുടെ ആധിപത്യത്തിൽ ആയിരുന്നു. ഗൌരീപണ്ഡിതരാകട്ടെ പല സിദ്ധികളും ഉണ്ടായിരുന്ന ഒരു മഹാപുരുഷനാണ്. ഈ സദസ്സിൽവെച്ചും വലിയ വാദപ്രതിവാദങ്ങളൊന്നും ഉണ്ടായില്ല. ഗൌരീപണ്ഡിതരും, ഗദാധരൻ ഒരു അവതാരം തന്നെയാണെന്നു സിദ്ധാന്തിച്ചു. ഇതിനുശേഷം ആ പണ്ഡിതർതന്നെ ഗദാധരന്റെ ഒരു വലിയ ഭക്തനായി തീരുകയുംചെയ്തു. വളരെ കാലം ഗദാധരനുമൊന്നിച്ചു ദക്ഷിണേശ്വരത്തിൽതന്നെ താമസിച്ചശേഷം ഒടുവിൽ, മടങ്ങിച്ചെല്ലുവാനുള്ള വീട്ടുകാരുടെ നിർബ്ബന്ധം സഹിക്കവയ്യാതായപ്പോൾ, ഒരു ദിവസം അദ്ദേഹം ഗദാധരന്റെ അടുത്തുവന്നു യാത്രപറഞ്ഞു് അവിടം വിട്ടു പോയി. പിന്നീടു് അദ്ദേഹത്തെപ്പററി യാതൊരു വിവരവും അറിയുക ഉണ്ടായിട്ടില്ല.

താന്ത്രികസാധന—ഇത്രകാലവും ഗദാധരൻചെയ്ത കഠിനസാധനകളും അദ്ദേഹത്തിനുണ്ടായിട്ടുള്ള അനുഭൂതികളും ഭക്തിപ്രവാഹംനിമിത്തം ഉണ്ടായിട്ടുള്ളവയാണെന്നും ആളുകൊണ്ടാണു് ഗദാധരനു് അവയിൽ വിശ്വാസമുണ്ടാകാതിരിക്കുന്നതെന്നും മനസ്സിലാക്കുകയാൽ ശാസ്ത്രവിധിപ്രകാരം സാധ

നകൾ അനുഷ്ഠിപ്പിക്കുവാനാണ് ബ്രാഹ്മണി ഒന്നാമതായി പുറപ്പെട്ടതു്. ബ്രാഹ്മണി ഗദാധരനെ അന്വേഷിച്ചു ദക്ഷിണേശ്വരത്തിൽ വന്നതിന്റെ ഉദ്ദേശംതന്നെ ഇതായിരുന്നു. താന്ത്രികസമ്പ്രദായപ്രകാരമുള്ള സാധനകളെല്ലാം ഗദാധരൻ അനുഷ്ഠിച്ചതു് ഈ ഭൈരവിയുടെ കീഴിലാണു്. അതിനെപ്പററി അദ്ദേഹംതന്നെ പറഞ്ഞിരിക്കുന്നതു് നോക്കുക. "........ ബ്രാഹ്മണിയുടെ ഉപദേശപ്രകാരം ദേവീപൂജ ചെയ്യും. പിന്നെ ജപത്തിലും ധ്യാനത്തിലും പ്രവേശിക്കുകയായി. ജപം തുടങ്ങിയാൽ, മാല ഒരു ചുററെത്തുന്നതിനു മുമ്പായിതന്നെ ഞാൻ സമാധിയിൽ ലയിച്ചുകഴിയും. അതിനെ തുടർന്നു വിധിപ്രകാരമുള്ള അനുഭൂതികളും അനുഗ്രഹങ്ങളും സിദ്ധിച്ചിട്ടുണ്ടു്. അപ്പോൾ എനിക്കുണ്ടായിട്ടുള്ള അനുഭവങ്ങളും ദർശനങ്ങളും എന്തെല്ലാമായിരുന്നു എന്നും എങ്ങിനെയെല്ലാം ആയിരുന്നു എന്നും എത്രയെല്ലാം ആയിരുന്നു എന്നും പറയുവാൻ പ്രയാസം. പ്രധാനതന്ത്രങ്ങൾ അറുപത്തിനാലിലും പറഞ്ഞിട്ടുള്ള സാധനകളെല്ലാം ആ ബ്രാഹ്മണീദേവി എന്നെക്കൊണ്ടു് അനുഷ്ഠിപ്പിച്ചു. അവയെ യഥാവിധി അനുഷ്ഠിക്കുക എന്നതു വളരെ പ്രയാസമായ സംഗതിയാണു്. അതിനാലാണു മിക്ക സാധകന്മാരും ഇവിടെ മാർഗ്ഗം തെററിപ്പോകുന്നതു. അമ്മയുടെ അനുഗ്രഹം നിമിത്തം ഞാൻ അവയെയെല്ലാം നിർവ്വിഘ്നം അനുഷ്ഠിച്ചു ഫലപ്രാപ്തിവരുത്തുകതന്നെ ചെയ്തു" ഇതിനാൽ പല പല അനുഭൂതികളും അഷ്ടൈശ്വര്യസിദ്ധികളും ഗദാധരന്നു് ഉണ്ടായിട്ടുണ്ടു്. പക്ഷെ അവയെ ഒരിക്കലും അദ്ദേഹം ഉപയോഗപ്പെടുത്തുക ഉണ്ടായിട്ടില്ല.

ചില പുണ്യാത്മാക്കൾ—ഇക്കാലത്തു ഗദാധരനെ പല പുണ്യാത്മാക്കളും വന്നു ദർശനം ചെയ്തുപോയതായി കാണുന്നു. അവരിൽ ചിലർ പ്രസ്താവയോഗ്യരും ആണു്. ഭൈരവിബ്രാഹ്മണി മൂന്നു സിദ്ധന്മാരെ സഹായിക്കുവാനായി അവതീർണ്ണ

ആയവളാണെന്നും അവരിൽ രണ്ടുപേരെ ഇതിന്നു മുമ്പായി ത്തന്നെ കണ്ടെത്തിക്കഴിഞ്ഞിരിക്കുന്നു എന്നും പറയുക ഉണ്ടായല്ലൊ. ഈ രണ്ടു മഹാപുരുഷന്മാർ ചന്ദ്രനെന്നും ഗിരിജനെന്നും പേരോടുകൂടിയ രണ്ടു ബങ്കാളികളാണു്. ഇവർ ഗദാധരനെ വന്നു കണ്ടതു് ഇക്കാലത്തായിരുന്നു. ഇവൎക്കു് ഉണ്ടായിരുന്ന എതാനും സിദ്ധികൾ ഇവർ ദുൎവ്വിനിയോഗം ചെയ്തുകൊണ്ടായിരുന്നു ഇരുന്നിരുന്നതു്. ഭഗവാനെ കണ്ടതിന്നു ശേഷം അവരുടെ ആ ദുസ്വഭാവങ്ങളെല്ലാം മാറി അവർ നിഷ്കളങ്കന്മാരായിത്തീൎന്നു. പിന്നെ നാരായണശാസ്ത്രി എന്ന ഒരു മഹാപണ്ഡിതൻ വന്നു ഭഗവാനെ ദൎശനം ചെയ്കയുണ്ടായി. ഇദ്ദേഹം ഗദാധരനമൊന്നിച്ചു കുറച്ചു കാലം ദക്ഷിണേശ്വരത്തിൽ താമസിച്ചശേഷം സൎവ്വസംഗപരിത്യാഗം ചെയ്തു് എവിടേയോ പോയിക്കളഞ്ഞു. അദ്ദേഹത്തെപ്പറ്റി യാതൊരു വിവരവും പിന്നീടു കേൾക്കുക ഉണ്ടായിട്ടില്ല. ബർദ്ദുവാൻ മഹാരാജാവിന്റെ സന്നിധിയിലെ സുപ്രസിദ്ധവിദ്വാനും, ബങ്കാളിപണ്ഡിതന്മാരുടെ നടുനായകവും അവരുടെ നേതാവുകൂടയും ആയിരുന്ന പത്മലോചനൻ ചികിത്സക്കായി കൽക്കത്തായിൽവന്നു താമസിക്കുന്ന കാലത്താണു ഗദാധരൻ അദ്ദേഹത്തെ ചെന്നു കണ്ടതു്. ഗദാധരനെപ്പറ്റി പണ്ഡിതർ പറഞ്ഞതു്, "ഞാൻ എത്രയോ വണ്ടി നിറയ ഗ്രന്ഥങ്ങൾ വായിച്ചു മനസ്സിലാക്കിയ സംഗതികളും അതിലപ്പുറവും ഗദാധരൻ ഒരു പുസ്തകവും തുറന്നു നോക്കാതെതന്നെ മനസ്സിലാക്കിയിരിക്കുന്നു" എന്നായിരുന്നു. ചുരുക്കി പറയുന്നതായാൽ അല്പസമയംകൊണ്ടു ഗദാധരൻ പണ്ഡിതരുടെ ആരാദ്ധ്യദേവതയായിത്തീൎന്നു. "എന്റെ രോഗം മാറിയതിന്നുശേഷം ഞാൻ ഒരു വലിയ വിദ്വത്സദസ്സു വിളിച്ചുകൂട്ടി അങ്ങു് അവതാരപുരുഷനാണെന്നു പ്രഖ്യാപനം ചെയ്വാൻ നിശ്ചയിച്ചിട്ടുണ്ടു്" എന്നു് അദ്ദേഹം പലപ്പോഴും പറയാറുണ്ടായിരുന്നു. പക്ഷേ ഈശ്വരൻ അതിന്നു

അവദിച്ചില്ല. പണ്ഡിതരുടെ രോഗത്തിന്നു കല്ക്കത്തായിലെ ചികിത്സകൊണ്ടു വലിയ ഗുണമൊന്നും കാണായ്കയാൽ അദ്ദേഹം കാശിക്കു പോകുകയും അവിടെവെച്ചു് ഏറെ താമസിയാതെ മരിച്ചുപോകുകയും ചെയ്തു. ഗോവിന്ദനെന്നും ഗോപാലനെന്നും പേരായ രണ്ടു വാണിയ യുവാക്കന്മാർ ഇക്കാലത്തു ഗദാധരനെ സാധാരണമായി വന്നു കാണുന്ന പതിവുണ്ടായിരുന്നു. ഒരുദിവസം ഗോപാലൻ ഗദാധരന്റെ പാദംതൊട്ടു ശിരസ്സിൽ വെച്ചു "മതി. എന്റെ ജന്മം സഫലമായി. ഇനി ഒന്നും വരേണ്ടതായിട്ടില്ല." എന്നു പറഞ്ഞുപോയി. ഗോവിന്ദനും അവനെ അനുകരിച്ചു. പിന്നെ വളരെ താമസിയാതെതന്നെ അവർ രണ്ടുപേരും മരിച്ചുപോയി എന്നാണു കേട്ടിട്ടുള്ളതു്. മഹർഷി ദേവേന്ദ്രനാഥടാഗൂർ, പണ്ഡിത ജയനാരായണൻ തുടങ്ങി പല മഹാന്മാരേയും ഗദാധരൻ ഇക്കാലത്തുതന്നെ ചെന്നുകാണുക ഉണ്ടായിട്ടുണ്ടെന്നാണു് അറിയുന്നതു്.

രാമലാലാ—ദക്ഷിണേശ്വരത്തിലെ സുപ്രസിദ്ധമായ രാമലാലവിഗ്രഹം ഇക്കാലത്താണു ഗദാധരന്നു കിട്ടിയതു്. കൊല്ലവർഷം 1039—40 ഈ കാലത്തിനിടയ്ക്കു് "ജടധരി" എന്നുപേരായ ഒരു വിഷ്ണുഭക്തൻ രാമലാലനേയുംകൊണ്ടു ദക്ഷിണേശ്വരത്തിൽ വന്നു. ജടാധരിയുടെ ഇഷ്ടദേവനായിരുന്നു രാമചന്ദ്രസ്വാമി. സ്വാമിയുടെ ഒരു ചെറിയ വിഗ്രഹത്തെ ജടാധരി സദാ കെട്ടിപ്പേറിക്കൊണ്ടു നടന്നിരുന്നതിനെയാണു "രാമലാലാ" എന്നു വിളിച്ചിരുന്നതു്. രാമലാലാ എന്നു വെച്ചാൽ രാമബാലൻ എന്നർത്ഥം. രാമബാലൻ ജടാധരിക്കു ദർശനംകൊടുത്തിട്ടുണ്ടെന്നു മാത്രമല്ല, എപ്പോഴും ഒരു വാത്സല്യപുത്രനെപ്പോലെ ജടാധരിയുമൊന്നിച്ചു നടക്കുകകൂടിയും ചെയ്തിരുന്നു. എന്നാൽ ജടാധരി തന്റെ ഈ പ്രത്യക്ഷാനുഭൂതിയെപ്പറ്റി ആരോടും ഒന്നും പറഞ്ഞിരുന്നില്ല. ദക്ഷി

ണേശ്വരത്തിൽ വന്നു താമസമാക്കിയതിന്നുശേഷം ജടാധാരിയും ഗദാധരനും തമ്മിൽ വളരെ താല്പൎയ്യമായി. രാമലാലന്റെ കളികളെല്ലാം ഗദാധരനും കണ്ടുകൊണ്ടിരിക്കുക പതിവായി; എന്നുമാത്രമല്ല കാലക്രമേണ രാമലാലനു ഗദാധരനോടുകൂടി വലിയ പരിചയമായി എന്നുമാത്രമല്ല, എപ്പോഴും ഗദാധരനൊന്നിച്ചുതന്നെ ഇരിക്കുവാനും തുടങ്ങി. ജടാധാരിയോടുള്ള പ്രേമം ഒന്നു വിട്ടു എന്നുതന്നെ പറയാം. ഇങ്ങനെ കുറെ കാലം കഴിഞ്ഞപ്പോൾ ജടാധാരി വിളിച്ചാൽ കൂടെ ചെല്ലാതെയായിത്തുടങ്ങി. അതിനാൽ ഒരുദിവസം ആ സിദ്ധഭക്തൻ ഗദാധരന്റെ അടുത്തുചെന്നു "സ്വാമി! രാമലാലന്റെ അപാരമായ കരുണയാൽ എന്റെ ആഗ്രഹനിവൃത്തി വന്നുകഴിഞ്ഞു. ഞാൻ ആഗ്രഹിച്ചവിധമെല്ലാം എനിക്കു ദർശനം തന്നുതന്നെ അനുഗ്രഹിച്ചു. ഇപ്പോൾ അങ്ങയെ ഇവിടെ ഇട്ടേച്ചു അവൻ എന്റെ കൂടെ വരികയില്ലെന്നാണു പറയുന്നതു. എന്നാൽ എനിക്കു അതിൽ ഒട്ടുംതന്നെ വ്യസനമില്ല. ഞാൻ അവനെ അങ്ങയിൽ ഏല്പിച്ചു പോകുന്നു." എന്നു പറഞ്ഞുപോയി. ഈ രാമലാലവിഗ്രഹമാണു് ഇന്നും ദക്ഷിണേശ്വരത്തിൽ ഇരിക്കുന്നതു്.

വാത്സല്യഭാവം—ഗദാധരന്റെ സാധനാപരിശീലനകാലം ആദ്യം ശാന്തഭാവത്തിലും പിന്നെ സഖ്യഭാവത്തിലും അനന്തരം ദാസ്യഭാവത്തിലും ആയിരുന്നപ്രകാരം നാം കണ്ടുവല്ലോ. അദ്ദേഹം വാത്സല്യഭാവം സ്വീകരിച്ചതു് അതിന്നുശേഷമാണു്. ഈ ഭാവത്തിൽ ഗദാധരനു താൻ ഒരു പുരുഷനാണെന്നുള്ള വിചാരമേ ഉണ്ടായിരുന്നില്ല. എല്ലാം സ്ത്രീകളെപ്പോലെതന്നെ ആയി. അക്കാലത്തു സ്തന്യംകൂടെ ഉണ്ടായിരുന്നു എന്നാണു സൂക്ഷ്മമായി അറിയുന്നതു്. ഈ ഭാവം പരിശീലിക്കുന്ന കാലത്താണു ജടാധാരിയെ കണ്ടുകിട്ടിയതെന്നും രാമലാലൻ പിരിയാതെ കൂടിയതെന്നും

പ്രത്യേകം ഓൎമ്മിക്കേണ്ടതാകുന്നു. കൌസല്യാദേവിക്കു് രാമകുമാരൻ ഏതുപ്രകാരമായിരുന്നുവോ അതുപോലെതന്നെ ആയിരുന്നു ഗദാധരനു രാമബാലനും.

മധുരഭാവം—മുൻവിവരിച്ചപ്രകാരം വാത്സല്യഭാവത്തിൽ പരിപൂൎണ്ണമായ വിജയം സമ്പാദിച്ചതിന്നുശേഷം ഗദാധരൻ തുടങ്ങിയതു മധുരഭാവത്തിലുള്ള ഭജനമാണു്. ഏററവും പ്രയാസമായ ഭാവവും ഇതുതന്നെ ആകുന്നു. ഇക്കാലത്തും അദ്ദേഹത്തിന്നു താനൊരു പുരുഷൻ ആണെന്നുള്ള വിചാരം നിശ്ശേഷം ഇല്ലാതായി. സൎവ്വവും സ്ത്രീകളെപ്പോലെ തന്നെയായി. അവരുടെ കൂട്ടത്തിൽതന്നെ താമസമായി. ഇക്കാലത്തു് ഏതു പരിചയമുള്ള ആൾക്കും അദ്ദേഹത്തെ സ്ത്രീജനങ്ങളിൽനിന്നു തിരിച്ചറിയുവാൻ സാധിച്ചിരുന്നില്ല. ഗദാധരൻ ആദ്യം ആറുമാസക്കാലം ഒരു ദാസി എന്ന നിലയിൽ ശ്രീരാധികാദേവിയെ ഭജിക്കുവാനാണു തുടങ്ങിയതു്. ഇതുകൊണ്ടു് അദ്ദേഹത്തിന്നു ശ്രീരാധികാദേവിയുടെ പ്രത്യക്ഷദൎശനം സിദ്ധിച്ചു. അതിന്നുശേഷം ദേവിയുടെ അനുഗ്രഹത്തോടുകൂടി ശ്രീകൃഷ്ണഭജനം ആരംഭിച്ചു. അധികം താമസിയാതെ അതിലും പൂൎണ്ണമായ അനുഭൂതി ഉണ്ടായി. ഇക്കാലത്തു ശ്രീകൃഷ്ണവിരഹം അദ്ദേഹത്തിന്നു് അസഹ്യമായിത്തീൎന്നു. മുമ്പേപ്പോലെ ദേഹമാസകലം ഒരു നീററൽ ഇക്കാലത്തും ഉണ്ടായി. എന്തിനു് അധികം പറയുന്നു; ഗദാധരനും ശ്രീരാധികാദേവിയെപ്പോലെതന്നെ മഹാഭാവത്തിന്റെ പരമോദാഹരണമായി പരിണമിച്ചു ഇങ്ങനെ അന്യോന്യം വേൎപിരിയാതെ ആ ഭക്തോത്തമൻ നാലുമാസം മുഴുവനും ഇരുന്നു. ഭഗവാൻതന്നെ ഇതിനെപ്പററി പറഞ്ഞിരിക്കുന്നതു നോക്കുക:—"മഹാഭാവത്തിന്റെ ലക്ഷണങ്ങളായി ഭക്തിശാസ്ത്രങ്ങളിൽ വിവരിച്ചിട്ടുള്ള പത്തൊമ്പതു് അവസ്ഥകളും ഒരു ഭക്തന്നു് ഈശ്വരഭജനത്തിൽ ഉണ്ടാകുക

എന്നുള്ളതു വളരെ പ്രയാസമാണു്. ഇവയിൽ ഏതെങ്കിലും ഒരു അവസ്ഥയെ അനുഭവപ്പെടുത്തുന്നതിന്നുതന്നെ ഒരുവന്റെ ജീവിതം മുഴുവനും പ്രയത്നിക്കേണ്ടതായിരിക്കുന്നു. എന്നാൽ എന്നിൽ ഈ പത്തൊമ്പതു് അവസ്ഥകളുടേയും പൂൎണ്ണമായ വിജൃംഭണം ഉണ്ടായിട്ടുണ്ടു്.

## തോടാപുരിയും ഗദാധരനും

ഇനി നമുക്കു ശ്രീരാമകൃഷ്ണജീവിതമഹാനാടകത്തിന്റെ മറെറാരു അങ്കത്തിലേയ്ക്കു പ്രവേശിക്കാം. മധുരഭാവപരിശീലനത്തിൽ പൂൎണ്ണമായ ഫലപ്രാപ്തി ഉണ്ടായതിന്നുശേഷം ഗദാധരൻ പുറപ്പെട്ടതു് അദ്വൈതസമ്പ്രദായപ്രകാരമുള്ള പരിശീലനങ്ങൾക്കാണു്. ഇതിന്നു് അദ്ദേഹത്തിന്നു തോടാപുരി എന്നു പേരായ ഒരു മഹാജ്ഞാനിയെ ഗുരുവായി സിദ്ധിക്കുകയും ചെയ്തു. പഞ്ചാബിലെ ലൂധിയാനാ എന്ന സ്ഥലത്തുള്ള സന്ന്യാസിമഠത്തിലെ അധിപതിയായ ഈ ത്യാഗിവൎയ്യൻ നൎമ്മദാനദിക്കരയിൽ നാല്പതു ദീൎഘസംവത്സരങ്ങൾ മുഴുവനും ഏകാന്തവാസം ചെയ്തു് അദ്വൈതസിദ്ധാന്തപ്രകാരമുള്ള സാധനകൾ എല്ലാം അനുഷ്ഠിച്ചു ഫലപ്രാപ്തി വരുത്തിയതിന്നുശേഷം ദേശാടനത്തിന്നു പുറപ്പെട്ടിരിക്കുകയാണു്. ഇക്കാലത്തു് ഏതെങ്കിലും കെട്ടിടത്തിൽ പ്രവേശിക്കുകയാകട്ടെ ഒരേ സ്ഥലത്തുതന്നെ മൂന്നിൽ അധികം ദിവസം ഒന്നായി താമസിക്കുകയാകട്ടെ ചെയ്യുന്ന പതിവുണ്ടായിരുന്നില്ല. ഇങ്ങനെ ദേശാടനം ചെയ്യുന്ന കൂട്ടത്തിൽ ദക്ഷിണേശ്വരത്തിലും എത്തിച്ചേൎന്നു. തോടാപുരി വന്ന സമയത്തു ഗദാധരൻ ഒരു സാധാരണക്കാരനെപ്പോലെ വെള്ളവസ്ത്രവും ധരിച്ചു ഗംഗാനദിക്കരയിൽ ഇരിക്കുക ആയിരുന്നു. ഈ യുവാവിനെ കണ്ടമാത്രയിൽതന്നെ തോടാപുരി വിസ്മിതനായി

കഴിഞ്ഞു. താന്ത്രികസമ്പ്രദായങ്ങൾക്ക നിരങ്കുശമായ പ്രചാരം സിദ്ധിച്ചിട്ടുള്ള ബങ്കാളത്തിൽ ജ്ഞാനത്തിന്നധികാരിയായി ഇങ്ങനെ ഒരാളെങ്കിലും ഉണ്ടല്ലൊ എന്നു വിചാരിച്ച് അദ്ദേഹം ഗദാധരൻെറ അടുത്തുചെന്നു "പ്രിയ പുത്രാ! നീ ബ്രഹ്മതത്വത്തെ അറിയുവാൻ ആഗ്രഹിക്കുന്നു എങ്കിൽ വരിക" എന്നിങ്ങനെ യാതൊരു മുഖവുരയും കൂടാതെ പറഞ്ഞു. ഇക്കാലത്തു ദേവിയുടെ അനുമതി കൂടാതേയും, ഇഷ്ടം അറിയാതേയും ഗദാധരൻ യാതൊന്നും പ്രവൎത്തിക്കുന്ന പതിവുണ്ടായിരുന്നില്ല. അതിനാൽ ഈ ചോദ്യത്തിന്നു സമാധാനമായി ഗദാധരൻ പറഞ്ഞതു് "എനിക്കൊന്നും അറിഞ്ഞുകൂടാ. അതെല്ലാം അമ്മയുടെ ഇഷ്ടംപോലെ. അമ്മയ്ക്കു് ഇഷ്ടമെങ്കിൽ എനിക്കും ഇഷ്ടംതന്നെ" എന്നായിരുന്നു. പരമാദ്വൈത സിദ്ധാന്തിയായിരുന്ന തോതാപുരിയ്ക്കു് "അമ്മ" എന്നും "ഇഷ്ടം" എന്നും മററും കേട്ടപ്പോൾ ഉള്ളിൽനിന്നു ഹാസ്യജനകമായ ഒരു ഭാവം പുറപ്പെട്ടുവെങ്കിലും, അജ്ഞാനങ്ങളും അന്ധവിശ്വാസങ്ങളും മാറുമ്പോൾ അവയെല്ലാം തനിയെ ഇല്ലാതായിക്കൊള്ളുമെന്നു വിചാരിച്ചു തൽക്കാലം പ്രതികൂലമായി ഒന്നും പറയാതെ "എന്നാൽ, ശരി, വേഗം പോയി അമ്മയോടു ചോദിച്ചുവരിക. അതുവരെ ഞാൻ ഇവിടെത്തന്നെ നില്ക്കാം" എന്നു പറഞ്ഞു ഗദാധരനെ ക്ഷേത്രത്തിലേയ്ക്കു് അയച്ചു. ഗദാധരൻ ക്ഷേത്രത്തിൽ ചെന്നപ്പോൾ "നല്ലതു കുമാര! നീ ചെന്നു പഠിക്കുക. അവനെ അതിന്നു വേണ്ടിയാണു് ഞാൻ ഇവിടെ കൊണ്ടുവന്നിട്ടുള്ളതു്" എന്ന അശരീരി സ്വാന്തർഭാഗത്തുനിന്നും അദ്ദേഹത്തിന്നു വ്യക്തമായി കേൾക്കാറായി. ഗദാധരൻ മടങ്ങിവന്നു വിവരമെല്ലാം തോതാപുരിയെ അറിയിച്ചു. ഈ തോതാപുരിഗുരുവാണു ഗദാധരനെ സന്യസിപ്പിച്ചതു്. അതിന്നായി അടുത്തു് ഒരു ശുഭമുഹൂൎത്തം തിരഞ്ഞെടുത്തു് ആ അവസരത്തിൽ തോതാപുരി, ഗദാധരന്നു സന്യാസം നൽകി. പൂൎവ്വാശ്രമത്തിലെ

നാമംകൂടെ മാറേറണ്ടതു് ഈ സന്ദൎഭത്തിൽ ആവശ്യമായി വന്നതിനാൽ തോടാപുരിയാണു ഗദാധരന്നു "ശ്രീരാമകൃഷ്ണൻ" എന്ന തിരുനാമം കല്പിച്ചുകൊടുത്തതു്.

ഇതിന്നുശേഷം നിരാകാരധ്യാനമാൎഗ്ഗം ഉപദേശിച്ചുകൊടുത്തു. അതിനെപ്പററി ഭഗവാൻതന്നെ പറഞ്ഞിരിക്കുന്നതിനെ ഇവിടെ ഉദ്ധരിക്കാം. രാമകൃഷ്ണദേവൻ പറയുന്നു:—"സന്ന്യാസം തന്നതിന്നുശേഷം നഗ്നമുനി (രാമകൃഷ്ണദേവൻ തോടാപുരിയെ ബഹുമാനസൂചകമായി "നഗ്നമുനി" എന്നായിരുന്നു വിളിക്കാറു പതിവു്.) എനിക്കു അദ്വൈതവേദാന്തസിദ്ധാന്തങ്ങൾ ഉപദേശിച്ചു. വിവേകംകൊണ്ടു് എല്ലാം വസ്തുക്കളിൽനിന്നും മനസ്സിനെ വിരമിപ്പിച്ചു ആത്മാവിൽതന്നെ ഉറപ്പിക്കുവാനാണു പറഞ്ഞതു്. ഞാൻ അതിന്നു വളരെയൊക്കെ ശ്രമിച്ചുനോക്കി. എന്നിട്ടും എന്നെക്കൊണ്ടു സാധിച്ചില്ല. നാമരൂപങ്ങളെ അതിക്രമിച്ചു അവ്യാക്തതാവസ്ഥയിൽ മനസ്സിനെ കൊണ്ടുപോയി ഉറപ്പിക്കുവാൻ എന്നെക്കൊണ്ടു സാധിച്ചില്ല. മറെറല്ലാവസ്തുക്കളിൽ നിന്നും മനസ്സിനെ വലിച്ചെടുക്കുവാൻ എന്നെക്കൊണ്ടു എളുപ്പത്തിൽ കഴിഞ്ഞു. എങ്കിലും ഒരു വിഷയത്തിൽനിന്നു, അതായതു് അമ്മയിൽനിന്നു മനസ്സിനെ എടുക്കുവാനായി ഞാൻ എത്രതന്നെ ശ്രമിച്ചിട്ടും എന്നെക്കൊണ്ടു സാധിച്ചില്ല. അപ്പോഴെല്ലാം ദേവിയുടെ ദിവ്യരൂപം അതിന്നു തടസ്സമായി നില്ക്കുകയാണു് ഉണ്ടായതു്. അതുകൊണ്ടു ഞാൻ നിരാശാഭരിതനായി "എന്നാൽ സാധിക്കുന്നില്ല. എനിക്കു വയ്യ" എന്നു നഗ്നമുനിയോടു പറഞ്ഞു. അതു കേട്ടപ്പോൾ അദ്ദേഹം അതിശയഭാവത്തിൽ പെട്ടെന്നു "എന്തു! സാധിക്കുന്നില്ലെ? അതു പററില്ലല്ലൊ. സാധിച്ചേ കഴിയൂ" എന്നു പറഞ്ഞു ഒരു കുപ്പിക്കഷ്ണം എടുത്തു എന്റെ പുരികത്തിന്റെ മദ്ധ്യത്തിലായി ഒരു ഊന്ന ഊന്നി—"ഇതാ ഇവിടെ മനസ്സിനെ ഉറപ്പിക്കുക" എന്നു പറഞ്ഞു. ഞാൻ നിശ്ചയബുദ്ധിയോടുകൂടി

അങ്ങിനെതന്നെ ചെയ്വാൻ ശ്രമിച്ചു. അപ്പോഴും ദിവ്യമാതാവിന്റെ രൂപം എന്റെ മുമ്പിൽ കാണാറായി. എങ്കിലും വിവേകം ആകുന്ന വാൾകൊണ്ടു ഞാൻ അതിനെ ഖണ്ഡിച്ചു. ഉടനെതന്നെ എന്റെ മനസ്സു നിൎവ്വിഷയാത്മകമായി, ഞാൻ സമാധിയിൽ പ്രവേശിക്കുകയും ചെയ്തു.” രാമകൃഷ്ണദേവനു നിൎവ്വികല്പസമാധി ഇങ്ങിനെ അനായാസേന സ്വാധീനമായിത്തീൎന്നു. മൂന്നുദിവസം മുഴുവനും ആ നിലയിൽതന്നെ ഇരിക്കുകയും ചെയ്തു. എന്നിട്ടും സമാധിയിൽനിന്നു വിരമിക്കുവാനുള്ള ഭാവമൊന്നും കാണാതായപ്പോൾ അത്യാശ്ചര്യമാണു ഗുരുവിന്നുണ്ടായതു്. ഞാൻ നാല്പതു ദീൎഘസംവത്സരങ്ങൾ മുഴുവനും അത്യദ്ധ്വാനംചെയ്തു സമ്പാദിച്ചതു ഈ പുണ്യാത്മാവിന്നു ഒരേ ഒരു ദിവസംകൊണ്ടു ലഭ്യമായി കഴിഞ്ഞുവല്ലോ എന്നു വിചാരിച്ചു അദ്ദേഹം അത്ഭുതപ്പെട്ടു. തോതാപുരി ശിഷ്യവാത്സല്യം നിമിത്തം പതിനൊന്നു മാസം മുഴുവനും ദക്ഷിണേശ്വരത്തിൽ താമസിച്ചതു വെറുതെയൊന്നും അല്ല. അതിന്നുശേഷം ശിഷ്യനെ അനുഗ്രഹിച്ചു അദ്ദേഹം അവിടം വിട്ടു പോകുകയും ചെയ്തു.

നിൎവ്വികല്പസമാധി — തോതാപുരിയോഗീശ്വരൻ ദക്ഷിണേശ്വരംവിട്ടു പോയതിന്നുശേഷം ശ്രീരാമകൃഷ്ണദേവൻ ശ്രമിച്ചതു നിൎവ്വികല്പസമാധിയിൽ ഇരിക്കുവാനാണു്. ഇതിനെ ദേവന്റെ സ്വന്തവാക്കുകളിൽതന്നെ ഇവിടെ വിവരിക്കാം. “സാധാരണജനങ്ങൾക്കു മടങ്ങിവരുവാൻ സാധിക്കാത്തതായ ആ അത്യന്താവസ്ഥയിൽ ഞാൻ ആറുമാസം ഇരുന്നു. ഒരു ശുഷ്കപത്രം മരത്തിൽനിന്നു പതിക്കുന്നതുപോലെ, ഈ സമാധി സിദ്ധിച്ചുകഴിഞ്ഞാൽ, മൂന്നാഴ്ചക്കകം ശരീരം വീണു പോകുകയാണു സാധാരണജനങ്ങൾക്കു പതിവു്. എന്നാൽ എനിക്കു അമ്മയുടെ അനുഗ്രഹംകൊണ്ടു അതിനെ ആറു മാസം തികച്ചും അഭംഗുരമായി ദീക്ഷിക്കുവാൻ സാധിച്ചു.

ഇക്കാലത്തു അഹോരാത്രങ്ങളെപ്പററി യാതൊരറിവും എനിക്കു ഉണ്ടായിരുന്നില്ല. ഒരു ശവത്തിന്മേൽ എന്നപോലെ എന്റെ വായിലും മൂക്കിലും മററും ഈച്ചകളും ഉറുമ്പുകളും മററും സ്വൈരമായി സഞ്ചരിച്ചുകൊണ്ടിരുന്നതും ശിരസ്സിലും മററും പക്ഷി മുതലായവ വന്നിരുന്നു വിശ്രമിച്ചുകൊണ്ടിരുന്നതും ഞാൻ അറിഞ്ഞിരുന്നില്ല. തലമുടി വളൎന്നു ജട പിടിച്ചു. അക്കാലത്തു ദക്ഷിണേശ്വരത്തിൽ വന്നു താമസിച്ചിരുന്ന ഒരു സാധുവിന്റെ അശ്രാന്തശുശ്രൂഷയും അദ്ദേഹത്തിന്നു ഹൃദയാലുവിന്റെ സഹകരണവും ഉണ്ടായിരുന്നില്ലെങ്കിൽ ഈ ശരീരം തീൎച്ചയായും നശിച്ചുപോകുമായിരുന്നു. എന്റെ സ്ഥിതി അദ്ദേഹം നല്ലപോലെ മനസ്സിലാക്കി. ഇതിനെ ഏതുപ്രകാരമെങ്കിലും രക്ഷിക്കേണമെന്നും ഇതുകൊണ്ടു പിന്നെ വലിയ പ്രയോജനം ഉണ്ടാകുവാനുണ്ടെന്നും അദ്ദേഹം നിശ്ചയിച്ചു് എന്നെ ശുശ്രൂഷിച്ചു. ഭക്ഷണപദാൎത്ഥങ്ങൾ കൊണ്ടുവന്നു ഭക്ഷിപ്പിക്കുവാനായി ശ്രമിക്കുമ്പോൾ, എന്റെ മനസ്സു സ്വബോധാവസ്ഥയിലേക്കു ഇറങ്ങുന്നില്ലെന്നു കണ്ടാൽ അദ്ദേഹം ഒരു വലിയ വടി എടുത്തു എന്നെ പരുഷമായി പ്രഹരിക്കകൂടെയും ചെയ്തിരുന്നു. ഇങ്ങിനെ ദേഹദണ്ഡം ഏല്പിക്കുമ്പോൾ അല്പം ബോധം ഉണ്ടാകുന്നതായി കണ്ടാൽ പെട്ടെന്നു് എന്റെ വായിൽ ഭക്ഷണം കുത്തിനിറച്ചു തരും. എങ്കിലും അവ അവിടെ നിന്നു വയററിലേക്കു ഇറങ്ങുക എന്നതു വളരെ ദുൎല്ലഭമായേ ഉണ്ടാകാറുള്ളു. മിക്കസമയവും എന്തു ചെയ്താലും ബോധം ഉണ്ടാകുന്നില്ലെന്നു കണ്ടു കേവലം നിരാശപ്പെടേണ്ടതായി വന്നിട്ടും ഉണ്ടു്. ഇങ്ങിനെ ഞാൻ ആറുമാസം മുഴുവനും കഴിച്ചുകൂട്ടി. അതിന്റെ അവസാനത്തിൽ "മനുഷ്യജന്മികളുടെ അനുഗ്രഹത്തിനായി അല്പം താഴോട്ടിറങ്ങി ഇരുന്നു കൊള്ളുക," എന്ന അനുവാദം കിട്ടിയതിന്നുശേഷമാണു്

എന്റെ മനസ്സ് സുബോധമേഖലയുടെ പ്രാന്തപ്രദേശങ്ങളിൽ ഒട്ടൊക്കെ സഞ്ചരിക്കുവാൻ തുടങ്ങിയതു്. ഇങ്ങിനെ മാസങ്ങൾ ആറു കഴിഞ്ഞുകൂടി." ശ്രീരാമകൃഷ്ണപരമഹംസദേവൻ വീണ്ടും മനുഷ്യഭാവത്തെത്തന്നെ ലോകോപകാരാർത്ഥം കൈക്കൊണ്ടു.

ഇസ്ലാംമതപരിശോധന—ഇങ്ങിനെ ഹിന്ദുമതപ്രകാരമുള്ള പരമോന്നതപദമായ പരമഹംസപദവിയെ പ്രാപിച്ചു് അതിലെ അനുഭവങ്ങളെല്ലാം ആസ്വാദിച്ചതിന്നുശേഷം അദ്ദേഹത്തിന്റെ ശ്രദ്ധ പതിഞ്ഞതു് ഇതരമതങ്ങളുടെ പരമാർത്ഥങ്ങളെ പരിശോധിച്ചറിയുവാനാണു്. ഇസ്ലാംമതത്തിലെ നിസ്തുല്യമായ സഹോദരഭാവംകണ്ടു മോഹിതനായി ആ മതം വിശ്വസിച്ച ഗോവിന്ദൻ എന്ന ഒരു ക്ഷത്രിയയുവാവു് ഇക്കാലത്തു ദക്ഷിണേശ്വരത്തിൽ വന്നു താമസിക്കുന്നുണ്ടായിരുന്നു. ഇദ്ദേഹത്തിന്റെ ഉപദേശപ്രകാരം രാമകൃഷ്ണദേവൻ ഇസ്ലാംമതവിധിപ്രകാരമുള്ള ഉപാസന ആരംഭിച്ചു. ഒരു യഥാർത്ഥഇസ്ലാമിനെപ്പോലെതന്നെ എല്ലാം പ്രവർത്തിച്ചു. ഹിന്ദുക്ഷേത്രങ്ങൾ നേത്രശൂലകളും ഹിന്ദുദേവന്മാരുടെയും ദേവിമാരുടെയും നാമങ്ങൾ കർണ്ണകഠോരങ്ങളും ആയിത്തീന്നു. ഈ അവസ്ഥയിൽ മൂന്നുദിവസം ഇരുന്നപ്പോഴേക്കും ആ വിധഭക്തിയുടെ അത്യന്തഫലം അദ്ദേഹത്തിന്നു് അനുഭവമായി. "നീണ്ട താടിയും പ്രൌഢമായ മുഖവും ഉള്ളതായ ഒരു ജ്യോതിശ്ശരീരത്തെയാണു ഞാൻ കണ്ടതു്. അപ്പോൾ എന്റെ മനസ്സു സാകാരാനുഭൂതിയിൽക്കൂടെ നിരാകാരത്തിൽ ലീനമാകുകയും ചെയ്തു" എന്നു ശ്രീരാമകൃഷ്ണദേവൻതന്നെ പറഞ്ഞിട്ടുണ്ടു്. ഇക്കാലത്തു രാമകൃഷ്ണദേവൻ ദക്ഷിണേശ്വരത്തിലെയ്ക്കു നോക്കുകപോലും ചെയ്തിരുന്നില്ലത്രെ.

വീണ്ടും കമാരപുകരത്തിൽ—ദീർഘമായ നിഷ്ഠകളുസമാധി അവസാനിച്ചതോടുകൂടി രാമകൃഷ്ണദേവന്റെ ശരീര

ത്തിന്നു കലശലായ അസ്വാസ്ഥ്യം ബാധിച്ചിരുന്നു. അതിനാൽ കമാരപുകരത്തിൽ പോയി അല്പം വിശ്രമിക്കുന്നതു നല്ലതായിരിക്കുമെന്നു തീൎച്ചയാക്കി ഭഗവാനെ ദക്ഷിണേശ്വരത്തിൽനിന്നും കമാരപുകരത്തിലേക്കു പറഞ്ഞയച്ചു. കൂടെ ഹരിദയാലുവും ഭൈരവിബ്രാഹ്മണിയും പോയിരുന്നു. എന്നാൽ രാമകൃഷ്ണദേവന്റെ മാതാവു ചന്ദ്രമണീദേവി ഇപ്പോഴും ദക്ഷിണേശ്വരത്തിൽതന്നെ താമസിച്ചതേയുള്ളു. കമാരപുകരക്കാരാകട്ടെ പരമഹംസന്റെ സ്ഥിതിഭേദങ്ങളെപ്പററിയും പ്രത്യേകിച്ചു തല്ക്കാലത്തെ ദേഹാസ്വാസ്ഥ്യത്തെപ്പററിയും കേട്ടതുകൊണ്ടു വളരെ വ്യാകുലഹൃദയന്മാരായി ഇരിക്കുക ആയിരുന്നു. എന്നാൽ അവസാനമായി അദ്ദേഹം ഇസ്ലാംമതം വിശ്വസിച്ചു എന്നുകൂടെ കേട്ടപ്പോൾ അവരുടെ വ്യാകുലത പൂൎവ്വാധികം വൎദ്ധിച്ചുവശായി. അതിനാൽ ഇപ്പോഴത്തെ രാമകൃഷ്ണന്റെ ഈ ആഗമനം അവൎക്കു അത്യാനന്ദത്തിന്നു നിദാനമായിത്തീൎന്നു. രാമകൃഷ്ണദേവനെ കണ്ടപ്പോഴെക്കുതന്നെ അവരുടെ ആശങ്കകളെല്ലാം ഒട്ടുമുക്കാലും വിട്ടുമാറി. എന്നുമാത്രമല്ല, രാമകൃഷ്ണൻ ഇപ്പോൾ കേവലം ഒരു സാത്വികപുരുഷൻമാത്രം ആയിത്തീൎന്നിരിക്കുന്നതുകൊണ്ടു് അദ്ദേഹത്തിന്റെ ശരീരംതന്നെ മനോഹരമായിത്തീൎന്നിരിക്കുന്നു. അതിനാൽ കമാരപുകരക്കാൎക്കെല്ലാം രാമകൃഷ്ണനെ കാണുവാൻ ഇടയായപ്പോൾ എന്തെന്നില്ലാത്ത സന്തോഷമാണുണ്ടായതു്. പഴയ സ്നേഹിതന്മാരെല്ലാം മുമ്പേപോലെ അടുത്തുകൂടി. അവർ പരമഹംസന്റെ മാഹാത്മ്യം അറിയുവാൻ തുടങ്ങിയതോടുകൂടി വിവരം നാട്ടിലെങ്ങും പരക്കുകയാൽ അനേകംപേർ ദിവസേന അദ്ദേഹത്തെ വന്നുകണ്ടു നമസ്കരിച്ചുപോയി തുടങ്ങി. ഇങ്ങിനെ ശ്രീരാമകൃഷ്ണൻ കമാരപുകരത്തിൽ താമസിക്കുന്ന കാലമെല്ലാം അവിടുത്തെ ചാററർജിമഠം ഒരു പുണ്യക്ഷേത്രവും അവിടെക്കുള്ള ജനപ്രവാഹം അപ്രതിഹതവും ആയിത്തീൎന്നു.

ദിവ്യമാതാ—ഇക്കാലത്തു ദിവ്യമാതാ—ശാരദാമണിദേവി (ശ്രീരാമകൃഷ്ണസംഘക്കാർ ശാരദാമണിദേവിയെ ദിവ്യമാതാ എന്നു വിളിക്കാറാണു പതിവു്) അവരുടെ പിതാവൊന്നിച്ചു സ്വഗൃഹത്തിൽ താമസിക്കുക ആയിരുന്നു. ശ്രീരാമകൃഷ്ണൻ കമാരപുകരത്തിൽ വന്നതിന്നുശേഷം ശാരദാമണിദേവിയെ കൂട്ടിക്കൊണ്ടുവരുവാൻ ആളെ അയച്ചു. അതിന്നു രാമകൃഷ്ണദേവൻ പ്രത്യേക തടസ്സമൊന്നും പറയുക ഉണ്ടായില്ല. ശാരദാമണിദേവിക്കു് ഇക്കാലത്തു പതിനഞ്ചുവയസ്സു പ്രായമായിരിക്കുന്നു. ഇതിന്നുമുമ്പിൽ ദേവി അവരുടെ ഭർത്താവിനെ കണ്ടതു് ഏഴുകൊല്ലംമുമ്പും ഏഴുവയസ്സു പ്രായത്തിലും ആകുന്നു എന്നു വായനക്കാർ ഓർക്കുന്നുണ്ടല്ലൊ. എന്നാൽ ആ കാലത്തുകഴിഞ്ഞ സംഗതികളൊന്നും ദേവി ഓർക്കുന്നതേ ഇല്ല. അതിനാൽ ദിവ്യമാതാ പരമഹംസദേവനെ ഒന്നാമതായി ദർശനംചെയ്തതു് ഇപ്പോഴാണെന്നുവേണം പറയുവാൻ. ഭർത്താവിനെപ്പററി പലപ്രകാരത്തിലും ഉള്ള കിംവദന്തികൾ കേട്ടു ഒട്ടേറെ വ്യാകുലപ്പെട്ടുകൊണ്ടിരിക്കുന്ന കാലത്താണു തന്നെ കൂട്ടിക്കൊണ്ടുപോകുവാനുള്ള ആൾ ജയരാമവാടിയിൽ എത്തിയതു്. ദേവി ഉടനെതന്നെ പറപ്പെട്ടുചെന്നു. എന്നാൽ ശ്രീരാമകൃഷ്ണൻ ദിവ്യമാതാവിനെ കണ്ട ഉടനെ "ദേവി ദേവി" എന്നുപറഞ്ഞും സ്തോത്രംചെയ്തും പ്രദക്ഷിണംവെച്ചും നമസ്കരിക്കുകയാണു് ഉണ്ടായതു്. തദനന്തരം "നിന്റെ ഭർത്താവു മരിച്ചുപോയി" എന്നുകൂടി പറഞ്ഞു. ഇത്രയും കാണുകയും കേൾക്കുകയും ചെയ്തപ്പോൾ, തന്റെ ഭർത്താവിനെപ്പററി മുമ്പു കേട്ടിരുന്നതെല്ലാം പരമാർത്ഥമാണെന്നും അദ്ദേഹത്തിന്നു ബുദ്ധിഭ്രമംതന്നെ ആണെന്നും ദേവിക്കു തല്ക്കാലം തോന്നാതിരുന്നില്ല. എങ്കിലും രണ്ടുദിവസം അടുത്തു പെരുമാറിയപ്പോഴേയ്ക്കും അവസ്ഥകളെല്ലാം നല്ലപോലെ മനസ്സിലായി. അതിനാൽ "എന്റെ പ്രത്യക്ഷ ഈശ്വരനായ നിന്തിരുവടിയെ ഭജിച്ചും ശുശ്രൂഷിച്ചും ഒരു ശിഷ്യ

യെന്നപോലെ താമസിക്കുവാൻ അനുവദിക്കണം" എന്നു പ്രാൎത്ഥിച്ചു. രാമകൃഷ്ണദേവൻ അതിന്നു തടസ്സമൊന്നും പറയുക ഉണ്ടായില്ല. താൻ വിവാഹിതനാണെന്നറിഞ്ഞസമയം തോടാപുരിഗുരു പറഞ്ഞ വാക്കുകൾ അദ്ദേഹത്തിന്നു അപ്പോൾ ഓൎമ്മവന്നു. അതു ഇങ്ങിനെ ആയിരുന്നു:—"അതുകൊണ്ടെന്താ? ഭാൎയ്യാസമേതനായി ഇരുന്നുകൊണ്ടുതന്നെ ഇന്ദ്രിയനിഗ്രഹം ചെയ്തു് ത്യാഗത്തേയും വൈരാഗ്യത്തേയും അഭംഗുരമായി സംരക്ഷിക്കുവാൻ സാധിക്കുന്ന വിവേകിക്കുമാത്രമേ ബ്രഹ്മജ്ഞാനത്തിൽ ദൃഢതയോടുകൂടിയവനായിരിക്കുവാൻ സാധിക്കുകയുള്ളു. സ്ത്രീകളേയും പുരുഷന്മാരേയും ഒരുപോലെ കണ്ടു് എല്ലാവരോടും ഒരുപോലെ പെരുമാറുവാൻ സാധിക്കുന്നവനേവനോ അവന്നുമാത്രമേ വിജ്ഞാനം സിദ്ധിച്ചുകഴിഞ്ഞിട്ടുള്ളു. സ്ത്രീപുരുഷഭേദം അറിയുന്നവൻ ഒരു നല്ല സാധകനായിരിക്കാം. എങ്കിലും അവന്റെ നില ബ്രഹ്മലക്ഷ്യത്തിൽനിന്നു വളരെ വളരെ അകലത്താണു്." രാമകൃഷ്ണദേവൻ ഈ ഉപദേശം അനുസരിച്ചുതന്നെ നടക്കുവാൻ നിശ്ചയിച്ചു. തന്റെ ധൎമ്മപത്നിയെ സഹധൎമ്മചാരിണിയായി സ്വീകരിക്കുകയുംചെയ്തു.

ഭൈരവിയുടെ വേൎപാടു്—ഇതൊന്നും ഭൈരവിബ്രാഹ്മണിക്കു രസിച്ചില്ല. താന്ത്രികസമ്പ്രദായപ്രകാരമുള്ള സാധനകൾ എല്ലാം അഭ്യസിച്ചു അനുഭവസിദ്ധിവരുത്തിയ തന്റെ ശിഷ്യൻ തോടാപുരിയുടെ കീഴിൽ അദ്വൈതമാൎഗ്ഗപരിശീലനം ആരംഭിച്ചതുതന്നെ ഭൈരവിക്കു ഇഷ്ടമായിരുന്നില്ല. പക്ഷേ ഭൈരവിയുടെ ആ അഭിപ്രായം രാമകൃഷ്ണൻ ആദരിക്കാതിരുന്നതുതന്നെ ഭൈരവിക്കു വിരോധമായിത്തീൎന്നിരുന്നു. പിന്നെ കമാരപുകരത്തിൽവന്നശേഷം ശാരദാമണിദേവിക്കു അന്തേവാസിത്വം അനുവദിച്ചതും ബ്രാഹ്മണിഅമ്മയ്ക്കു ഒട്ടുംതന്നെ പത്ഥ്യമായില്ല. അതിന്നു വിരോ-

ധമായി പറഞ്ഞിട്ടും രാമകൃഷ്ണൻ സ്വീകരിച്ചില്ല. ഇവക സംഗതികളാൽ ബ്രാഹ്മണിക്കു് നല്ല സന്തോഷം ഇല്ലാതിരിക്കുന്ന കാലത്തു് ഒരുദിവസം ആ സ്ത്രീ ഹൃദയാലുവുമായി അകാരണം ശണ്ഠകൂടി പിറേറദിവസം രാമകൃഷ്ണദേവനോടു യാത്രപറഞ്ഞു് കാമാരപുകരം വിട്ടുപോകുകയും ചെയ്തു. ആറുകൊല്ലം രാമകൃഷ്ണനുമൊന്നിച്ചു താമസിച്ച ആ ഭൈരവി ബ്രാഹ്മണിയുടെ വേർപാടു ഒടുവിൽ ഇങ്ങനെയാണു സംഭവിച്ചതു്. ഇങ്ങനെ ആറുമാസം കാമാരപുകരത്തിൽ താമസിച്ചശേഷം രാമകൃഷ്ണൻ വീണ്ടും ഹൃദയാലു ഒന്നിച്ചു് ദക്ഷിണേശ്വരത്തിലേക്കുതന്നെ മടങ്ങി.

തീർത്ഥയാത്ര—ഇക്കാലത്തു് മധുരാനാഥനും അദ്ദേഹത്തിന്റെ ഭാര്യയായ ജഗദംബയുംകൂടി ഒരു തീർത്ഥയാത്രയ്ക്കു് പുറപ്പെട്ടു. കൂടെ രാമകൃഷ്ണദേവനേയും കൊണ്ടുപോകുവാൻ തീർച്ചയാക്കി. കൊല്ലവർഷം 1043 മകരമാസത്തിൽ, 125 പേർ ഉൾപ്പെട്ടിരുന്ന ഈ സംഘം കൽക്കത്തായിൽനിന്നു പുറപ്പെട്ടു. വഴിക്കു് വൈദ്യനാഥക്ഷേത്രത്തിന്നായി ദിയോഗർ എന്ന സ്ഥലത്തു് അല്പദിവസം താമസിക്കേണ്ടതായിവന്നു. ഈ കാലത്തു് ആ നാട്ടുകാരുടെ ദാരിദ്ര്യാവസ്ഥകണ്ടു് രാമകൃഷ്ണൻ വല്ലാതെ ദുഃഖിച്ചു. അതിനാൽ ആ ദിക്കിലെ ദരിദ്രനാരായണന്മാരെ എല്ലാം വരുത്തി അവൎക്കു് ഒരു നേരം ഭക്ഷണവും ഓരോ വസ്ത്രവും കൊടുക്കേണമെന്നായി. "ഈ സാധുക്കളെ കണ്ടുകൊണ്ടു് കാശിക്കുപോയാൽ എന്തൊരു പുണ്യമാണ് ഉണ്ടാകുവാനുള്ളതു്. ഞാൻ നിങ്ങളുടെ കൂടെ വരുന്നില്ല. ഇവരുടെ കൂടെ താമസിക്കുന്നതാണു് എനിക്കിഷ്ടം" എന്നുപറഞ്ഞു് അവരുടെ ഇടയിൽചെന്നു ഇരിപ്പായി. മധുരാനാഥൻ ഉടനെത്തന്നെ സാധുനാരായണന്മാൎക്കു് വേണ്ടുന്ന ഏൎപ്പാടുകളെല്ലാം ചെയ്തു. അയൽഗ്രാമങ്ങളിലെല്ലാം കിട്ടും മുട്ടി പ്രസിദ്ധംചെയ്തു് എല്ലാ ദിക്കുകളിൽനിന്നും ദരിദ്രന്മാരെ

വരുത്തി സകലമാനപേൎക്കും മൃഷ്ടാന്നഭോജനം കൊടുത്തു്. അവൎക്കെല്ലാം ഓരോ വസ്ത്രവും ദാനംചെയ്തു. ഇത്രയും കണ്ടപ്പോഴേയ്ക്കു് രാമകൃഷ്ണദേവന്നു് വളരെ സന്തോഷമായി. പിന്നീട്ടു കാശിയിൽ എത്തുന്നതുവരെ പറയത്തക്കസംഭവങ്ങളൊന്നും ഉണ്ടായില്ല. എന്നാൽ കാശീനഗരം കണ്ടമാത്രയിൽ തന്നെ രാമകൃഷ്ണദേവൻ ബോധാതീതനായിത്തീൎന്നു. കേദാരഘട്ടത്തിൽ ഏതാനും വീടുകൾ വാടകയ്ക്കുവാങ്ങി വലിയ രാജപദവിയിലായിരുന്നു അവിടെ മഥുരാനാഥൻ താമസിച്ചിരുന്നതു്. ഭഗവാൻ, ദൎശനത്തിന്നുപോയാൽ തൽക്ഷണം ബോധാതീതനാകുക പതിവായിരുന്നു. കേദാരനാഥക്ഷേത്രത്തിൽവെച്ചായിരുന്നു അദ്ദേഹത്തിന്നു് ഏററവും ഗാഢമായ സമാധി കിട്ടിക്കൊണ്ടിരുന്നതു്. ഇങ്ങനെ കാശിയിൽ താമസിച്ചിരുന്ന കാലത്തു് രാമകൃഷ്ണദേവൻ ഹൃദയനുമൊന്നിച്ചു് പല സിദ്ധന്മാരേയും ചെന്നുകാണുക ഉണ്ടായിട്ടുണ്ടു്.

ത്രൈലിംഗസ്വാമികൾ—"കാശിയിലെ ഗണപതിസ്വാമികൾ" എന്നു ലോകപ്രസിദ്ധനായ ത്രൈലിംഗസ്വാമികളെ ശ്രീരാമകൃഷ്ണദേവൻ ചെന്നു കണ്ടതു് ഈ അവസരത്തിലാണു്. സ്വാമികൾ മൌനവ്രതത്തിൽ ഇരിക്കുന്ന കാലമായതിനാൽ ഈ കൂടിക്കാഴ്ച വളരെ നേരത്തേയ്ക്കു നീണ്ടു നിന്നില്ല. പരമഹംസനെ കണ്ട ഉടനെ സ്വാമികൾ ബഹുമാനസൂചകമായി ഇരിക്കുവാൻ ആംഗ്യംകാണിക്കുകയും തന്റെ പൊടിഡെപ്പി എടുത്തു നീട്ടി കൊടുക്കുകയും ചെയ്തു. ഭഗവാൻതന്നെ പറഞ്ഞിരിക്കുന്നതു നോക്കുക:—"വിശ്വനാഥന്റെ പ്രത്യക്ഷവിഗ്രഹം ഞാൻ സ്വാമികളിൽ തെളിഞ്ഞുകണ്ടു. സ്വാമികളുടെ സാന്നിദ്ധ്യംകൊണ്ടു കാശീപട്ടണംതന്നെ പരിശുദ്ധമായിത്തീൎന്നിരിക്കുന്നു. ശരീരത്തെ പററിയ ചിന്തയൊന്നും അദ്ദേഹത്തിന്നില്ല. ചിലപ്പോൾ ചുട്ടുപഴുത്ത മണലിലും മറ

ചിലപ്പോൾ മഹാമാരിയിലും ഒരുപോലെ ചിരിച്ചുകൊണ്ടിരിക്കുന്നതു കാണാം. "ഈശ്വരൻ ഒന്നോ, അതോ അനേകമുണ്ടോ?" എന്നു ഞാൻ ആശ്ചര്യംകൊണ്ടു ചോദിച്ചു. അതിന്നു സമാധി അവസ്ഥയിൽ ഈശ്വരൻ ഒന്നേ ഉള്ളൂ. ലൌകികത്തിൽ പലതും ഉണ്ടു് എന്നു് അദ്ദേഹവും ആശ്ചര്യംകൊണ്ടുതന്നെ സമാധാനം പറയുകയുംചെയ്തു. ഞാൻ അദ്ദേഹത്തെ ചൂണ്ടിക്കാണിച്ചുകൊണ്ടു് "ഇതാണു യഥാർത്ഥ പരമഹംസന്റെ ലക്ഷണം" എന്നു ഹരിദയാലുവിനോടു പറയുക ഉണ്ടായി. രാമകൃഷ്ണദേവൻ ഒരിക്കൽ സ്വാമികളെ മഥുരനാഥന്റെ വസതിയിലേയ്ക്കു കൂട്ടിക്കൊണ്ടുവന്നു സല്ക്കരിച്ചു എന്നും കേട്ടിട്ടുണ്ടു്. കാശിയിൽ താമസിക്കുന്നകാലത്തു രാമകൃഷ്ണദേവനു പല അനുഭൂതികളും ഉണ്ടായിട്ടുണ്ടെന്നാണു് അറിയുന്നതു്.



വൃന്ദാവനയാത്ര—ഇങ്ങിനെ കാശിയിൽ ഒരാഴ്ച താമസിച്ചതിന്നുശേഷം യാത്രാസംഘം പ്രയാഗയിലേയ്ക്കു പുറപ്പെട്ടു. അവിടെ മൂന്നുദിവസം താമസിച്ചു വീണ്ടും കാശിയിലേയ്ക്കുതന്നെ മടങ്ങി. ഇങ്ങിനെ ആ സംഘം കാശിയിൽ താമസിക്കുന്നകാലത്തു രാമകൃഷ്ണദേവൻ വൃന്ദാവനം സന്ദർശിക്കുക ഉണ്ടായി. ഇവിടെ രാമകൃഷ്ണദേവൻ മിക്കവാറും ബോധാതീതമായ നിലയിലാണു കാലം കഴിച്ചതു്. രാധികാദേവിയുടെ ജനനസ്ഥലമായ വർഷാനാ എന്ന ഊരിൽ ജനിച്ചു ഭാഗ്യവതിയും ഇപ്പോൾ അറുപതിൽപരം വയസ്സു പ്രായം ചെന്ന വയോവൃദ്ധയും ആയ ഗംഗാമാതു് എന്ന വിഷ്ണുഭക്തയെ കണ്ടതു് ഇവിടെ വെച്ചാണു്. ആ ഭക്തകൾക്കു് ഈ ഭക്തയെ വളരെ ബഹുമാനമായിരുന്നു. രാമകൃഷ്ണനെ കണ്ട ഉടനെതന്നെ "ദുലാലി—ദുലാലി" (ഇതു രാധികാദേവിയുടെ ഒരു ഓമനപ്പേരാണു്) എന്നു വിളിച്ചുകൊണ്ടു് ആ വൃദ്ധ ഓടിച്ചെന്നു. വളരെ പഴയ സ്നേഹിതന്മാരെപ്പോലെ തമ്മിൽ

മായി അന്യോന്യം സംസാരിച്ചു. ഈ ധന്യസ്ത്രീരത്നത്തിന്റെ വാത്സല്യംകൊണ്ടും ഭക്തികൊണ്ടും രാമകൃഷ്ണൻ മതിമറന്നു ദക്ഷിണേശ്വരത്തിലേയ്ക്കു മടങ്ങാതിരുന്നാലോ എന്നുകൂടിയും വിചാരിക്കുക ഉണ്ടായിട്ടുണ്ടു്. പക്ഷെ അപ്പോഴൊക്കെ അമ്മയുടെ ഓൎമ്മവന്നതിനാൽ ആ വക വിചാരങ്ങളെല്ലാം ഉദിച്ചെടത്തുതന്നെ അസ്തമിക്കുകയും ചെയ്തു. ഇങ്ങനെ ഒരാഴ്ച വൃന്ദാവനത്തിൽ താമസിച്ചതിന്നു ശേഷം കാശിയിലേയ്ക്കു തന്നെ മടങ്ങി. വൃന്ദാവനത്തിൽ താമസിച്ച കാലത്തു് ഒരു ദിവസം ശ്രീരാമകൃഷ്ണദേവൻ മധുരയിൽ പോയിരുന്നു എന്നും അവിടെ ധ്രുവഘട്ടത്തിൽവെച്ചു വാസുദേവൻ കൃഷ്ണകുമാരനേയും കയ്യിലെടുത്തു യമുനയെ തരണംചെയ്യുന്നതായ ദൎശനം സിദ്ധിച്ചു എന്നും പറയപ്പെട്ടിരിക്കുന്നു. കാശിയിൽ നിന്നു മടങ്ങുന്ന സമയം ഗയയിൽക്കൂടെ പോകേണമെന്നു മധുരനാഥന്നു് ആഗ്രഹമുണ്ടാകാതിരുന്നില്ല. എന്നാൽ അവിടെ ചെന്നാൽ ആ സ്ഥലവുമായുള്ള പൂൎവ്വസംബന്ധം നിമിത്തം അവിടെനിന്നു മടങ്ങിയില്ലെങ്കിലോ എന്നു ഭയപ്പെട്ടു് അങ്ങോട്ടു പോകുകയേ ഉണ്ടായില്ല. ഇടവമാസത്തോടുകൂടി എല്ലാവരും കൽക്കത്തയിൽ തന്നെ മടങ്ങി എത്തി. ഭഗവാൻ വൃന്ദാവനത്തിൽനിന്നു സ്വന്തകൈകളാൽ എടുത്തു കൊണ്ടു വന്ന മണൽ ദക്ഷിണേശ്വരത്തിലെ പഞ്ചവടിയിൽ വിതറി അതിനെ പാവനമാക്കീട്ടുണ്ടു്.

**ഭഗവാനും ഭഗവൽദാസും.**—സഞ്ചാരത്തിൽനിന്നു മടങ്ങി വന്നതിന്നുശേഷം ഉണ്ടായ സംഭവങ്ങളിൽ പ്രധാനമായതു ഹരിദയാലുവിന്റെ ഭാൎയ്യയുടെ നിൎയ്യാണമായിരുന്നു. അതു നിമിത്തം ഹരിദയാലുവിന്റെ പ്രകൃതത്തിന്നു വലിയതായ മാററം നേരിട്ടുവെങ്കിലും ഭഗവാന്റെ സാന്നിദ്ധ്യം കൊണ്ടു വലിയ ദോഷങ്ങളൊന്നും ഉണ്ടായില്ല. പ്രസ്താവയോഗ്യമായ മറെറാരു സംഗതി രാമകുമാരജ്യേഷ്ഠോപാദ്ധ്യായന്റെ

ഷിക പുത്രനും പരമാർത്ഥത്തിൽ രാമകൃഷ്ണദേവൻ തന്നെ എടുത്തുവളർത്തിയ കുട്ടിയും ആയ അക്ഷയന്റെ മരണം ആണ്. ഈ സംഭവം രാമകൃഷ്ണദേവനെ അത്യന്തം പീഡിപ്പിച്ചു. അതിനാൽ അദ്ദേഹത്തെ വീണ്ടും ഒരു സഞ്ചാരത്തിനു കൊണ്ടുപോകുവാൻ തന്നെ മധുരനാഥൻ തീർച്ചയാക്കി. മുമ്പു വൈദ്യനാഥത്തുവെച്ചു സംഭവിച്ചതുപോലെ ഇപ്പോഴും ഒരു ഗ്രാമത്തിലെ സാധുക്കൾക്കു മുഴുവനും മധുരനാഥൻ ഒരു ദിവസം മൃഷ്ടാന്നഭോജനവും ഓരോ വസ്ത്രവും കൊടുക്കേണ്ടതായിവന്നു. ഈ യാത്രയിൽനിന്നു തിരിച്ചുവന്നതിനുശേഷം രാമകൃഷ്ണദേവന്റെ സ്വഭാവത്തിനു അല്പം ഭേദഗതി സംഭവിക്കുകയും ചെയ്തു.



കൽക്കത്തയിൽ കോളൂതോല എന്ന ഒരു സ്ഥലം ഉണ്ടു്. അവിടെ വൈഷ്ണവഭക്തന്മാർ ഒത്തുകൂടി ഭജനം നടത്തുകയും മററും പതിവാണ്. ഇവർ ചൈതന്യപാർഷദന്മാർ ആയിരുന്നതുകൊണ്ടു ചൈതന്യപീഠം എന്ന ഒരു ആസനം ഒരു പ്രധാനസ്ഥാനത്തു് അലങ്കരിച്ചു വെച്ചേക്കും. അവിടെ ചൈതന്യദേവൻതന്നെ വന്നു് ഇരിക്കുമെന്നാണ് അവരുടെ വിശ്വാസം. ഭക്തന്മാർ ഒത്തുകൂടുന്ന സ്ഥലത്തു ചെല്ലുവാൻ ഇക്കാലത്തു ശ്രീരാമകൃഷ്ണദേവന് വളരെ താല്പര്യമായിരുന്നു. അതുപോലെതന്നെ ഭക്തന്മാർവന്നു് അദ്ദേഹത്തെ ക്ഷണിച്ചുകൊണ്ടുപോകുകയും പതിവായിരുന്നു. ഇതനുസരിച്ചു കോളൂതോലയിലെ വൈഷ്ണവഭക്തന്മാർ ഒരു ദിവസം സങ്കീർത്തനത്തിനു രാമകൃഷ്ണദേവനെ ക്ഷണിച്ചു. അദ്ദേഹം അതനുസരിച്ചു ചെല്ലുകയും ചെയ്തു. എല്ലാ ഭക്തന്മാരും ചൈതന്യപീഠത്തെ നമസ്കരിച്ചു വളരെ ഭക്തിബഹുമാനങ്ങളോടുകൂടി അടങ്ങി ഒതുങ്ങി ഇരുന്നു. ഭാഗവതം വായന തുടങ്ങി. ഇങ്ങിനെ അധികം ചെല്ലുന്നതിനുമുമ്പായി രാമകൃഷ്ണദേവൻ ഭാവാവസ്ഥിതിയിൽ പ്രവേശിച്ചു് ഇരിക്കുന്നേടത്തു നിന്നു്

എഴുന്നേററു ചൈതന്യപീഠത്തിന്റെ സമീപത്തിലേക്കു ചെന്നു. ചൈതന്യദേവൻ ഇരിക്കുന്നതുപോലെ കൈകൾ ഉയർത്തിപ്പിടിച്ചുകൊണ്ടു് അതിന്മേൽ കയറി ഇരുന്നു. ഭക്തന്മാരുടെ നേത്രങ്ങളെല്ലാം അങ്ങോട്ടു തിരിഞ്ഞപ്പോഴേക്കും അവിടെനിന്നു പ്രവഹിക്കുന്ന പ്രേമപ്രവാഹത്തിൽ അവരെല്ലാം ആറാടി ആനന്ദോന്മത്തന്മാരായി കഴിഞ്ഞിരിക്കുന്നു. അവർ എഴുന്നേററു് എന്തെന്നറിയാത്ത ഉത്സാഹത്തോടും സന്തോഷത്തോടും കൂടി കീർത്തനങ്ങൾ ആരംഭിച്ചു. അധികം താമസിയാതെ രാമകൃഷ്ണൻ സ്വബോധത്തെ പ്രാപിക്കുകയും ചെയ്തു. അനന്തരം ക്ഷണം അങ്ങനെ ഒരു അസാധാരണവിധത്തിൽ കഴിഞ്ഞു എങ്കിലും ഒരു "കലശൽ ശമനം" ഉണ്ടാകാതിരുന്നില്ല. നിസ്തുല്യമഹിമയോടുകൂടിയിരുന്ന ശ്രീചൈതന്യദേവന്നു് ഒഴിച്ചുവെച്ച ദിവ്യാസനത്തിൽ രാമകൃഷ്ണൻ കയറി ഇരുന്നതു് അവിഹിതവും അനാചാരവും ആയിരിക്കുന്നു" എന്നു് ഒരു കൂട്ടരും "അല്ല അദ്ദേഹം ശ്രീചൈതന്യദേവനോടു് ഐക്യം പ്രാപിച്ചിരിക്കുന്നു. അതിന്റെ ആനന്ദം പ്രത്യക്ഷത്തിൽ അനുഭവപ്പെട്ടു കഴിഞ്ഞു" എന്നു മററൊരു കൂട്ടരും വാദിച്ചു. ഈ വാദം മൂത്തു മൂത്തു അവരെക്കൊണ്ടു തീർച്ചയാക്കുവാൻ സാധിക്കാത്തദിക്കിലെത്തി. ഇക്കാലത്തു ബർദ്ദ്വാൻ ജില്ലയിൽ കൽനാ എന്ന സ്ഥലത്തു ഭഗവാൻദാസ് ബാബാജി എന്നപേരായ ഒരു വൈഷ്ണവഋഷി തപോവൃത്തിയിൽ ജീവിക്കുന്നുണ്ടായിരുന്നു. ഇദ്ദേഹം വൈഷ്ണവന്മാരുടെ ഒരു നേതാവുകൂടിയും ആയിരുന്നു. അതിനാൽ അദ്ദേഹത്തിന്റെ തീരുമാനം ഈ വക സംഗതികളിൽ അവസാനതീരുമാനമായിട്ടാണു വൈഷ്ണവന്മാരെല്ലാം കരുതിയിരുന്നതു. ഈ സംഗതിയിൽ അദ്ദേഹത്തിന്റെ അഭിപ്രായം അറിയുവാൻ ഇരുകക്ഷികളും സമ്മതിച്ചു. വിവരമെല്ലാം ബാബാജിയെ അറിയിച്ചപ്പോൾ അദ്ദേഹം വളരെ ദുഃഖി

ച്ചു. അത്യന്തം പൂജ്യപാദനായ ശ്രീ ഭഗവാൻ ചൈതന്യദേവന്റെ ആസനത്തിൽ ആരും ഒരിക്കലും അറിയാത്ത ഒരു ഭ്രാന്തൻ ശാന്തിക്കാരൻ കയറിയിരുന്നതു് അക്രമവും അവിഹിതവും ആയി എന്നാണു തീർച്ചയാക്കിയതു്. ഈ വിവരങ്ങൾ ഒന്നുംതന്നെ ശ്രീരാമകൃഷ്ണദേവന്നു് അറിവുണ്ടായിരുന്നതും ഇല്ല.

ഇത്രയും കഴിഞ്ഞു് വളരെ ചെല്ലുന്നതിന്നു് മുമ്പായി ഏതാണ്ടു് കൊല്ലവർഷം 1045-ൽ ഭഗവാനും മധുരാനാഥനും കൂടി ശ്രീ ചൈതന്യദേവന്റെ ജനനസ്ഥലമായ നവദ്വീപത്തിലേക്കു് പുറപ്പെട്ടു. ഈ യാത്രാമദ്ധ്യേ ഇവർ ഭഗവൻദാസ് ബാബാജിയെ കാണുവാനായി കൽനയിൽ ഇറങ്ങി. രാമകൃഷ്ണദേവനും ഹൃദയാലും കൂടി ആദ്യം ഭഗവൻദാസിന്റെ ആശ്രമത്തിലേക്കു് ചെന്നു. അപ്പോൾ ബാബാജി ഒരു വൈഷ്ണവന്റെ പേരിലുള്ള ഒരു കേസ്സു വിചാരണ ചെയ്തുകൊണ്ടിരിക്കുകയായിരുന്നു. എന്നാൽ അതിന്നല്പം മുമ്പായി "ഇപ്പോൾ ഇവിടെ ഒരു അതിമാനുഷൻ വരുന്നതായിരിക്കും" എന്നു് പറഞ്ഞിരുന്നുവത്രെ. രാമകൃഷ്ണൻ ബാബാജിയെ തൊഴുതു് ഒരിടത്തു് ഒതുങ്ങി ഇരുന്നു. ഹൃദയാലു തൊഴുതുകൊണ്ടു് "ഇദ്ദേഹം എന്റെ അമ്മാമനാണു്. വലിയ ഭക്തനാണു്. അവിടുത്തെ കാണുവാനായി വന്നിരിക്കയാണു്" എന്നെല്ലാം വിനയാന്വിതനായി അറിയിച്ചു. അതിനൊന്നും ബാബാജി ഒരു സമാധാനവും പറയാതെയും കേട്ടഭാവംകൂടെ നടിക്കാതെയും കേസ്സു വിചാരണ ചെയ്തുകൊണ്ടുതന്നെ ഇരുന്നതേയുള്ളു. വിചാരണ അവസാനിച്ചു; അന്നത്തെ പ്രതിയെ കുറ്റക്കാരനെന്നുകണ്ടു സമുദായത്തിൽ നിന്നു തള്ളുവാൻ വിധിച്ചു്, പിന്നെയും ഇവരോടു ഒന്നും സംസാരിക്കുവാൻ ഭാവിക്കാതെ മാലയെടുത്തു നാമം ജപിച്ചുകൊണ്ടിരിക്കുവാൻ തുടങ്ങിയപ്പോൾ ഹൃദയാലു അദ്ദേഹത്തോടു

വീണ്ടും ഇങ്ങിനെ ചോദിച്ചു:—"പ്രഭോ! അവിടുന്നു് ഇപ്പോഴും ഇങ്ങിനെ നാമം ജപിച്ചുകൊണ്ടും മാല ഉരുട്ടിക്കൊണ്ടും ഇരിക്കുന്നതെന്തിനാണു്? അവനു് ഈശ്വരാനുഭൂതി ഉണ്ടായിട്ടുള്ള സിദ്ധനല്ലയോ? അവിടേയ്ക്കു് ഇതിന്റെ ആവശ്യം എന്താണു്?" ഇതിനു ഭഗവാൻദാസ് അല്പം അഹംഭാവത്തോടുകൂടി പറഞ്ഞ സമാധാനം ഇങ്ങിനെ ആയിരുന്നു:—"അതു ശരിതന്നെയാണു്. ഇവിടേയ്ക്കു നാമജപംകൊണ്ടു കാര്യമൊന്നും ഇല്ല. ശിഷ്യന്മാർക്കു കാണിച്ചുകൊടുക്കുവാൻ വേണ്ടിയാണു് ഇവിടുന്നു് ഇങ്ങിനെ ചെയ്യുന്നതു്. അല്ലാത്ത പക്ഷം അവർ ശരിയായ ആദർശം കാണാതേയും അനുകരിക്കുവാൻ ശരിയായ മാതൃക കാണാതേയും ദുഷിച്ചുപോകുവാൻ സംഗതിയാകയേയുള്ളു." ഇത്രയും കേട്ടപ്പോഴേയ്ക്കു ശ്രീരാമകൃഷ്ണദേവനു സഹിക്കവയ്യാതായി. അദ്ദേഹം പെട്ടെന്നു് എഴുന്നേറ്റു് ഇങ്ങിനെ പറഞ്ഞു:—"എന്തു്" ഇനിയും നിങ്ങളുടെ വിചാരം ഇങ്ങിനെയാണോ? എന്തഹംഭാവമാണിതു്! ഓ! നിങ്ങൾ വലിയ ഗുരു ആയിപ്പോയി! എന്തായിരിക്കാം നിങ്ങളുടെ ഭാവം! സമുദായത്തിൽ നിന്നു ഓരാളെ പുറത്താക്കുന്നു; ഇഷ്ടംപോലെ ഓരോ സമ്പ്രദായങ്ങളെ സ്വീകരിക്കുന്നു; മററു ചിലവയെ നിഷേധിക്കുന്നു! ശിഷ്യന്മാരെ പഠിപ്പിക്കുന്നു; ഇതിന്നെല്ലാം നിങ്ങൾ ആരാണു; ഈശ്വരന്റെ ഇഷ്ടം നടക്കുന്നു എന്നല്ലാതെ നിങ്ങളാണോ ഇവക്കെല്ലാം കർത്താവു്." ഇത്രയും പറഞ്ഞപ്പോഴേയ്ക്കുതന്നെ രാമകൃഷ്ണദേവന്റെ പുതപ്പും ഉടുമുണ്ടും അദ്ദേഹത്തിന്റെ ശരീരത്തിൽ നിന്നു താഴെ വീണു കഴിഞ്ഞിരിക്കുന്നു. യാതൊരു ചേഷ്ടയും കൂടാതെ ഒരു ശിലാപ്രതിമപോലെയാണു് അവിടെ നില്ക്കുന്നതു്. ആ ശരീരത്തിൽ നിന്നു പുറപ്പെടുന്ന ദിവ്യപ്രഭാപൂരത്തിൽ ആ സ്ഥലമശേഷം മജ്ജനം ചെയ്തുകഴിഞ്ഞിട്ടും ഉണ്ടു്. എല്ലാവരും അത്ഭുതപരതന്ത്രന്മാരായി ഭഗവാനെ

കണ്ണടക്കാതെ നോക്കിക്കൊണ്ടിരിക്കുകയാണ്. ഭഗവന്ദാസ് ബാബാജിയവൎകളെ, ഇതിന്നുമുമ്പ് ആരുംതന്നെ തന്നെ ഇങ്ങിനെ ധിക്കരിച്ചുപറയുന്ന വാക്കുകൾ കേൾക്കുക ഉണ്ടായിട്ടില്ല. അതുനിമിത്തം ഭഗവാന്റെ ഏവംവിധം സംസാരം കേട്ടപ്പോൾ ഒട്ടും തന്നെ സന്തോഷമുള്ളവനായി തീൎന്നില്ലെങ്കിലും ആ വാക്കുകളുടെ ശക്തിയെ പ്രതിഷേധിക്കുവാൻ അദ്ദേഹത്തെക്കൊണ്ടു സാധിച്ചില്ല. എന്നു മാത്രമല്ല ഭഗവാനിൽ പ്രത്യക്ഷമായി കണ്ട ആദ്ധ്യാത്മിക ചിഹ്നങ്ങൾ അദ്ദേഹത്തിൽ അസാമാന്യമായ ബഹുമാനത്തേയും ഭക്തിയേയും ജാതമാക്കാതെയും ഇരുന്നില്ല. താൻ ഈശ്വരന്റെ കയ്യിൽ ഇരിക്കുന്ന ഒരു വെറും ആയുധം എന്നല്ലാതെ അതിൽ അധികമായി തനിക്കു യാതൊരു ശക്തിയും ഇല്ലെന്ന് അദ്ദേഹത്തിന്ന് അപ്പോഴാണ് അനുഭവപ്പെട്ടതു്. അതോടുകൂടി ഭഗവാനോടുള്ള ഭക്തിയും ബഹുമാനവും വൎദ്ധിക്കുവാനും തുടങ്ങി. പിന്നെ ഭഗവാനും ബാബാജിയുംകൂടി കുറേനേരം സംസാരിച്ചുകൊണ്ടിരുന്നപ്പോഴേക്കും ഭഗവാൻ പലതവണ ബോധാതീതമായ അവസ്ഥയെ പ്രാപിക്കുന്നതായി ബാബാജി കണ്ടു. എന്തിന്ന് ഏറെപ്പറയുന്നു; ഭഗവാനെ ബാബാജിക്കു നല്ലപോലെ മനസ്സിലായി. ഇദ്ദേഹമാണു ചൈതന്യപീഠത്തിൽ കയറി ഇരുന്നതെന്നും, അതിന്നാണു താൻ തെറു കല്പിച്ചതെന്നും ബാബാജിക്ക് അറിയുവാൻ ഇടയായപ്പോൾ അദ്ദേഹം വളരെ പശ്ചാത്തപിക്കുകയും, ആളെ അറിയാതെ ചെയ്തുപോയ അപരാധത്തിന്നു പലവുരു ക്ഷമായാചനംചെയ്യുകയും ചെയ്തു. ഇതിന്നുശേഷം രാമകൃഷ്ണനും ഹരിദയാലുവും മടങ്ങിപ്പോന്നു. പിന്നെ മഥുരനാഥൻ ബാബാജിയെ ചെന്നുകാണുകയും ഭഗവാന്റെ അഭിപ്രായമനുസരിച്ച് ആശ്രമവാസികളെ അദ്ദേഹം ഒരു ദിവസം സല്ക്കരിക്കുകയും ഉണ്ടായി.

നവദ്വീപം—പിന്നെ മധുരാനാഥനും ഭഗവാനും നേരെ നവദ്വീപത്തിലേക്കാണു പുറപ്പെട്ടതു്. അല്പദൂരം ചെന്നപ്പോൾ ഒരു മണൽതിട്ടിന്നരികത്തുകൂടെ ഇവരുടെ ബോട്ടു കടന്നുപോയപ്പോൾ രാമകൃഷ്ണദേവൻ പെട്ടെന്നു ഭാവാവസ്ഥയിൽ പ്രവേശിച്ചുപോയി. അതിൻെറ കാരണം എന്താണെന്നൊന്നും ആക്കും ഊഹിക്കുവാൻ അപ്പോൾ സാധിച്ചില്ല. പിന്നെ എല്ലാവരും നവദ്വീപത്തിൽ ചെന്നിറങ്ങി; അവിടെയുള്ള ക്ഷേത്രങ്ങളിൽ എല്ലാം ദശ്നം കഴിച്ചു. അപ്പോഴൊന്നും ഭഗവാനു ഒരു ഭാവഭേദവും ഉണ്ടായില്ലെന്നു മാത്രമല്ല, അവിടെ പ്രത്യേകചൈതന്യമൊന്നും കാണാത്തതുകൊണ്ടു ഭഗവാൻ ഖേദാകുലനായിത്തീൻ എന്നുകൂടെ പറഞ്ഞുകേട്ടിട്ടുണ്ടു്. എതായാലും സംഘം അവിടെനിന്നു മടങ്ങി അല്പം വന്നപ്പോൾ ഭഗവാനു ഒരു ദിവ്യദശനം സിദ്ധിച്ചു. ഭഗവാൻ പറഞ്ഞു:—"തപ്തസ്വണ്ണസവണ്ണന്മാരായ രണ്ടു ബാലന്മാർ (ഇവർ ചൈതന്യനും, നിത്യാനന്ദനും ആണെന്നു വിശ്വസിക്കപ്പെട്ടിരിക്കുന്നു) സന്തോഷത്തോടുകൂടി പുഞ്ചിരിതൂകിക്കൊണ്ടും കൈകൾ നീട്ടിപ്പിടിച്ചുകൊണ്ടും എൻെറ സമീപത്തിലേക്കു ഓടിവരുന്നതായി ഞാൻ കണ്ടു. അപ്പോൾ "അവർ വന്നേ—അവർ വന്നേ" എന്നു ഞാൻ ഉറക്കെ നിലവിളിക്കുകകൂടെയും ചെയ്തു. അവർ രണ്ടുപേരും ഓടിവന്നു് എന്നിൽ പ്രവേശിക്കുകയാണു് ഉണ്ടായതു്. അപ്പോൾ ഞാൻ ബോധാതീതമായ ഒരു അവസ്ഥയെ പ്രാപിക്കുകയും ചെയ്തു. ഹൃദയൻ എന്നെ പിടിക്കാതെ ഇരുന്നിരുന്നു എങ്കിൽ ഞാൻ തീച്ചയായും നദിയിൽ വീണുപോകുമായിരുന്നേനെ. ചൈതന്യദേവൻെറ യഥാത്ഥജന്മസ്ഥാനമായ നവദ്വീപം നദിയിൽ മുങ്ങിപ്പോയിരിക്കണം. അവിടെയാണു് ഇപ്പോഴത്തെ മണൽതിട്ടു കിടക്കുന്നതു്. അതാണു് അവിടെ വന്നപ്പോൾ എനിക്കു് ഈ അനുഭൂതിയു

ങ്ങാകുവാൻ കാരണം." ഇതു പരമാൎത്ഥമാണെന്നു പിന്നീടു നടത്തിയ അന്വേഷണങ്ങളാൽ തെളിഞ്ഞിട്ടും ഉണ്ടു്.

മധുരനാഥന്റെ ലോകാന്തരപ്രാപ്തി—ഭാഗ്യവാരാശിയും പരമഭക്തനും ആയ മധുരനാഥവിശ്വാസൻ ഭഗവാൻ ശ്രീരാമകൃഷ്ണദേവനുമായിക്കണ്ടു പരിചയപ്പെട്ടിട്ടു് ഇപ്പോഴേക്കു പതിനാറുസംവത്സരങ്ങൾ കഴിഞ്ഞിരിക്കുന്നു. ഇതു നിമിത്തം മധുരനാഥന്റെ പ്രകൃതത്തിന്നു പല മാറ്റങ്ങളും സംഭവിച്ചിട്ടുണ്ടു്. ദേവിതന്നെ ഭഗവാന്നു് അഞ്ചു രസധരന്മാരെ കാണിച്ചുകൊടുക്കുക ഉണ്ടായിട്ടുള്ളതിൽ പ്രഥമനും പ്രധാനിയുമാണു മധുരനാഥൻ. അദ്ദേഹമാകട്ടെ ആ മഹാകൃത്യം അണുവും പിഴക്കാതെ നിൎവ്വഹിക്കുകയും ചെയ്തു. പരമഭാഗ്യവാന്മാരെക്കൊണ്ടു മാത്രമേ ഇതിന്നു സാധിക്കുകയുള്ളൂ. മേൽപറഞ്ഞ സംഭവം കഴിഞ്ഞു ഒരു കൊല്ലം പോയതിന്നു ശേഷം 1046-ൽ മധുരനാഥൻ പെട്ടെന്നു സന്നിപാതജ്വരം പിടിപ്പെട്ടു കിടപ്പിലായി. ക്രമേണ രോഗം വൎദ്ധിച്ചുകൊണ്ടുതന്നെ വന്നു. ഒടുവിൽ അത്യാസന്നമായപ്പോൾ അദ്ദേഹത്തെ കാളീഘട്ടത്തിലേക്കു കൊണ്ടുപോയി. അവിടെവെച്ചാണു് ആ പരമഭാഗ്യവാൻ അദ്ദേഹത്തിന്റെ ദേഹത്തെ ഉപേക്ഷിച്ചതു്. ദിവസേന മധുരനാഥന്റെ രോഗസ്ഥിതി അറിഞ്ഞുവരുവാനായി രാമകൃഷ്ണദേവൻ ഹരിദയാലുവിനെ പറഞ്ഞയക്കുന്ന പതിവുണ്ടായിരുന്നു. ഒരു ദിവസം ആ പതിവിൻപടി ആളെ അയച്ചില്ല. അന്നു് ഉച്ചതിരിഞ്ഞശേഷം ഭഗവാൻ അകാരണമായി സമാധിയിൽ പ്രവേശിക്കുകയും ആ നിലയിൽ നാലഞ്ചു മണിക്കൂറുകൾ നേരം ഇരിക്കുകയും ചെയ്തു. പിന്നെ സമാധിയിൽനിന്നു വിരമിച്ചശേഷം അദ്ദേഹം ഹരിദയാലുവിനെ വിളിച്ചു "ഹരിദ്! മധുരനാഥൻ വിമാനത്തിൽ കയറി ദേവലോകത്തേക്കു പോയി. ദേവിയുടെ ആളുകൾവന്നു് അവനെ

എതിരേററു കൊണ്ടുപോകുകയാണു ചെയ്തതു" എന്നു പറഞ്ഞു. സംഭവവും അങ്ങിനെതന്നെ ആയിരുന്നു. മധുരനാഥന്റെ ദേഹവിയോഗത്തിന്നുശേഷം ഭഗവാൻ അദ്ദേഹത്തെപ്പററി വല്ലതും ഒന്നും പറഞ്ഞതായി കേട്ടിട്ടില്ല. ഒരിക്കൽ ഒരു ശിഷ്യൻ "ഭഗവാനെ! മധുരനാഥന്റെ കഥ എന്തായി? അദ്ദേഹത്തിന്നു വീണ്ടും ജന്മമുണ്ടാകുമെന്നു തോന്നുന്നില്ലല്ലൊ?" എന്നു പറഞ്ഞപ്പോൾ ഭഗവാൻ "എന്തോ? അവൻ ഒരു രാജാവായി ഒരിക്കൽക്കൂടെ ജനിച്ചേക്കുവാനും മതി. അവന്റെ ഭോഗേച്ഛ കേവലം നിലച്ചിട്ടില്ല" എന്നുമാത്രം പറഞ്ഞതായി കേട്ടിട്ടുണ്ടു്.

ദിവ്യമാതാ ദക്ഷിണേശ്വരത്തിലേക്കു വന്നതു—ദിവ്യമാതാവിനെ കാമാരപൂകരത്തിൽ താമസിപ്പിച്ചുകൊണ്ടു രാമകൃഷ്ണദേവൻ ദക്ഷിണേശ്വരത്തിലേക്കു മടങ്ങിയതിന്നുശേഷം ശാരദാമണിദേവി അവിടെത്തന്നെ ഏതാനും മാസങ്ങൾ താമസിച്ചു. പിന്നെ സ്വഗൃഹത്തിലേക്കു മടങ്ങിപ്പോയി. അവിടെ, പണ്ടെ ഭഗവാനാൽ നിർദ്ദിഷ്ടമായ മാർഗ്ഗത്തിൽനിന്നു് ഒരണുവും പിഴക്കാതെ മനസ്സിനെ ഭക്തിപാശങ്ങളിൽതന്നെ സമർപ്പിച്ചും ഗുരുഭൂതന്മാരെ ശുശ്രൂഷിച്ചും നാലഞ്ചുകൊല്ലം കഴിച്ചുകൂട്ടി. തനിക്കു ഭർത്താവിനെ കാണുവാനുള്ള യോഗം വരുമെന്നും അന്നു ഭർത്താവിനെ ശുശ്രൂഷിച്ചുകൊള്ളാമെന്നും ദേവിക്കു നല്ല ഉറപ്പും സമാധാനവും ഉണ്ടായിരുന്നു. "ഭഗവാനെ കണ്ടതിന്നുശേഷം ഒരു കുംഭം നിറയെ ആനന്ദസുധ എന്റെ ഹൃദയത്തിൽ സദാ ഇരിപ്പുള്ളതായിട്ടാണു് എനിക്കു തോന്നിയതു്." എന്നു ദേവിതന്നെ പറയുക ഉണ്ടായിട്ടുണ്ടു്. എങ്കിലും ശ്രീരാമകൃഷ്ണനു ഭ്രാന്താണെന്നും മററും ഉള്ള വിവരങ്ങൾ ജയരാമവാടിയിൽ അടിക്കടി കേട്ടുകൊണ്ടിരുന്നതിനാൽ നേരിട്ടുചെന്നു വിവരമെല്ലാം അറിഞ്ഞാൽ കൊള്ളാം എന്ന ആഗ്രഹം ഉണ്ടാകാതിരുന്നില്ല. ഇങ്ങനെ ഇരിക്കെ

1046-ലെ ചിത്രാപൌർണ്ണമിക്കു ഗംഗാസ്നാനത്തിന്നു പോയിരുന്ന തീർത്ഥയാത്രക്കാരുടെ കൂട്ടത്തിൽ ദേവിയും കൽക്കത്തയിലേക്കു പുറപ്പെട്ടു. ദേവിയുടെ യാത്രയുടെ പ്രധാന ഉദ്ദേശം ഇന്നതാണെന്നു രാമചന്ദ്രമുഖോപാദ്ധ്യായന്നു ഊഹിക്കുവാൻ സാധിച്ചതിനാൽ അദ്ദേഹവുംകൂടെ പുറപ്പെട്ടു. അക്കാലത്തു യാത്രക്കുവേണ്ട സൌകര്യങ്ങൾ ഒന്നും ഇല്ലാതിരുന്നതിനാൽ അവിടെനിന്നു കൽക്കത്തായിലേക്കുള്ള എണ്ണൂറു നാഴിക വഴിമുഴുവനും കാൽനടയായിത്തന്നെ നടക്കേണ്ടതായിട്ടാണു വന്നതു്. അതിനാൽ രണ്ടുമൂന്നുദിവസത്തെ വഴി ചെന്നപ്പോഴേക്കും, വഴിനടന്നു പരിചയമില്ലാത്ത ശാരദാമണിദേവിക്കു കഠിനമായ ജ്വരം പിടിപ്പെടുകയും, തന്മൂലം അച്ഛനും മകളും വഴിയിൽ താമസിക്കേണ്ടതായി വരികയും ചെയ്തു. അന്നുരാത്രി ദേവിക്കു ഭവതാരിണീദേവി പ്രത്യക്ഷമായി വേണ്ട അനുഗ്രഹങ്ങൾ കൊടുക്കുക ഉണ്ടായി എന്നു കേട്ടിട്ടുണ്ടു്. ഏതായാലും പിറ്റെന്നു് അവർ വീണ്ടും യാത്രതുടൎന്നു് ദക്ഷിണേശ്വരത്തിൽ എത്തിച്ചേരുകയും ചെയ്തു. ശ്രീരാമകൃഷ്ണദേവന്നു് ഇതിൽ സന്തോഷമേ ഉണ്ടായുള്ളു. എന്നമാത്രമല്ല "ഓ! നീ ഇപ്പോഴാണല്ലൊ വന്നതു്! എന്റെ മഥുരൻ ഉണ്ടായിരുന്നു എങ്കിൽ അവന്നു് ഇത്ര സന്തോഷമാകുമായിരുന്നു." എന്നു ഭഗവാൻ പലപ്പോഴും പറയുക ഉണ്ടായിട്ടുണ്ടു്. ശാരദാമണിദേവിയുടെ അന്തേവാസിത്വം രാമകൃഷ്ണദേവന്നു് അനിഷ്ടകരമല്ലെന്നു കണ്ടതുകൊണ്ടും, രണ്ടുനാലുദിവസത്തെ പരിചയംകൊണ്ടുതന്നെ അദ്ദേഹത്തിന്നു ശാരീരികമായോ മാനസികമായോ യാതൊരു രോഗവും ഇല്ലെന്നു ബോദ്ധ്യപ്പെട്ടതുകൊണ്ടും ശാരദാമണി ശുശ്രൂഷ ചെയ്തു് അവിടെത്തന്നെ താമസിക്കുവാൻ ഉറച്ചു. ഇവിടെ വെച്ചു ഭഗവാൻ ശ്രീരാമകൃഷ്ണൻ ഒരു ഗൃഹിണിക്കുംവേണ്ട ഒരു മനുഷ്യജീവിക്കു് ആവശ്യമായ സകല അറിവുകളും

ളുണ്ടാക്കിക്കൊടുത്തു് ദേവിയെ ഒരു ഉത്തമസ്ത്രീയും ഭക്തയും ആക്കിത്തീർക്കുകയും ചെയ്തു.

ഷോഡശിപൂജ—താന്ത്രികസമ്പ്രദായപ്രകാരമുള്ള "ഷോഡശിപൂജ" ശ്രീരാമകൃഷ്ണദേവൻ നടത്തിയതു് അടുത്ത മേടമാസത്തിലെ അമാവാസി ദിവസമാണു്. ഈ പൂജയിൽ ദേവിയും ഭഗവാനും സമാധിയിൽ ലയിച്ചു. രണ്ടുകൂട്ടരും ആ അവസ്ഥയിൽ കുറേനേരം ഇരുന്നശേഷം ഭഗവാൻ സമാധിയിൽനിന്നു വിരമിച്ചു് താൻ അതുവരെ ചെയ്ത സാധനകളുടെ ഫലത്തേയും തന്റെ രുദ്രാക്ഷത്തേയും ദിവ്യമാതാവിന്റെ കാൽക്കൽ വെച്ചു നമസ്കരിച്ചു. ഭഗവാന്റെ സാധകഭാവത്തിന്റെ അവസാനം ഇതാണെന്നുവേണം പറയുവാൻ. പിന്നെ ഒരു ദിവസം ശാരദാമണിദേവി ഭഗവൽപാദങ്ങൾ തടവിക്കൊണ്ടിരിക്കുമ്പോൾ "അവിടുന്നു് എന്നെ ഏതൊരു പ്രകാരമാണു കരുതുന്നതു്" എന്നു ചോദിച്ചതിന്നു പെട്ടെന്നു ഭഗവാൻ പറഞ്ഞ സമാധാനം "ഞാനോ? നിന്നെയോ? ക്ഷേത്രത്തിലെ ദേവിയെപ്പോലെ. അല്ലാതെന്താ? ആ ദേവിതന്നെ ഈ ശരീരത്തേയും ജനിപ്പിച്ചു; ആ ദേവിതന്നെ ദക്ഷിണേശ്വരത്തിൽവന്നു താമസിക്കുന്നു; ആ ദേവിതന്നെ എന്റെ പാദങ്ങളെ തടവുകയും ചെയ്യുന്നു. അല്ലാതാരാ, ദേവിയുടെ പ്രത്യക്ഷവിഗ്രഹമായിട്ടാണു് ഞാൻ നിന്നെ കാണുന്നതു്" എന്നായിരുന്നു.

ഇക്കാലത്തു ശ്രീരാമകൃഷ്ണദേവൻ ശാരദാമണിദേവിക്കു പലപ്പോഴും സഹശയനംകൂടെ അനുവദിച്ചുകൊടുത്തിട്ടുണ്ടു്. "അവളിൽനിന്നു് ഐന്ദ്രിയമായ സകല ആശകളേയും നിശ്ശേഷം നീക്കിക്കളയണം എന്നു ഞാൻ വിവാഹാനന്തരം അമ്മയോടു പലപ്പോഴും പ്രാർത്ഥിക്കുക ഉണ്ടായിട്ടുണ്ടു്. ഇക്കാലത്തു് എനിക്കു ശാരദാമണിയുമായുണ്ടായ സാഹചര്യത്തിൽനിന്നു് അമ്മ എന്റെ ആ പ്രാർത്ഥനയെ അനുവദിച്ചതായി

എനിക്കു് അനുഭവപ്പെടുകയും ചെയ്തു." എന്നു ഭഗവാൻതന്നെ പറഞ്ഞിരിക്കുന്നു. ഇക്കാലത്തു് ഒരിക്കൽ ശാരദാമണിദേവി തന്റെ അരികിൽ കിടന്നുറങ്ങിക്കൊണ്ടിരുന്ന ഒരു അവസരത്തിൽ ഭഗവാൻ തന്റെ മനസ്സിനെ ലക്ഷ്യമാക്കി ഇങ്ങിനെ പറയുക ഉണ്ടായി:—"മനസ്സേ! നിനക്കു സാധാരണമായി സ്ത്രീജനങ്ങളിൽ വളരെ പ്രതിപത്തിയാണല്ലൊ ഉള്ളതു്. നിന്റെ പ്രകൃതംതന്നെ അങ്ങിനെയായിത്തീൎന്നപോലെ ഇരിക്കുന്നു. എന്നാൽ ഒരു യൌവ്വനയുക്തയായ സ്ത്രീ ഇതാ നിന്റെ സ്വാധീനത്തിൽ അരികിൽ കിടക്കുന്നു. ഈ വിഷയത്തിൽ സക്തരായിത്തീരുന്നവർ ശാരീരികമായ സുഖങ്ങളിൽ മാത്രം ഭ്രമിച്ചു സംസാരത്തിൽ കിടന്നുഴലുന്നവരാണെന്നും, അവൎക്കു് അതിനെ അതിക്രമിച്ചു് ഈശ്വരനെ അറിയുവാൻ സാധിക്കുന്നതല്ലെന്നും നീ നല്ലപോലെ അറിഞ്ഞിരിക്കേണ്ടതാണു്. നല്ലപോലെ ആലോചിച്ചു തീൎച്ചയാക്കിക്കൊള്ളുക. നിനക്കേതുവേണം—ഭോഗമോ ഈശ്വരനോ?" ഇതിന്നു് അദ്ദേഹത്തിന്റെ പരിശുദ്ധമായ മനസ്സുകൊടുത്ത സമാധാനം പ്രവൃത്തിരൂപത്തിലാണു്. ശ്രീരാമകൃഷ്ണദേവൻ പെട്ടെന്നു സമാധിയിൽ ലയിക്കുകയും ആ നിലയിൽ ആ രാത്രിമുഴുവനും ഇരിക്കുകയും ചെയ്തു. ശ്രീരാമകൃഷ്ണദേവന്റെ ദാമ്പത്യജീവിതരീതി ഏവംവിധമായിരുന്നു. ഇങ്ങിനെ ശ്രീശാരദാമണിദേവി, ദക്ഷിണേശ്വരത്തിൽ ഒരു കൊല്ലവും എട്ടുമാസവും താമസിച്ചശേഷം വീണ്ടും കമാരപൂകരത്തിലേയ്ക്കുതന്നെ മടങ്ങി.

ശ്രീരാമകൃഷ്ണനും ക്രിസ്തുവും—മധുരനാഥവിശ്വാസിന്റെ ദേഹാന്തരപ്രാപ്തിക്കുശേഷം ശ്രീരാമകൃഷ്ണദേവന്റെ സൎവ്വശുശ്രൂഷകളും കയ്യേററതു കൽക്കത്തായിലെ സൌന്ദൎയ്യപേട്ട എന്ന സ്ഥലത്തുകാരായ ബാബു ശംഭുചരമല്ലിക്കു് എന്ന ധനികനാണു്. ഇദ്ദേഹം ദേവി തനിക്കു കാണിച്ചുതന്ന രസ

ധരന്മാരിൽ രണ്ടാമനാണെന്നു ഭഗവാൻതന്നെ പറയുക ഉണ്ടായിട്ടുണ്ടു്. ഇദ്ദേഹത്തിന്നു മുമ്പുതന്നെ രാമകൃഷ്ണദേവനിൽ വലിയ ഭക്തിയും വിശ്വാസവും ആയിരുന്നു. എന്നാൽ മധുരനാഥൻ ഉണ്ടായിരുന്ന കാലത്തു ഭഗവാന്റെ യാതൊരു ശുശ്രൂഷക്കും ഇദ്ദേഹത്തിന്നു് അവസരം സിദ്ധിച്ചിരുന്നില്ല. മധുരനാഥന്റെ ദേഹവിയോഗത്തോടുകൂടി അദ്ദേഹത്തിന്റെ സ്ഥാനം ശംഭുചരൻ കയ്യേററു. ഇദ്ദേഹത്തിന്റെ ഉദ്യാനഗൃഹത്തിൽ ഭഗവാൻ പലപ്പോഴും പോയിരിക്കുന്ന പതിവുണ്ടായിരുന്നു. അപ്പോഴെല്ലാം അദ്ദേഹം ഭഗവാനെ ബൈബിൾ വായിച്ചു കേൾപ്പിച്ചുകൊണ്ടിരുന്നു. ഇങ്ങിനെ ഇരിക്കെ ഒരു ദിവസം രാമകൃഷ്ണദേവൻ ബാബു ജാദുനാഥമല്ലിക്കിന്റെ ഉദ്യാനഗൃഹത്തിൽ പോയിരുന്നപ്പോൾ അദ്ദേഹത്തിന്നു് ഒരു അനുഭൂതി ഉണ്ടായി. ഈ ബാബുജാദുനാഥമല്ലിക്കു കൽക്കത്തായിലെ മറെറാരു ധനികനും ശ്രീരാമകൃഷ്ണദേവന്റെ ഭക്തനും ആണു്. ജാദുനാഥന്റെ ഉദ്യാനഗൃഹത്തിൽ വെച്ചിരിക്കുന്ന അനേക ചിത്രങ്ങളിൽ ഒന്നായ ക്രിസ്തുവിന്റെ ചിത്രത്തിന്നകത്തുള്ള രൂപം ചൈതന്യാത്മകമായി രാമകൃഷ്ണദേവൻ കണ്ടു. എന്നു മാത്രമല്ല ആ രൂപം കരചരണങ്ങൾ ഇളക്കുവാനും തുടങ്ങി. ഒടുവിൽ അവിടെനിന്നും ഇറങ്ങിവന്നു് ദിവ്യാകൃതിയിലുള്ള പുരുഷവിശേഷമായി രാമകൃഷ്ണനിൽതന്നെ പ്രവേശിക്കുകയും ചെയ്തു. അപ്പോഴേക്കും ശ്രീരാമകൃഷ്ണനു ക്രിസ്തുവിനെ പററിയുള്ള ഏകവിചാരമല്ലാതെ ബാക്കി ഒന്നും ഇല്ലാതായി. അദ്ദേഹത്തിന്റെ ഹൃദയം ഈ ഒരു വിചാരംകൊണ്ടുതന്നെ പൂർണ്ണമായി നിറയുകയും ചെയ്തു. ഇങ്ങിനെ മൂന്നുദിവസം മുഴുവനും കഴിച്ചുകൂട്ടി. നാലാം ദിവസം ഉദ്യാനത്തിൽ നടന്നുകൊണ്ടിരുന്ന അവസരത്തിൽ ഭഗവാനു ശ്രീക്രിസ്തുദേവന്റെ ദർശനം വീണ്ടും സിദ്ധിച്ചു. ദിവ്യമായ തേജസ്സോടും വിശാലമായ നേത്രങ്ങളോടും പതിഞ്ഞ മൂക്കോ

ടുംകൂടിയ ഒരു ദിവ്യപുരുഷൻ തന്റെ സമീപത്തിലേക്കു വരുന്നതായി ഭഗവാൻ കണ്ടു. ആ ദിവ്യരൂപം മുൻപതിവുപോലെ രാമകൃഷ്ണനിൽതന്നെ പ്രവേശിക്കുകയും ചെയ്തു. ഇങ്ങിനെയാണു ശ്രീക്രിസ്തുദേവനും ഈശ്വരാവതാരംതന്നെയാണെന്നു രാമകൃഷ്ണൻ തീർച്ചയാക്കിയതു്. തന്റെ മുറിയിൽ ഈശ്വരാവതാരങ്ങളുടെ പടങ്ങളുടെ കൂട്ടത്തിൽ വെച്ചിട്ടുള്ള ക്രിസ്തുദേവപടത്തെ ഭഗവാൻ നമസ്കരിക്കുക പതിവാണു്.

ശ്രീരാമകൃഷ്ണനും ബുദ്ധനും—ശ്രീബുദ്ധദേവനും ഈശ്വരാവതാരം തന്നെയാണെന്നു രാമകൃഷ്ണദേവൻ അറിഞ്ഞിരുന്നു. അവതാരപുരുഷന്മാരെ നമസ്കരിക്കുന്ന കൂട്ടത്തിൽ ശ്രീബുദ്ധദേവനെയും ഭഗവാൻ നമസ്കരിക്കും. "ശ്രീബുദ്ധദേവൻ അവതാരംതന്നെയാണെന്നുള്ള സംഗതിയിൽ സംശയം ലേശമില്ല. വേദാന്തത്തിലെ ജ്ഞാനകാണ്ഡത്തിനും ബുദ്ധദേവന്റെ സിദ്ധാന്തങ്ങൾക്കും തമ്മിൽ വ്യത്യാസമൊന്നും ഇല്ല" എന്നു ഭഗവാൻ തന്നെ സ്വാനുഭൂതിയെ അടിസ്ഥാനമാക്കി പറയുകയുണ്ടായിട്ടുണ്ടു്.

## ചില അത്യാഹിതങ്ങൾ

സഹോദരന്റെ മരണം—ഭഗവാൻ ശ്രീരാമകൃഷ്ണന്റെ ജ്യേഷ്ഠസഹോദരനായ രാമേശ്വരചട്ടോപാദ്ധ്യായൻ കുറെക്കാലമായി ദക്ഷിണേശ്വരത്തിൽതന്നെ ശാന്തിവൃത്തി സ്വീകരിച്ചു താമസിക്കുകയായിരുന്നു. മുൻപ്രസ്താവിച്ചപ്രകാരം ശാരദാമണിദേവി കമാർപുകൂരത്തിലേക്കു തിരിച്ചുപോയി അധികകാലം ചെല്ലുന്നതിനുമുമ്പായി ഒരിക്കൽ രാമേശ്വരനും കമാർപുകൂരത്തിലേക്കു പുറപ്പെട്ടു. വരാൻപോകുന്ന അപകടത്തെപ്പറ്റി രാമകൃഷ്ണദേവന്നു മുമ്പുതന്നെ നല്ല അറിവുണ്ടായിരുന്നതുകൊണ്ടു് അദ്ദേഹം ആ വിവരം തന്റെ

മൂത്ത സഹോദരനെ ധരിപ്പിച്ചു. ആ വിവരം കേട്ടപ്പോൾ വളരെ സന്തോഷിച്ചു് "അല്ലാ ഞാൻ കൊണ്ടുവന്ന ചരക്കെല്ലാം ഇത്രവേഗം വിററതീൎന്നോ? വളരെ സന്തോഷം" എന്നാണു പറഞ്ഞതു്. അദ്ദേഹം കമാരപുകരത്തിൽ ചെന്നതിന്നശേഷം പെട്ടെന്നു ഒരു അസ്വാസ്ഥ്യം പിടിപെട്ടു് മരിച്ചുപോയി. മഹാത്മാക്കളുടെ പാദസ്പൎശം സദാ ഉണ്ടാകത്തക്കവിധം തന്നെ വഴിയരികിൽ സംസ്കരിക്കേണമെന്നു് അദ്ദേഹം മുൻകൂട്ടി ഏല്പിച്ചിരുന്നതനുസരിച്ചു് അങ്ങിനെയാണു ചെയ്തതെന്നു കേട്ടിട്ടുണ്ടു്. ഈ ദുഃഖവാൎത്ത കേട്ടപ്പോൾ വയോവൃദ്ധയായ, മാതാ ചന്ദ്രമണിദേവി പറഞ്ഞതു് "എന്തു കാട്ടാം; ഈ ലോകത്തിന്റെ സ്വഭാവം തന്നെ അതല്ലെ. എല്ലാവരും ഒരിക്കൽ അല്ലെങ്കിൽ മറെറാരിക്കൽ മരിച്ചേ കഴിയൂ. ആ സ്ഥിതിക്കു പരിഹാരമില്ലാത്തതിനെപ്പററി ചിന്തിച്ചു ദുഃഖിച്ചതുകൊണ്ടുള്ള പ്രയോജനം എന്താണു്? എല്ലാം ഈശ്വരേച്ഛപോലെ നടക്കട്ടെ" എന്നായിരുന്നു.

ദിവ്യമാതാവിന്റെ രോഗം—ദുഃഖിതയും വയോവൃദ്ധയും ആയ ചന്ദ്രമണിദേവിയേയും തന്റെ ഭൎത്താവിനേയും ശുശ്രൂഷിപ്പിക്കവാനുള്ള ആഗ്രഹത്തോടുകൂടി ശാരദാമണിദേവി 1049-ാമാണ്ടു മേടമാസത്തിൽ വീണ്ടും ദക്ഷിണേശ്വരത്തിലേക്കു പുറപ്പെട്ടു. അവരുടെ സുഖവാസത്തിന്നു വേണ്ടുന്ന ഏൎപ്പാടുകളെല്ലാം ശംഭുചരൻ ചെയ്തുവെങ്കിലും അധികകാലം അതിനെ അനുഭവിക്കവാനായി സാധിച്ചില്ല. ഉദ്ദേശം ഒരു കൊല്ലം കഴിഞ്ഞപ്പോഴേക്കു ദേവിക്കു കഠിനമായ വയറുകടിരോഗം പിടിപെട്ടു. ശംഭുചരന്റെ പ്രത്യേകശ്രദ്ധയോടുകൂടിയുള്ള ചികിത്സകൊണ്ടും പരിചരണംകൊണ്ടും രോഗം വേഗം സുഖപ്പെട്ടുവെങ്കിലും ആരോഗ്യം പൂൎണ്ണമായി സിദ്ധിക്കാതിരുന്നതുകൊണ്ടു ദേവി 1050-ൽ രണ്ടാമതും സ്വരാജ്യമായ ജയരാമവാടിയിലേക്കുതന്നെ മടങ്ങേണ്ടതായി

വന്നു. അവിടെച്ചെന്നു സിംഹവാഹിനീക്ഷേത്രത്തിൽ ഭജനം ഇരുപ്പായി. അതുകൊണ്ടു ദേവിയുടെ ആരോഗ്യം പൂർണ്ണമായി കിട്ടുകയും ചെയ്തു.

മാതാവിൻെറ ദേഹവിയോഗം—ദുഃഖങ്ങൾ ഒററയായി വരിക പതിവില്ലല്ലൊ. ശാരദാമണിദേവി ദക്ഷിണേശ്വരത്തിൽനിന്നുപോയി വളരെ ചെല്ലുന്നതിന്നു മുമ്പായിത്തന്നെ ഭഗവാൻ ശ്രീരാമകൃഷ്ണദേവൻെറ മാതാവായ ശ്രീമതി ചന്ദ്രമണിദേവി കൊല്ലവർഷം 1051 കുംഭമാസത്തിൽ പരമഗതിയെ പ്രാപിച്ചു. മരണം അടുത്തു എന്നു കണ്ടപ്പോൾ ദേവിയെ ഗംഗയിലേക്കു കൊണ്ടുപോയി. ഭഗവാൻ തൻെറ മാതാവിൻെറ കാല്ക്കൽ പുഷ്പം അർപ്പിച്ചു. ദേവി ഉടനെതന്നെ പ്രസന്നമുഖിയും തേജോമയിയും ആയ ദേഹത്തെ ഉപേക്ഷിക്കുകയും ചെയ്തു. മകൻ സന്യാസിയായതുകൊണ്ടു മരണാനന്തരമുള്ള ക്രിയകളെല്ലാം നടത്തിയതു ഹരിദയാലുവാണു്.

ശംഭുചരൻെറ ദേഹാന്തരപ്രാപ്തി—രസധരന്മാരിൽ അഞ്ചാമനായ ശംഭുചരമാലിക്കിൻെറ ദേഹാന്തരപ്രാപ്തിയും ഇതിനെ തുടൎന്നുതന്നെ ഉണ്ടായി. ശംഭുചരന്നു പ്രമേഹമാണു മരണകാരണമായിതീൎന്നതു്. രോഗം പിടികൂടിയ കാലത്തുതന്നെ അതിൽനിന്നു രക്ഷപ്പെടുന്ന കാൎയ്യം അസാദ്ധ്യമാണെന്നു് അദ്ദേഹം അറിഞ്ഞിരുന്നു. "എനിക്കു എൻെറ മരണത്തെപ്പററി അല്പംപോലും പരിഭ്രമമില്ല. ഞാൻ എൻെറ ഭാണ്ഡം മുറുക്കിക്കഴിഞ്ഞിരിക്കുന്നു" എന്നു ശംഭുചരനും "ശംഭുചരൻെറ വിളക്കിലെ തൈലം അവസാനിച്ചുപോയി" എന്നു രാമകൃഷ്ണദേവനും പറയുക ഉണ്ടായി. അവസാനനിമിഷംവരെ ആ ഭാഗ്യവാന്നു ബോധം ഉണ്ടായിരുന്നു എന്നും ഈശ്വരനാമം ഉച്ചരിച്ചുകൊണ്ടാണു് അവസാനശ്വാസം വിട്ടതെന്നും ആണു അറിയുന്നതു്.

## ആചാര്യഭാവം

ഇതിനുശേഷം രാമകൃഷ്ണദേവൻ ഒരിക്കൽക്കൂടെ കമാർപുകരത്തിലേയ്ക്കു പോകുക ഉണ്ടായി. ഭഗവാന്റെ സ്വരാജ്യത്തേയ്ക്കുള്ള അവസാനത്തെ യാത്ര ഇതായിരുന്നു. ഇക്കാലത്തു സീഹോരിലും, പുളിനിസായം ബസാറിലും, ബാൽകിയിലും പോകുക ഉണ്ടായിട്ടുണ്ടു്. ഈ സഞ്ചാരത്തെ ഭഗവാന്റെ സ്വന്തവാക്കുകളിൽതന്നെ വിവരിക്കുകയാണു നല്ലതു്. ഭഗവാൻ പറഞ്ഞിരിക്കുന്നു:—"ഞാൻ ഹരിദയാലുവിന്റെ വീട്ടിൽ ചെന്നപ്പോൾ അവർ എന്നെ സായംബസാറിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. ഞാൻ ആ ഗ്രാമത്തിൽ പ്രവേശിക്കുന്നതിന്നുമുമ്പായിത്തന്നെ എനിക്കു ശ്രീചൈതന്യസ്വാമിയുടെ ഒരു ദർശനം സിദ്ധിച്ചു. അതുകൊണ്ടു് ആ ദിക്കുകാരെല്ലാം ചൈതന്യഭക്തന്മാരാണെന്നു് എനിക്കു മുൻകൂട്ടി അറിയുവാൻ ഇടയായി. അവിടെ ഏഴു ദിവസം മുഴുവനും രാവും പകലും ഇടവിടാതെ സങ്കീർത്തനവും ആൾക്കൂട്ടവുംതന്നെ ആയിരുന്നു. സദാ പാട്ടും ആട്ടവും അല്ലാതെ മറ്റൊന്നുംതന്നെ ഇല്ല. ജനബാഹുല്യംനിമിത്തം അനേകംപേർ മരങ്ങളിലും മതിലുകളിലും കയറിയിരുന്നാണു കണ്ടിരുന്നതു്. നാഥാംബരഗോസാമിയുടെ വീട്ടിലും സ്ഥിതി ഇതുതന്നെ ആയിരുന്നു. ഒരു ദിവസം കാലത്തു ഞാൻ അല്പം വിശ്രമത്തിന്നായി ആരും അറിയാതെ ഒരു നെയ്ത്തുകാരന്റെ വീട്ടിൽപോയി ഒളിച്ചിരുന്നുനോക്കി. കുറച്ചു കഴിഞ്ഞപ്പോഴക്കും അവക്കു് എന്റെ വിദ്യ മനസ്സിലായി കൊട്ടും കുഴലും കൊണ്ടു് എത്തി അവിടേയും. പിന്നെ പറയുവാനുണ്ടോ, ലഹളതന്നെ. കുളിച്ചു വല്ലതും കഴിക്കുവാൻ സാധാരണമായി മണി മൂന്നടിക്കും. ചിലപ്പോൾ ഹരിദയാലു എന്നെ കാററുകൊള്ളിക്കുവാനായി ഒരു ഒഴിഞ്ഞ വയലിൽ കൂട്ടിക്കൊണ്ടുപോകാറുണ്ടായി

ന്നു. ഞങ്ങൾ അവിടെ എത്തുമ്പോഴേക്കും സങ്കീർത്തനക്കാരും അവിടെ എത്തിക്കഴിയും. പിന്നെ അവിടേയും ബഹളം തന്നെ. ഇതുകണ്ടു ഹൃദയരാമു അവരെ വളരെ കലശലായി ശകാരിക്കുകകൂടെ ചെയ്തിട്ടുണ്ടു്. 'ഇതെന്തൊരു കൂത്താണു്? ഇങ്ങിനെയും ഉണ്ടോ ഒരു ഉപദ്രവം; ഞങ്ങൾക്കു നിങ്ങളുടെ സങ്കീർത്തനത്തിൽ ഇത്രവളരെ ഭ്രമമാണെന്നാണോ നിങ്ങൾ വിചാരിക്കുന്നതു്. പോയിക്കൊള്ളിൻ ഇവിടെ വരണ്ട;' എന്നും മറ്റും പറയും. എത്ര പറഞ്ഞാലും അവൎക്കു് അതുകൊണ്ടൊന്നും ഇല്ല. അധികം ദൂരത്തിൽ നിന്നു് ആളുകൾ കെട്ടും ഭാണ്ഡവുമായി വന്നു് ഒന്നും രണ്ടും ദിവസം ഒഴിയാതെ അവിടെത്തന്നെ താമസിക്കും. ദൈവികമായ ആകർഷണത്തിന്റെ ശക്തി ഇന്നപ്രകാരമാണെന്നു് ഞാൻ മനസ്സിലാക്കിയതു് അവിടെവെച്ചാണു്. ഈശ്വരൻ ഭൂമിയിൽ അവതാരമെടുത്തു് തന്റെ ലീലകൾ നടത്തുമ്പോൾ ആകർഷണമുണ്ടാകുന്നതെല്ലാം യോഗമായയുടെ ശക്തികൊണ്ടാണു്." ഇങ്ങനെ അല്പദിവസം കമാരപുകരത്തിൽ താമസിച്ചശേഷം രാമകൃഷ്ണദേവൻ വീണ്ടും ദക്ഷിണേശ്വരത്തിലേയ്ക്കുതന്നെ മടങ്ങി.

ഇവിടെ നിന്നാണു് ഭഗവാൻ ശ്രീരാമകൃഷ്ണപരമഹംസദേവന്റെ ആചാര്യഭാവം ആരംഭിക്കുന്നതു്. ഭഗവാനു ഭക്തന്മാരെ കാണുവാനുള്ള ആഗ്രഹം തുടങ്ങി. മുമ്പു് ഈശ്വരാനുഭൂതിക്കു് എത്രമാത്രം ആഗ്രഹിച്ചുവോ അത്ര ആഗ്രഹം ഇപ്പോൾ ഭക്തന്മാരെ കാണുവാനും ഉണ്ടായി. അതിനാൽ രാവും പകലും അവരെ നോക്കി ഇരിക്കുകയായി. അക്കാലത്തെ ഉൽക്കണ്ഠയെ ഭഗവാന്റെ സ്വന്തവാക്കുകളിൽ തന്നെ ഇവിടെ വിവരിക്കാം, ഭഗവാൻ പറയുന്നു:—"എന്റെ മനസ്സിൽ ഉണ്ടായ ആഗ്രഹത്തിന്നു കണക്കില്ല. പകൽ സമയം ഞാൻ എങ്ങിനെയെങ്കിലും കഴിച്ചുകൂട്ടും. ലൗകികജനങ്ങളുമായുള്ള സംഭാഷണം എനിക്കു കേവലം അസഹ്യ

മായിരുന്നു. ദേവിയുടെ സന്താനങ്ങൾ എന്നു വരുമെന്നും അവരോടു സംസാരിക്കുവാൻ എനിക്കെന്നു സാധിക്കുമെന്നും ഉള്ള വിചാരമേ സദാ ഉള്ളൂ. അവർ വരുമ്പോൾ അവരോടു് എങ്ങിനെ സംസാരിക്കണം, അവരെ എങ്ങനെ ആദരിക്കണം, അവരെ എങ്ങിനെ സ്നേഹിക്കണം, അവർക്കു എന്തെല്ലാം കൊടുക്കണം, എന്നൊക്കെയാണു് സദാ മനോരാജ്യം. പകൽ പോയി രാത്രിയായാൽ പിന്നെ ഒരു വിധേനയും സഹിക്കവഹിയാ. "ഒരു ദിവസം കൂടെ കഴിഞ്ഞുവല്ലോ. ഇനിയും അവർ വന്നില്ലല്ലോ" എന്നാണു് പരിഭ്രമം. വൈകുന്നേരത്തെ ദീപാരാധനയുടെ മണിയടി കേട്ടാൽ അവൻ ഉദ്യാനഗൃഹത്തിലെ വെൺമാടമുകളിൽ കയറിനിന്നു നാലുപാടും നോക്കി "കുഞ്ഞുങ്ങളേ വരിൻ ഓടിവരിൻ. ഓ നിങ്ങൾ എവിടെ പോയിരിക്കുന്നു വരിൻ! വേഗം വരിൻ! എനിക്കു് നിങ്ങളെ കൂടാതെ ഇരിക്കവയ്യല്ലോ, എന്നെല്ലാം ഉറക്കെ നിലവിളിക്കും. ഒരു മാതാവു് തന്റെ പിരിഞ്ഞുപോയ സന്താനത്തെ കാണുവാനോ, ഒരു സ്നേഹിതൻ തന്റെ സഖാവിനെ കാണുവാനോ, ഒരു വിരഹി തന്റെ പ്രിയതമയെ കാണുവാനോ ഇതുവിധം ആഗ്രഹിക്കുകയില്ല. എന്റെ ആഗ്രഹം അത്രയ്ക്കു് തീവ്രമായിരുന്നു. അതിനെ ഒരു വിധത്തിലും വിവരിക്കുവാൻ സാധിക്കുകയില്ല". പക്ഷെ ഈ വിരഹദുഃഖം അധികകാലം സഹിക്കേണ്ടതായി വന്നില്ല.

ഇതിനു ശേഷം ഭഗവാനു് അനേകം ശിഷ്യന്മാർ ഉണ്ടായിട്ടുണ്ടു്. അവരിൽ ചിലർ ഗൃഹസ്ഥന്മാരും ചിലർ സന്യാസികളും ആയിരുന്നു. ഒട്ടു പലരെപറ്റി യാതൊരു വിവരവും ഇല്ല. പലരെപറ്റിയുള്ള വിവരം തന്നെ പൂർണ്ണമായിട്ടും ഇല്ല. അതിനാൽ ഭഗവാന്റെ ശിഷ്യന്മാരെപറ്റി പൂർണ്ണമായ ഒരു വിവരം കൊടുക്കുവാൻ സാധിക്കുന്നതല്ല

തന്നെ. എങ്കിലും ഭഗവാന്റെ ശിഷ്യന്മാരിൽ (ഭക്തന്മാരും കൂടും) ശ്രീമാന്മാരായ വിശ്വനാഥഉപാദ്ധ്യായൻ, കേശവചന്ദ്രസേനൻ, പണ്ഡിത വിജയകൃഷ്ണഗോസ്വാമി, പണ്ഡിത ശിവനാഥശാസ്ത്രി, ത്രൈലോക്യനാഥ സന്യാൽ, രാമചന്ദ്രദത്തൻ, മനോമോഹനമിത്രൻ, സുരേന്ദ്രനാഥമിത്രൻ, കേദാരനാഥ ജ്യേഷ്ഠോപാദ്ധ്യായൻ, യതീന്ദ്രമോഹനടാഗൂർ, കിശോരീദാസപാലൻ, മഹിമചരൻ ചക്രവൎത്തി, പ്രതാപചന്ദ്രഹാസൻ, ലാട്ടു് (അൽഭുതാനന്ദൻ), രാകാചന്ദ്രഘോഷൻ (ബ്രഹ്മാനന്ദൻ), ഗോപാലസൂറി (അദ്വൈതാനന്ദൻ), നരേന്ദ്രനാഥദത്തൻ (വിവേകാനന്ദൻ), ഹരീശൻ, ഹരിനാഥൻ (തുൎയ്യാനന്ദൻ), യോഗീന്ദ്രനാഥ ചൌധരി (യോഗാനന്ദൻ), ബാബുരാമഘോഷൻ (പ്രേമാനന്ദൻ), നിത്യനിരഞ്ജനസേനൻ (നിരഞ്ജനാനന്ദൻ), ശശിഭൂഷണൻ (രാമകൃഷ്ണാനന്ദൻ), ശരത്തൻ (ത്രിഗുണാനന്ദൻ), താരകനാഥഘോഷാൽ (ശിവാനന്ദൻ), കാളീപ്രസാദചന്ദ്രൻ (അഭേദാനന്ദൻ), ശാരദചന്ദ്രചക്രവൎത്തി (ശാരദാനന്ദൻ), ഗംഗാധരഗദകൻ (അഖണ്ഡാനന്ദൻ), സുബോധഘോഷൻ (സുബോധാനന്ദൻ), തുളസീചരണദത്തൻ (നിൎമ്മലാനന്ദൻ), ഹരിപ്രസന്നചാറ്റർജി (വിജ്ഞാനാനന്ദൻ), ഭവനാഥൻ, നിത്യഗോപാലൻ, മഹേന്ദ്രനാഥഗുപ്തൻ, അശ്വിനികുമാരദത്തൻ, ഈശ്വരചന്ദ്ര വിദ്യാസാഗരൻ, പൂൎണ്ണകൃഷ്ണമുഖോപാദ്ധ്യായൻ, ആധാരചന്ദ്രസേനൻ, മഹൎഷി നാഗമഹാശയൻ, സുരേശചന്ദ്രദത്തൻ, ബലരാമബോസ്സ്, ഗിരീശചന്ദ്രഘോഷൻ, ദേവേന്ദ്രനാഥമജുംദാർ, കാളീപദഘോഷൻ, പണ്ഡിതശശധരതൎക്കചൂഡാമണി, ബങ്കിമചന്ദ്രചാറ്റർജി, അതുലകൃഷ്ണഘോഷൻ മുതലായവർ പ്രസ്താവയോഗ്യന്മാർ ആകുന്നു.

സ്ത്രീഭക്തകൾ—പുരുഷന്മാരെപ്പോലെതന്നെ ഭഗവാനു് അനേകം സ്ത്രീഭക്തകളും ഉണ്ടായിരുന്നു. ശ്രീരാമകൃഷ്ണ

ദേവൻ ക്രിസ്ത്യാനിയാണെന്നു ക്രിസ്ത്യാനികളും, മുഹമ്മദനാണെന്നു മുഹമ്മദീയരും അവകാശവാദം ചെയ്യുന്നതുപോലെ തന്നെ ഭഗവാൻ സ്ത്രീയാണെന്നു സ്ത്രീകളും അവകാശവാദം ചെയ്യാതിരിക്കുന്നില്ല. ഭഗവാനിൽ സ്ത്രീത്വം പരിപൂൎണ്ണമായിരുന്നു. സ്ത്രീകളുടെ കൂട്ടത്തിൽ ഇരിക്കുമ്പോൾ എത്ര തന്നെ പരിചയമുള്ളവൎക്കുകൂടിയും തിരിച്ചറിയുവാൻ സാധിച്ചിരുന്നില്ല. ഇതുകണ്ടു പരമഭക്തനായ ഗിരീശൻതന്നെ ഭഗവാനോടു "സ്വാമി! അവിടുന്നു" ആണോ പെണ്ണോ? എന്നു ചോദിക്കുക ഉണ്ടായിട്ടുണ്ടു്. അതിന്നു ഭഗവാൻ പറഞ്ഞ മറുപടി "ആവോ അതു് എനിക്കുതന്നെ അറിഞ്ഞുകൂടാ" എന്നായിരുന്നു. ഏതായാലും സ്ത്രീഭക്തകൾ പറഞ്ഞിരുന്നതു നിങ്ങൾ എന്തുതന്നെ പറഞ്ഞാലും ശരി; ഭഗവാൻ ഞങ്ങളുടെ കൂട്ടത്തിൽ ഉള്ള ഒരാളാണെന്നു ഞങ്ങൾക്കു് അറിയാം. എന്നും ആയിരുന്നു. പുരുഷന്മാരോടു സ്ത്രീകളുടെ വലയിൽ നിന്നു ഒഴിഞ്ഞുനില്ക്കുവാൻ ഉപദേശിച്ചിരുന്നതുപോലെ സ്ത്രീകളോടു പുരുഷന്മാരുടെ വലയിൽനിന്നും ഒഴിഞ്ഞുനില്ക്കുവാൻ അദ്ദേഹം ഉപദേശിച്ചിരുന്നു. ഇവരുടെ കൂട്ടത്തിൽ അനേകം പേരുണ്ടു്. അവരിൽ അഘോരദേവി, ഗൌരീമാസി, യോഗമാതാ, ഗോപാലമാതാ ഇവരുടെ പേരു പ്രത്യേകം സ്മരണീയമാകുന്നു.

ഇങ്ങിനെ ഭക്തന്മാരെ ശിക്ഷിച്ചുകൊണ്ടുവരവെ 1056-ൽ ഹൃദയാലു ഭഗവാനെ വിട്ടുപോയി. ആ ധന്യാത്മാവിന്നു വളരെ കാലത്തേക്കു ഭഗവാന്റെ അന്തേവാസിത്വം സിദ്ധിച്ചിട്ടും, ഭഗവാനെ എല്ലാ ഭാവങ്ങളിലും കാണുവാൻ സാധിച്ചിട്ടും, പ്രാരബ്ധവാസന അനുസരിച്ചു ദ്രവ്യത്തോടുള്ള താല്പൎയ്യം ഉപേക്ഷിക്കുവാൻ സാധിച്ചില്ല. രാമകൃഷ്ണദേവനെ തന്റെ കയ്യിലുള്ള ഒരു ആയുധമാക്കി ഹൃദയാലു കുറെ പണം സമ്പാദിക്കുവാൻ വളരെയൊക്കെ ശ്രമിച്ചുനോക്കി.

അതിന്നൊന്നിന്നും ഭഗവാൻ വഴിപ്പെട്ടില്ല. ഒടുവിൽ പിരിഞ്ഞുപോകുവാനുണ്ടായ കാരണം ഇതുതന്നെയാണെന്നുവേണം പറയുവാൻ.

ഇതു കഴിഞ്ഞു കൊല്ലവൎഷം 1059 മകരമാസത്തിൽ ഭഗവാന്നു് അവിചാരിതമായി ഒരു വലിയ ആപത്തു നേരിട്ടു. ഒരു ദിവസം ഭഗവാൻ ഭാവാവസ്ഥയിൽ പഞ്ചവടിക്കു പോകുമ്പോൾ വഴിയിൽ കാൽ വഴുതി വീഴുകയും അതുനിമിത്തം ഇടത്തെ കൈമുട്ടു ഉളുക്കുകയും ചെയ്തു. ഡാക്ടർ വന്നു കൈകെട്ടി “ഇളക്കരുതു്” എന്നു് ഉപദേശിച്ചുപോകും. സമാധി ലഭിക്കുമ്പോൾ അതൊന്നും ആലോചിക്കാതെ കൈകൾ രണ്ടും നിവൎത്തുകയും ചെയ്യും. അതുകൊണ്ടു് ഈ ചെറിയ അസ്വാസ്ഥ്യത്തിൽനിന്നു രക്ഷപ്പെടുവാൻതന്നെ അഞ്ചുമാസം കഴിയേണ്ടതായും അതിനിടയ്ക്കു ഒട്ടേറെ വേദന അനുഭവിക്കേണ്ടതായും വന്നു. ഭഗവാൻ പലപ്പോഴും ഈ സംഭവത്തെപ്പറ്റി വളരെ ഗൌരവമായും, പലപ്പോഴും വളരെ നിസ്സാരമായും സംസാരിക്കുക ഉണ്ടായിട്ടുണ്ടു്.



രോഗബാധ—ഇങ്ങിനെ രാവും പകലും ഭേദമേതും ഇല്ലാതെ ശിഷ്യന്മാരെ ശിക്ഷണം ചെയ്തുകൊണ്ടിരിക്കുന്ന കാലത്തു 1060-ൽ വേനൽക്കാലം ആരംഭിച്ചപ്പോൾ ഉഷ്ണശമനത്തിന്നായി ഭഗവാൻ ധാരാളമായി ഐസ്സ് ഉപയോഗിച്ചുകൊണ്ടിരുന്നു. അതുകൊണ്ടായിരിക്കാം കുംഭമാസാവസാനത്തോട്ടുകൂടി കണ്ണിൽ ചെറിയ ഒരു വേദന കണ്ടുതുടങ്ങി. പല നാട്ടുവൈദ്യന്മാരെക്കൊണ്ടും ചികിത്സിപ്പിച്ചുനോക്കീട്ടും പറയത്തക്ക ഭേദമൊന്നും കാണായ്കയാൽ കണ്ണുരോഗചികിത്സയിൽ വിദഗ്ദ്ധനായ ഡാക്ടർ രാകാചന്ദ്രഹലാധരനെ വരുത്തി കാണിച്ചു സമാധിയിൽനിന്നു വിരമിക്കുന്ന അവസരങ്ങളിൽ വേദന അധികമായിത്തീരുന്ന പതിവുണ്ടായിരുന്നതിനാൽ സമാധി പരിചയിക്കരുതെന്നു ഡാ

ക്കർ പ്രത്യേകം ശാസിച്ചിരുന്നു. എങ്കിലും ഭഗവാൻ അതിനെ അത്ര ആദരിച്ചിരുന്നില്ല.

ഇക്കാലത്തു പാണിഹതിയിലെ വൈഷ്ണവോത്സവം കാണ്മാനായി ഭഗവാൻ ഏതാനും ശിഷ്യന്മാരോടുകൂടി പോകയുണ്ടായി. അന്നു സാമാന്യം നല്ല മഴയുണ്ടായിരുന്നതിനാൽ അതെല്ലാം കൊള്ളുകയും ആ ഒരു ദിവസം മുഴുവനും ആടുകയും പാടുകയും സമാധിയിൽ തന്നെ ഇരിക്കുകയും ആ അവസ്ഥയിൽ പലരും വന്നു സ്പർശിക്കുകയും ചെയ്തതിനാൽ, അവിടെ നിന്നു മടങ്ങിവന്നതിനോടുകൂടി രോഗം വളരെ അധികമായിത്തീൎന്നു. എന്നുമാത്രമല്ല, വേണ്ടതുപോലെ ശ്രദ്ധിക്കാതിരുന്നാൽ "അപകടത്തിൽ പെട്ടേയ്ക്കും" എന്ന ദിക്കിലോളവും എത്തി. രോഗം ക്രമേണ വൎദ്ധിച്ചു കണ്ഠത്തിൽ ഒരു വ്രണമായി തീൎന്നു്. അമാവാസി, പൌൎണ്ണമി, എന്നീ ദിവസങ്ങളിൽ വേദന അധികമായി. ജലപദാൎത്ഥമല്ലാതെ മറെറാന്നും ഇറക്കവയ്യാതായി. സംസാരിക്കരുതെന്നും സമാധിയിൽ പോകരുതെന്നും ഉള്ള ഡാക്ടരുടെ പ്രത്യേക നിൎബ്ബന്ധത്തെ ഇക്കാലത്തുപോലും ആദരിക്കുവാൻ ഭഗവാനെക്കൊണ്ടു സാധിച്ചില്ല. വരുന്നവരോടെല്ലാം—അവരുടെ സംഖ്യ കണക്കില്ലാതെ വൎദ്ധിച്ചിരിക്കുന്നു—ഇടവിടാതെ സംസാരിക്കുകയും ഈശ്വരനാമം കേൾക്കുമ്പോൾ എല്ലാം സമാധി വരികയും തന്നെയായി. ഉറക്കമില്ല, ഉറങ്ങുവാൻ സമയവും ഇല്ല. മാസം ഒന്നുരണ്ടു് ഇങ്ങിനെയും കഴിഞ്ഞു.

ശ്യാമപുകുരം—ഇക്കാലത്തു ഒരു ദിവസം യാദൃച്ഛികമായി ഭഗവാന്റെ കണ്ഠത്തിൽനിന്നു കുറെ രക്തം സ്രവിച്ചു. എല്ലാവൎക്കും വലിയ പരിഭ്രമമായി. അതുകണ്ടപ്പോൾ തന്നെ നരേന്ദ്രൻ പറഞ്ഞതു് ഇങ്ങിനെ ആയിരുന്നു:—"നമുക്കെല്ലാം അഭയസ്ഥാനമായിരിക്കുന്ന ഭഗവാൻ നമ്മളെയെ

ല്ലാം വിട്ടുപോകുവാനുള്ള പുറപ്പാടാണോ എന്നു ഞാൻ സംശയിക്കുന്നു. ഈ വിധമുള്ള കണ്ഠരോഗം ക്രമേണ "രോഹിണി" (കാൻസർ) ആയിത്തീരുവാനാണു് എളുപ്പം. വൈദ്യഗ്രന്ഥങ്ങളിൽ ഞാൻ അങ്ങിനെയാണു കണ്ടിട്ടുള്ളതു്. എന്റെ സ്നേഹിതന്മാരായ വൈദ്യന്മാരുടെ അഭിപ്രായവും അങ്ങിനെതന്നെ ആകുന്നു. ഈ രക്തപ്രവാഹം എന്റെ സംശയത്തെ സ്ഥിരപ്പെടുത്തുകയാണു ചെയ്യുന്നതു്. ഇതേവരെ ഈ രോഗത്തിന്നു ശരിയായ ഒരു ഔഷധവും കണ്ടുപിടിച്ചിട്ടില്ല." ഏതായാലും ചികിത്സകരും ശുശ്രൂഷകരുമായി ഭഗവാനെ പിറ്റേന്നുതന്നെ കൽക്കത്തായിലേയ്ക്കു കൊണ്ടുപോയി. ഇങ്ങിനെയാണു ഭഗവാൻ ഒടുവിൽ ദക്ഷിണേശ്വരവുമായി വേർപിരിഞ്ഞതു്.



ഭഗവാന്റെ താമസത്തിന്നു തക്കതായ സ്ഥലം അത്ര പെട്ടെന്നു കിട്ടാതിരുന്നതുകൊണ്ടു് ആദ്യം ബലരാമവസുവിന്റെ ഗൃഹത്തിൽതന്നെ താമസിക്കേണ്ടതായിവന്നു. പ്രസിദ്ധ വൈദ്യന്മാരായ ഗംഗാപ്രസാദൻ, ഗോപീമോഹനൻ, ദ്വാരകാനാഥൻ, നവഗോപാലൻ, മുതലായവർ പരിശോധിച്ചു രോഗം രോഹിണിതന്നെയാണെന്നു തീർച്ചയാക്കി. ഭഗവാൻ കൽക്കത്തായിൽ എത്തിയിരിക്കുന്ന വിവരവും പ്രത്യേകിച്ചു മഹാസമാധിക്കു സമയമായിരിക്കുന്നു എന്ന സംസാരവും നാട്ടിലെങ്ങും പരന്നപ്പോൾ ജനങ്ങൾ കണക്കില്ലാത്തവിധം വരവുതുടങ്ങി. കാലത്തു നാലുമണിമുതൽ രാത്രി പതിനൊന്നുമണിവരെ ഇവരോടും സംസാരിച്ചുകൊണ്ടും അവരെ അനുഗ്രഹിച്ചുകൊണ്ടും കഴിച്ചുകൂട്ടി. പക്ഷെ ഇങ്ങിനെ ഒരാഴ്ചമാത്രമേ അവിടെ താമസിച്ചുള്ളു. പിന്നെ ശ്യാമപൂകരത്തിൽ ഒരു മനോഹരമായ ഉദ്യാനഗൃഹം വാടകയ്ക്കെടുത്തു് അവിടേക്കു മാറി.

1059 ഇടവമാസത്തിലാണു ശ്യാമപൂകരത്തിലേയ്ക്കു പോയതു്. ഡാക്ടർ മഹേന്ദ്രനാഥ സർക്കാർതന്നെ ചികിത്സി

ക്കുന്നു. ദിവ്യമാതാ അടുത്തുതന്നെ ഇരുന്നു ശുശ്രൂഷിക്കുന്നു. സുരേന്ദ്രനാഥൻ, ബലരാമൻ, മഹേന്ദ്രൻ, ഗിരീശൻ മുതലായ ഗൃഹസ്ഥശിഷ്യന്മാർ ചേൎന്നു ചിലവുകളെല്ലാം നിൎവ്വഹിക്കുന്നു. നരേന്ദ്രനും മററു ശിഷ്യന്മാരും എന്തിനും തയ്യാറായി സദാ അടുത്തിരിക്കുന്നു. മാസം മൂന്നു് ഇങ്ങിനെയും കഴിഞ്ഞു. ഇക്കാലത്തു ഒരു ദിവസം ഭഗവാൻ തന്റെ ഭക്തന്മാരുടെ മുമ്പിൽ ദേവിയുടെ രൂപമെടുത്തു പ്രത്യക്ഷമായി അവരുടെ പൂജ സ്വീകരിക്കുകയും അവരെ അനുഗ്രഹിക്കുകയും ചെയ്തു. ഭക്തന്മാരുടെ വരവു ദിനംപ്രതി കൂട്ടിക്കൊണ്ടുതന്നെ വരികയാണു്. ഇവിടെവെച്ചു ഇപ്പോഴാണു സുപ്രസിദ്ധന്മാരായ ഹരിചന്ദ്രമുസ്തഫി, ശാരദപ്രസാദമിത്ര, മഹീന്ദ്രനാഥഗുപ്താ, പ്രഭുദയാലുമിത്ര മുതലായവർ ഭഗവാനെ ആദ്യമായി വന്നുകണ്ടതു്. മാത്രമല്ല തന്റെ ശിഷ്യന്മാരെ പരിപൂൎണ്ണതയിലേക്കു നയിപ്പിക്കുന്നതിൽ ഭഗവാൻ ഇപ്പോൾ പ്രത്യേകിച്ചും ജാഗ്രൂകനായിത്തീൎന്നു.

**കാശീപുരി ഉദ്യാനം**—രോഗം ക്രമേണ അധികരിച്ചുകൊണ്ടുതന്നെ വരുന്നു. അതിനാൽ പട്ടണംവിട്ടു താമസിക്കുന്നതു നന്നായിരിക്കുമെന്നു വിചാരിച്ചു 1060 ധനുമാസത്തിൽ കാശീപുരി ഉദ്യാനത്തിൽ പ്രതിമാസം 80 ഉറുപ്പിക വാടകയ്ക്കു് ഒരു വീടെടുത്തു് അങ്ങോട്ടുമാറി താമസമാക്കി. ഭഗവാന്റെ അവസാനത്തെ എട്ടുമാസം കഴിച്ചുകൂട്ടിയതു് ഇവിടെവെച്ചാണു്. ഒരു ദിവസം ഭഗവാൻ തന്റെ ശിഷ്യന്മാരെ നോക്കി "നിങ്ങൾക്കു ഭിക്ഷയെടുക്കാമൊ?" എന്നു ചോദിച്ചു. അവർ അതുകേട്ടു ഉടനെ പോയി ഭിക്ഷയെടുത്തു പല സാമാനങ്ങളും കൊണ്ടുവന്നു ഭക്ഷണം പാകം ചെയ്തു ഭഗവാനു നിവേദിച്ചു. അതു ഭക്ഷിച്ചശേഷം ഭഗവാൻ "വളരെ നന്നായി. ഈ ആഹാരം വളരെ ശുദ്ധമാണു്" എന്നു പറഞ്ഞു.

**രാമകൃഷ്ണനും നരേന്ദ്രനും**—ഭഗവാൻ ഇക്കാലത്തു തന്റെ ശിഷ്യന്മാരെയെല്ലാം വളരെ ശുഷ്കാന്തിയോടെ പരിപൂർണ്ണതയിലേക്കു അതിവേഗം നയിച്ചുകൊണ്ടിരുന്നു. മാത്രമല്ല, ഇക്കാലത്തു് അവരുടെ യോഗ്യതക്കനുസരണമായ അനുഭൂതി എല്ലാവർക്കും ഉണ്ടാക്കിക്കൊടുക്കുകയും ചെയ്തു. എന്നാൽ നരേന്ദ്രൻ (പിന്നീടു ശ്രീമത് വിവേകാനന്ദസ്വാമികൾ) ഈ കൂട്ടത്തിൽ പെട്ടിരുന്നില്ല. അദ്ദേഹംതന്നെ പറഞ്ഞതാണിതു്:—"ഞാൻ ഇന്നലെ ശ്രീരാമകൃഷ്ണനെ ചെന്നുകണ്ടു "സ്വാമി! അങ്ങു് എല്ലാവരേയും അനുഗ്രഹിച്ചുവല്ലൊ. അവർക്കെല്ലാം അതുകൊണ്ടു് അനുഭൂതിയും ഉണ്ടായി. എനിക്കും വല്ലതും തരണം. എല്ലാവർക്കും കിട്ടേണ്ടതു കിട്ടിയപ്പോൾ ഞാൻ മാത്രം ഒന്നുംകൂടാതെ ഇരിക്കുന്നതു സങ്കടമല്ലെ" എന്നു പറഞ്ഞു. അതിന്നു ഭഗവാൻ "നീ നിന്റെ കുടുംബത്തിന്നു വേണ്ട ഏർപ്പാടുകളെല്ലാം ചെയ്തുവരിക. അപ്പോൾ വേണ്ടതെല്ലാം കിട്ടും" എന്നാണു പറഞ്ഞതു്. പിന്നേയും ചിന്താകുലനായി ഞാൻ അവിടത്തന്നെ നില്ക്കുന്നതു കണ്ടു ഭഗവാൻ വീണ്ടും "നിനക്കു് എന്താണു വേണ്ടതു്?" എന്നു ചോദിച്ചതിന്നു ഞാൻ "രണ്ടുമൂന്നുദിവസം ഒന്നായി സമാധിയിൽതന്നെ ലയിച്ചിരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു" എന്നു പറഞ്ഞപ്പോൾ ഭഗവാൻ "അത്രയേ ഉള്ളോ? നീ മഹാമണ്ടനാണു്. അതിലും ഉപരിയായ ഒരു സ്ഥാനം ഇല്ലയോ? നീ നിന്റെ കുടുംബത്തിന്നുവേണ്ട ഏർപ്പാടുകളെല്ലാം ചെയ്തുവരിക. അപ്പോൾ നിനക്കു സമാധിയും അതിലപ്പുറവും കിട്ടും" എന്നാണു പറഞ്ഞതു്"........അടുത്ത ഒരു ദിവസം ഭഗവാൻ തന്റെ അന്തരംഗശിഷ്യന്മാരെയെല്ലാം വിളിച്ചുവരുത്തി നരേന്ദ്രനോടു് ഇങ്ങിനെ പറഞ്ഞു:—"ഞാൻ ഇവരെയെല്ലാം നിന്റെ കയ്യിൽ ഏല്പിക്കുന്നു ഇവരെയെല്ലാം നീതന്നെ വേണ്ടതുപോലെ പരിശീലിപ്പിക്കണം. ഇവ

രെല്ലാം നീ പറയുന്നതു കേൾക്കും. ഇവരെ ലൌകികത്തിലേയ്ക്കു മടങ്ങുവാൻ വിടരുതു്."

ഇക്കാലത്തൊരിക്കൽ, താൻ ധ്യാനത്തിൽ ലയിച്ചു കഴിഞ്ഞാൽത്തന്നെ ഒന്നു തൊട്ടുനോക്കുവാനായി കാളിപ്രസാദനെ ഏല്പിച്ചു നരേന്ദ്രൻ ധ്യാനത്തിന്നിരുന്നു. നരേന്ദ്രൻ ആവശ്യപ്പെട്ട പ്രകാരം കാളിപ്രസാദൻ തൊട്ടുനോക്കിയപ്പോൾ അദ്ദേഹവും പെട്ടെന്നു ഗാഢമായ ധ്യാനത്തിൽ ലയിച്ചുപോയി. ഈ വർത്തമാനം ഭഗവാൻ അറിഞ്ഞപ്പോൾ നരേന്ദ്രനെ കലശലായി ശാസിക്കുകയാണു ചെയ്തതു്. താൻ അത്യദ്ധ്വാനംചെയ്തു സമ്പാദിക്കുന്ന ശക്തികളെ യാതൊരു കാരണവശാലും ദുർവ്വിനിയോഗം ചെയ്തുപോകരുതെന്നു ഭഗവാൻ നിഷ്കർഷയായി ഉപദേശിച്ചു. ദിവസങ്ങൾ അല്പംകൂടെ കഴിഞ്ഞു. അപ്പോഴേക്കും രോഗം വളരെ അധികരിച്ചും ശരീരം വളരെ ശോഷിച്ചും ഭക്ഷണം തീരെ ചെല്ലാതെയും തീർന്നു. ഇക്കാലത്താണു ഒരു ദിവസം ഭഗവാൻ വലിയ ഗോപാലൻെറ ആവശ്യപ്രകാരം മുൻപറയപ്പെട്ട പതിനേഴു ശിഷ്യന്മാൎക്കു കാഷായം കൊടുത്തു, ഹോമം നടത്തി, അവരെ സന്യസിപ്പിച്ചതു്.

നിർവ്വികല്പസമാധി വിധേയമാക്കിക്കൊടുക്കുവാനായി നരേന്ദ്രൻ ഭഗവാനെ അലട്ടിക്കൊണ്ടുതന്നെ ഇരിക്കുന്നു. അങ്ങിനെ ഇരിക്കെ ഒരു ദിവസം ആ യുവാവിന്നു, അതു ധ്യാനമദ്ധ്യേ അനായാസേന ലബ്ധമായി. അങ്ങിനെ ഏതാനും നേരം ഇരുന്നശേഷം അതിൽനിന്നു വിരമിക്കുവാൻ തുടങ്ങിയപ്പോൾ അദ്ദേഹത്തിന്നു സ്വന്തം ശിരസ്സല്ലാതെ മറ്റെല്ലാം കാണ്മാനില്ലാതെയായി. അവിടെ ഇരുന്നു് "എൻെറ ശരീരമെ! എൻെറ ശരീരമെ!!" എന്നു നിലവിളിക്കുവാൻ തുടങ്ങി. ആരു് എന്തു പറഞ്ഞിട്ടും പ്രയോജനം ഒന്നും ഉണ്ടായില്ല. വിവരം ഭഗവാനെ അറിയിച്ചപ്പോൾ ഭഗവാൻ

പറഞ്ഞതു "തരക്കേടില്ല. അവൻ കുറച്ചുനേരം അങ്ങിനെതന്നെ ഇരുന്നോട്ടെ. ഇതിന്നുവേണ്ടി വളരെയൊക്കെയായി ഇവിടെ വന്ന് അലട്ടുന്നു" എന്നായിരുന്നു. പിന്നെ സ്വബോധത്തെ പ്രാപിച്ചശേഷം നരേന്ദ്രൻതന്നെ ഭഗവാനെ ചെന്നു നമസ്കരിച്ചപ്പോൾ ഭഗവാൻ ഇങ്ങിനെ പറഞ്ഞു "നരേന്ദ്രാ നിനക്കിപ്പോൾ അമ്മ വേണ്ടതെല്ലാം തന്നിരിക്കുന്നു. എന്നാൽ ഈ അനുഭൂതി കുറച്ചുകാലത്തേക്ക് അടച്ചുപൂട്ടി സൂക്ഷിക്കുവാനാണു വിചാരിച്ചിരിക്കുന്നതു്. അതിന്റെ താക്കോൽ എന്റെ കൈവശം ഉണ്ട്. നീ അമ്മയുടെ പ്രവൃത്തികളെല്ലാം നിൎവ്വഹിച്ചുതീൎത്താൽ അപ്പോൾ നിനക്ക് ഈ നിക്ഷേപം തനിയെ കിട്ടിക്കൊള്ളും."

മാസം ജൂലായിയായി. രോഗം ക്രമേണ അധികരിച്ചുകൊണ്ടു വരികയാണ്. ഇനി അധിക കാലത്തേക്ക് ഈ ശരീരസന്ധാരണം സാദ്ധ്യമായിരിക്കുകയില്ലെന്ന് എല്ലാവൎക്കും ഉറപ്പായി. ഇക്കാലത്താണു ഒരു ദിവസം കാലത്തു ഭഗവാൻ നരേന്ദ്രന്നു രാമമന്ത്രം ഉപദേശിച്ചുകൊടുത്തതു്. അതു നരേന്ദ്രനിൽ പെട്ടെന്നു ഒരു ഭാവഭേദത്തെ ജനിപ്പിച്ചു. അത്യാനന്ദത്തോടുകൂടി "രാമ-രാമ" എന്ന് ഉറക്കെ ജപിച്ചുകൊണ്ട് ആ യുവാവു ബങ്കളാവിന്നു ചുററുപാടും ഓടിനടക്കുവാൻ തുടങ്ങി. ആരെക്കൊണ്ടും നിൎത്തുവാൻ സാധിച്ചില്ല; ആൎക്കും അതിന്നു ധൈൎയ്യവും ഉണ്ടായില്ല. ഭഗവാൻ ഈ വിവരം കേട്ടപ്പോൾ "തരക്കേടില്ല, അവൻ അങ്ങിനെ കിടന്നു കുറെ ഓടിക്കളിക്കട്ടെ, ക്രമേണ എല്ലാം ശരിയായിക്കൊള്ളും. നിങ്ങൾ ഒന്നും പരിഭ്രമിക്കേണ്ട" എന്നാണു പറഞ്ഞതു്. അതുപ്രകാരം നാലുമണിസമയം ആയപ്പോഴെക്കും നരേന്ദ്രൻ ഒരുവിധം സ്വസ്ഥനായിത്തീൎന്നു.

മാസം ആഗസ്റ്റായി. ഒരു ദിവസം ഭഗവാൻ യോഗീന്ദ്രനാഥചൌധരിയെ (പിന്നീടു യോഗാനന്ദൻ) പഞ്ചാംഗം

വായിക്കുവാൻ ആവശ്യപ്പെട്ടു. ആ ശിഷ്യൻ ഗുരുവിന്റെ ആജ്ഞ അനുസരിച്ചു ശ്രാവണമാസം 25-ാംനു- മുതൽക്കുള്ള തിഥിവാരനക്ഷത്രങ്ങളെ ക്രമേണ വായിക്കുവാൻ തുടങ്ങി. ഓരോ ദിവസത്തെ വായനകഴിഞ്ഞാൽ ഭഗവാൻ ഓരോന്നു മൂളും. ഇങ്ങിനെ 30-ാംനു- വരെ വായിച്ചു തീൎന്നപ്പോൾ മതിയാക്കിക്കൊള്ളുവാൻ പറയുകയും ചെയ്തു. ഭഗവാന്റെ മഹാസമാധിക്കുള്ള ശുഭാവസരം അതായിരുന്നു.

ഇരുപത്തിആറാംതിയ്യതി ഭഗവാനും നരേന്ദ്രനും തനിയെ ഇരിക്കുമ്പോൾ ഭഗവാൻ നരേന്ദ്രന്റെ മുഖത്തു് ഉററു നോക്കിക്കൊണ്ടു സമാധിയെ പ്രാപിച്ചു. അല്പസമയം കഴിഞ്ഞശേഷം നരേന്ദ്രനും സമാധിസ്ഥനായി. തദനന്തരം നരേന്ദ്രൻ സമാധിയിൽനിന്നു നിവൎത്തിച്ചപ്പോൾ ഭഗവാൻ അശ്രുക്കൾ വാൎത്തുകൊണ്ടിരിക്കുന്നതായിട്ടാണു കണ്ടതു്. നരേന്ദ്രൻ പരിഭ്രമിച്ചു; അതിന്റെ കാരണം എന്താണെന്നു ബോധിച്ചപ്പോൾ ഭഗവാൻ പറഞ്ഞതു് ഇങ്ങിനെ ആയിരുന്നു:— "നരേന്ദ്ര! ഇന്നു ഞാൻ എന്റെ സൎവ്വസ്വവും നിനക്കു തന്നിരിക്കുന്നു. ഞാൻ കേവലം ഒരു "ഫക്കീർ" ആയിക്കഴിഞ്ഞു. ഈ ശക്തിനിമിത്തം നീ ലോകത്തിന്നു വളരെ ഉപകാരം ചെയ്യും. അതിന്നുശേഷം മാത്രമെ നീ മടങ്ങുകയുള്ളു." ഇങ്ങിനെയാണു തന്റെ ശക്തി മുഴുവനും ആ ഗുരു ആ ശിഷ്യന്നു ദാനംചെയ്തതു്. അതെ; ആ ഗുരു ആ ശിഷ്യന്നുതന്നെ. ഈ കൊടുക്കലും വാങ്ങലും പൊതുജനസാധാരണമല്ല.

മഹാസമാധിക്കു് അടുത്ത തലേദിവസം രാമകൃഷ്ണദേവൻ അത്യന്താവസ്ഥയിൽ കിടക്കുന്നതു കണ്ടു നരേന്ദ്രൻ തന്നെ ഇരുന്നു് ഇങ്ങനെ വിചാരിക്കുവാൻ തുടങ്ങി. "ശ്രീരാമകൃഷ്ണനാടകത്തിലെ ഭരതവാക്യത്തിന്നുള്ള കാലം അടുത്തു പോയി. ഇതു സാധാരണപോലെയുള്ള ഒരു ആട്ടമെന്നു മല്ല. ശരീരത്തെ ബാധിച്ചിരിക്കുന്ന രോഗം ഗുരുവിന്നെ ബാധിച്ചിരിക്കുന്നപോലെ തോന്നുന്നില്ല. ഇതിന്റെ രഹ

സ്യം എന്താണാവോ? ഭഗവാൻ അവതാരമാണെന്നു് എല്ലാവരും കൊട്ടിഘോഷിക്കുന്നു. ഇതു് ഇന്നു സർവ്വസമ്മതമായപോലെയും ഇരിക്കുന്നു. മാത്രമല്ല ഭഗവാൻതന്നെ അങ്ങനെ പലപ്പോഴും പറയുകയും ഉണ്ടായിട്ടുണ്ടു്. ഈ അവസ്ഥയിൽക്കൂടെ അവിടുന്നു് അങ്ങനെ പറയുമോ? എന്നാൽ അതിനെ നിരാക്ഷേപം വിശ്വസിക്കാമായിരുന്നു." ഇത്രയും ആയപ്പോഴേയ്ക്കും ഒരു ഭൃത്യൻ വന്നു നരേന്ദ്രനെ മുകളിലേയ്ക്കു വിളിക്കുന്നതായി അറിയിച്ചു. നരേന്ദ്രൻ ഓടിച്ചെന്നപ്പോൾ മററു ശിഷ്യന്മാരെല്ലാം അവിടെ ഒരു മഹാസന്ദേശം കേൾക്കുവാനെന്നപോലെ സന്നിഹിതരായിക്കഴിഞ്ഞിട്ടുണ്ടു്. നരേന്ദ്രനെ കണ്ട ഉടനെ ഭഗവാൻ വളരെ വ്യക്തമായി പറഞ്ഞതു് ഇങ്ങനെ ആയിരുന്നു. "മുമ്പു ത്രേതായുഗത്തിൽ ശ്രീരാമനായും, ദ്വാപരയുഗത്തിൽ ശ്രീകൃഷ്ണനായും അവതരിച്ചതു് ഇന്നു ശ്രീരാമകൃഷ്ണനായിരിക്കുന്ന ഈ ഞാൻതന്നെയാണു്. ഇതു നിങ്ങളുടെ അദ്വൈതഭാഷയിൽ പറയുന്നതല്ല." ഭഗവാന്റെ ഈ പ്രഖ്യാപനം കേട്ടപ്പോൾ നരേന്ദ്രൻ വല്ലാതെ ലജ്ജിച്ചു. ആ പരമഭക്തന്റെ സർവ്വസംശയങ്ങളും തീരുകയും ചെയ്തു.

മഹാസമാധി—1886 ആഗസ്റ്റുമാസം 15-ാംനു- ഞായറാഴ്ചയായി. ഭഗവാനു ഇന്നു പൂർവ്വാധികം അസ്വാസ്ഥനായിരിക്കുന്നു. നാഡിസ്പന്ദനംകൂടെ ശരിക്കില്ല. "എന്റെ നാഡികളിൽക്കൂടെ തിളപ്പിച്ചവെള്ളം ഓടിക്കൊണ്ടിരിക്കുന്നതുപോലെ തോന്നുന്നു" എന്നു ഭഗവാൻതന്നെ പറയുന്നുണ്ടു്. എല്ലാവരും അടുത്തു് എന്തിനും തയ്യാറായി സദാ കാത്തുനിൽപ്പുണ്ടു്. മനുഷ്യസാദ്ധ്യമായി എന്തെല്ലാം ചെയ്യാമോ അതെല്ലാം യാതൊരു കുറവുംകൂടാതെ ചെയ്തുവരുന്നു. നേരം വൈകുന്നേരമായപ്പോൾ ഭഗവാൻ "വിശക്കുന്നു" എന്നു മെല്ലെ പറഞ്ഞു. പക്ഷെ യാതൊന്നും കഴിക്കുവാൻ നിവൃത്തി ഉണ്ടായിരുന്നില്ല. ഭഗവാൻ കണ്ണടച്ചു സമാധിയിൽ ലയിച്ചു.

പിന്നെ അൎദ്ധരാത്രിക്കശേഷമാണ് ആ അവസ്ഥയിൽനിന്നു വിരമിച്ചതു്. അപ്പോൾ രോഗത്തിന്റെ യാതൊരു ലക്ഷണവും കാണുന്നില്ല. ഭഗവാൻ "വിശക്കുന്നു" എന്നു വീണ്ടും പറഞ്ഞു. ഭക്തന്മാർ അദ്ദേഹത്തിന്നു ഉടനെത്തന്നെ ഒരുപാത്രം നിറയെ പാൽകൊണ്ടുവന്നു കൊടുത്തു. അതു മുഴുവനും കഴിച്ചശേഷം "എനിക്കു യാതൊരു ക്ലേശവും ഇല്ല. എല്ലാം സുഖമായിരിക്കുന്നു" എന്നു പറഞ്ഞു. തദനന്തരം ശിഷ്യന്മാരുടെ ആവശ്യപ്രകാരം പിന്നേയും ഉറങ്ങുവാൻ കിടന്നു. "ദേവി ദേവി ദേവി" എന്നിങ്ങനെ മൂന്നുതവണ ജപിച്ചുകൊണ്ടാണ കിടന്നതു്. ഭഗവാൻ ഉച്ചരിച്ച അവസാനത്തെ വാക്കുകളും ഇവതന്നെ ആയിരുന്നു.

രാത്രി നേരം ഒന്നടിച്ചു രണ്ടുമിനുട്ടു കഴിഞ്ഞപ്പോൾ ഭഗവാന്റെ ശരീരം പെട്ടെന്നു പുളകാഞ്ചിതമായിത്തീൎന്നു, ദൃഷ്ടികൾ നാസാഗ്രന്യസ്തങ്ങളായി, മുഖം പ്രസന്നമായിത്തീൎന്നു, ശാന്തി ആ ദിവ്യശരീരത്തിൽനിന്നു നാലുപാടും പ്രവഹിച്ചു. ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ ഇങ്ങനെ മഹാസമാധിയിൽ ലയിക്കുകയും ചെയ്തു. 1886 ആഗസ്തുമാസം 16-ാംനു- തിങ്കളാഴ്ച 50-ാമത്തെ വയസ്സിൽ ലോകരംഗത്തിൽനിന്നും അന്തൎദ്ധാനം ചെയ്തു. ഭഗവൽശരീരത്തെ ഉചിതമായവിധം ബാരാനഗൂർ ശ്മശാനത്തിൽ കൊണ്ടുപോയി സംസ്കരിക്കുകയാണ് ഉണ്ടായതു്. ഇങ്ങനെ പത്തൊമ്പതാം നൂററാണ്ടിലെ പൂൎണ്ണപുണ്യാവതാരവും സൎവ്വധൎമ്മസമന്വയകൎത്താവും ആയ ജഗൽഗുരു ശ്രീ ശ്രീരാമകൃഷ്ണദേവൻ വീണ്ടും മായായവനികയ്ക്കുള്ളിൽ മറഞ്ഞുപോയി. എങ്കിലും ആ ദിവ്യമായ ശക്തി ഇന്നും നവംനവമായി സൎവ്വത്ര പ്രവൎത്തിച്ചുകൊണ്ടുതന്നേ ഇരിക്കുന്നു.

ശാന്തി. ശാന്തി. ശാന്തി.

ശ്രീ

# ശ്രീരാമകൃഷ്ണവിജയം

## രണ്ടാംഭാഗം

## തത്വോപദേശങ്ങൾ

### ആത്മജ്ഞാനം.

### 1. സിംഹം സിംഹംതന്നെ.

ഒരുവന്നു ഗുരുകാരുണ്യം ഉണ്ടാകുമ്പോൾ അവൻ നിൎഭയനായിത്തീരുന്നു. "ഞാൻ ആരാണു്" എന്നു ഗുരു ശിഷ്യന്നു മനസ്സിലാക്കിക്കൊടുക്കും.

ഒരു ദിക്കിൽ ഒരു ആട്ടിൻകൂട്ടം മേഞ്ഞുകൊണ്ടിരുന്നു. ഗൎഭിണിയായ ഒരു സിംഹി അവിടെവന്നു് അതിൽനിന്നു് ഒരു ആട്ടിനെ പിടിക്കുവാനായി ആ കൂട്ടത്തിലേക്കു ചാടി. ഈ ചാട്ടത്തിന്റെ ഉദ്വേഗംനിമിത്തം അതു തൽക്ഷണം പ്രസവിച്ചു; എന്നുമാത്രമല്ല ചാടിവീണ ഉടനെ ചത്തുപോകുകയും ചെയ്തു. ഇങ്ങനെ ജനിച്ച സിംഹക്കുട്ടി ആടുകളുടെ കൂട്ടത്തിൽ വളരുവാൻ തുടങ്ങി. ആട്ടിൻകുട്ടികളെപ്പോലെ പാൽകുടിച്ചും പുൽതിന്നും ചാടിയും കരഞ്ഞും വളൎന്നുവന്നു. ഇങ്ങനെ കുറെകാലം കഴിഞ്ഞപ്പോഴേക്കു് അതു് ഒരു വലിയ സിംഹമായിത്തീൎന്നു. ആ കാലത്തു് ഒരു ദിവസം വേറെ ഒരു സിംഹം ഈ ആട്ടിൻകൂട്ടത്തിന്നു് അടുത്തുവന്നു. അപ്പോഴേക്കും ആടുകളെല്ലാം പേടിച്ചു് ഓടുവാൻ തുടങ്ങി. ആ കൂട്ടത്തിൽ ഈ ആട്ടുസിംഹവും ഓട്ടം പിടിച്ചു. ഈ അ

സാധാരണ സംഭവം കണ്ടപ്പോൾ ആശ്ചൎയ്യംതോന്നി. വനസിംഹം ഓടിച്ചെന്നു് ആട്ടു-സിംഹത്തെ പിടികൂടി. അപ്പോൾ അതു സാധാരണ ആടുകളെപ്പോലെ കരയുവാനും ഭീരുക്കളെപ്പോലെ വിറയ്ക്കുവാനും തുടങ്ങി. വനസിംഹം അതിനെ വലിച്ചിഴച്ചു് ഒരു തടാകത്തിന്റെ വക്കത്തു കൊണ്ടുപോയി തടാകജലത്തിൽ അതിന്റെ പ്രതിബിംബം അതിന്നു കാണിച്ചുകൊടുത്തു:—"നോക്കെടാ നിന്റെ ആകൃതിയ്ക്കും എന്റെ ആകൃതിയ്ക്കും തമ്മിൽ എന്തു വ്യത്യാസമാണു് ഉള്ളതു്. നീയും എന്നെപ്പോലെതന്നെ ഒരു സിംഹം. നീ എന്നെ കണ്ടു പേടിക്കേണ്ടവനല്ല. ഈ മാംസകഷ്ണം തിന്നുനോക്കു്" എന്നു പറഞ്ഞു് ഒരു മാംസകഷ്ണം അതിന്റെ വായിൽ തള്ളിക്കടത്തികൊടുത്തു. അപ്പോഴും അതു ആട്ടിനെപ്പോലെ ശബ്ദിച്ചു് "ഞാൻ ആടാണേ-ഞാൻ ആടാണെ! എന്നെ എന്നെ വിട്ടേയ്ക്കണേ" എന്നുതന്നെ നിലവിളിച്ചുകൊണ്ടിരുന്നു. വായിൽ കൊടുത്ത മാംസഭക്ഷണം തിന്നുവാൻപോലും അതിനെക്കൊണ്ടു സാധിച്ചില്ല. എന്നാൽ അതിന്നു രക്തത്തിന്റെ സ്വാദു അല്പം അനുഭവമായപ്പോൾ, വെളെളന്നു്, ജാത്യാ ഉള്ളതും അതുവരെ അടങ്ങികിടന്നിരുന്നതും ആയ സ്വസ്വഭാവം വികസിച്ചു അതുകണ്ടു വനസിംഹം പറഞ്ഞു:—"ഇപ്പോൾ നീയും എന്നെപ്പോലെയുള്ള ഒരു സിംഹം തന്നെയാണെന്നു നിനക്കു ബോദ്ധ്യമായൊ? വാ-നമുക്കിനി വനത്തിലേയ്ക്കു പോകാം."

## 2. മൂന്നു തസ്കരന്മാർ.

ഒരിക്കൽ ഒരു കാട്ടിൽവെച്ചു് ഒരു വഴിയാത്രക്കാരനെ മൂന്നു തസ്കരന്മാർകൂടി പിടികൂടി ആയാളുടെ കയ്യിൽ ഉണ്ടായിരുന്ന ധനമെല്ലാം അപഹരിച്ചശേഷം ഒരു കള്ളൻ "ഇവനെ ജീവനോടെ വിട്ടയയ്ക്കുന്നതെന്തിനാണു്?" എന്നു വിചാരിച്ചു വെട്ടുവാൻ പുറപ്പെട്ടു. അപ്പോൾ അവനെ തടുത്തു

കൊണ്ടു മറെറവൻ പറഞ്ഞു:—"ശരി, അവനെ വിട്ടയച്ചിട്ടു പ്രയോജനമൊന്നും ഇല്ലെങ്കിലും കൊല്ലുന്നതുകൊണ്ടും പ്രയോജനമൊന്നും ഇല്ലല്ലൊ. അവന്റെ കയ്യും കാലും കൂട്ടി കെട്ടി അവനെ ഈ കാട്ടിൽ ഇട്ടേച്ചുപോയാൽമതി." അതനുസരിച്ചു് ആ യാത്രക്കാരനെ അവിടെ കെട്ടിയിട്ടു് അവർ പോകുകയും ചെയ്തു. കുറച്ചുകഴിഞ്ഞശേഷം മൂന്നാമൻ തിരികെവന്നു "അയ്യൊ! നിനക്കു വേദനയായൊ? കഷ്ടമെ! ഞാൻ നിന്റെ കെട്ടെല്ലാം അഴിച്ചുതരാം" എന്നും മററും പറഞ്ഞു് അവനെ ബന്ധനത്തിൽനിന്നും മോചിപ്പിച്ചു. പിന്നെ "നീ കൂടെ വാ. ഞാൻ നിനക്കു നിന്റെ വീട്ടിൽ എത്തുവാൻ എളുപ്പമായ വഴി കാണിച്ചുതരാം" എന്നു പറഞ്ഞു അവനെ കൂട്ടിക്കൊണ്ടുപോയി. കുറെ നടന്നശേഷം ദൂരത്തിൽ ഒരു ദീപം കാണിച്ചുകൊണ്ടു:—"അതാ അവിടെ ഒരു ദീപം കാണുന്നു! അതാണു നിന്റെ വീടു്. ഇതിലെ പൊയ്ക്കൊ. എന്നാൽ നിനക്കു് അവിടെ വേഗം എത്താം" എന്നു് ഉപദേശിച്ചു. യാത്രക്കാരൻ വളരെ വളരെ നന്ദിപറഞ്ഞു, മാത്രമല്ല "നിങ്ങൾ എന്റെ കൂടെ വീട്ടിലോളം വന്നേ കഴിയൂ" എന്നു പലവുരു അപേക്ഷിച്ചുനോക്കി. അതു കേട്ടപ്പോൾ കള്ളൻ പറയുന്നു:—"അതുമാത്രം പറയണ്ട. ഞാൻ അങ്ങോട്ടു് ഇല്ല. അവിടെ വന്നാൽ പൊല്ലീസ്സുകാർ എന്നെ പിടിച്ചേയ്ക്കുവാനും മതി."

ലോകം വലിയ വിപിനം; അതിലെ മൂന്നു തസ്കരന്മാർ ത്രിഗുണങ്ങൾ; സഞ്ചാരി ജീവാത്മാ; ആത്മജ്ഞാനം സഞ്ചാരിയുടെ സ്വത്തു; തമസ്സു ജീവനെ ഐഹികവസ്തുക്കളോടുകൂടി ബന്ധിക്കുന്നു; എന്നാൽ സത്വം അതിനെ രജസ്തമോഗുണങ്ങളിൽനിന്നു മോചിപ്പിക്കുകയും ചെയ്യുന്നു. സത്വഗുണത്തെ ആശ്രയിക്കുന്നതുകൊണ്ടു, ജീവനു് തമോവൃത്തികളായ രാഗദ്വേഷമദമാത്സര്യാദികളിൽനിന്നു വിമുക്തനാകാം. സത്വഗുണം ജീവനെ ലൗകികബന്ധങ്ങളിൽനിന്നു മോചിപ്പി

ക്കുകൂടിയും ചെയ്യും. എന്നാൽ ഈ സത്വഗുണംകൂടെയും ഒരു തസ്കരൻതന്നെയാണ്. അതും ജീവനെ അതിന്റെ മൂലസ്ഥാനത്തേയ്ക്കുള്ള വഴി കാണിച്ചുകൊടുക്കുക മാത്രമേ ചെയ്യുന്നുള്ളു. "അതാ, അതാണു നിന്റെ ക്ഷേത്രം, നോക്കിക്കോ" എന്നു പറഞ്ഞു പാഞ്ഞുപോകുകയും ചെയ്യും. ഈ സത്വഗുണത്തിനു കൂടെയും സച്ചിദാനന്ദത്തിന്റെ അടുത്തെങ്ങും എത്തിനോക്കുവാൻ പോലും സാധിക്കുകയില്ല. അതിനു മൂന്നു ഗുണങ്ങളേയും അതിക്രമിക്കുകതന്നെ വേണം.

## ഈശ്വരൻ.



### 3. ഗുരുവും ശിഷ്യനും.

ഏശുദേവൻ സമുദ്രതീരത്ത് ഉലാത്തിക്കൊണ്ടിരിക്കുമ്പോൾ ഒരിക്കൽ ഒരു ശിഷ്യൻ അദ്ദേഹത്തിന്റെ അടുത്തു ചെന്നു "പ്രഭോ! ഈശ്വരപ്രാപ്തി ഉണ്ടാകുന്നത് എങ്ങിനെയാണ്" എന്നു ചോദിച്ചു. ഈ ചോദ്യം കേട്ട ഉടനെ ആ ഗുരു ശിഷ്യന്റെ കൈപിടിച്ചു വെള്ളത്തിലേക്കിറക്കി അവനെ കുറേനേരം വെള്ളത്തിൽ താഴ്ത്തിപിടിച്ചു നിർത്തി. തദനന്തരം അവൻ വെള്ളത്തിൻമീതെ പൊങ്ങിവന്നപ്പോൾ;—

ഏശുദേവൻ—എന്താ, എങ്ങിനെ ഇരിക്കുന്നു?

ശിഷ്യൻ—വെള്ളത്തിൽ മുക്കിയിട്ടപ്പോൾ എന്റെ അവസാനം അടുത്തു എന്നു ഞാൻ തീർച്ചയാക്കി. ഒരുശകലം വായുവിനുവേണ്ടി എന്റെ സർവ്വസ്വവും ഉപേക്ഷിച്ചുകളയാമെന്ന് എനിക്കു തോന്നി.

ഏശുദേവൻ—അതെ. വെള്ളത്തിന്നടിയിൽ കിടന്നു ശ്വാസംമുട്ടിയപ്പോൾ അല്പം വായുവിനു നീ എത്രമാത്രം തീവ്രമായി ആഗ്രഹിച്ചുവോ അത്രയും തീവ്രമായി നീ ഈശ്വരനെ ആഗ്രഹിക്കുമ്പോൾ നിനക്കു "പിതാ"വിനെ കാണാറാകും.

## 4. ചക്രവൎത്തിയും ഫക്കീറും.

ഇന്ദ്രപ്രസ്ഥത്തിന്നടുത്തു് ഒരു കാട്ടിൽ ഒരു പൎണ്ണശാലയിൽ താമസിച്ചിരുന്ന ഒരു ഫക്കീർ, അദ്ദേഹത്തെ കാണ്മാൻ വരുന്നവരെ സല്ക്കരിക്കുവാനായി വല്ലതും യാചിക്കേണമെന്നുദ്ദേശിച്ചു ഒരിക്കൽ, "ധൎമ്മശാലി" എന്നു വിശ്രുതനായ അക്ബർ ചക്രവൎത്തിയുടെ അടുത്തുചെന്നു. അപ്പോൾ ചക്രവൎത്തി പ്രാൎത്ഥിക്കുക ആയിരുന്നു. "അള്ളാ! പടച്ചവനെ അവിടുന്നു എനിക്കു് ഇനിയും ശക്തിതരേണെ. പണം തരേണെ, പ്രതാപം തരേണെ, രാജ്യംതരേണെ" എന്നെല്ലാം ചക്രവൎത്തി യാചിക്കുന്നതായി ഫക്കീർ കേട്ടു. അപ്പോൾതന്നെ അദ്ദേഹം എഴുനേറ്റു പുറപ്പാടായി. അതു കണ്ടപ്പോൾ ചക്രവൎത്തി ഫക്കീറിനോടു് ഇരിക്കുവാൻ ആജ്ഞാപിച്ചു; പിന്നെ പ്രാൎത്ഥനകളെല്ലാം അവസാനിച്ചശേഷം "അങ്ങു് എന്നെ കാണ്മാനല്ലെ വന്നതു്! പിന്നെ എന്തെ ഒന്നും പറയുന്നതിന്നു മുമ്പായി പോകുവാൻ പുറപ്പെട്ടതു്!" എന്നു ചോദിച്ചു.

ഫക്കീർ—ഞാൻ ചക്രവൎത്തിയെ കാണ്മാൻ വന്ന കാൎയ്യം—അതെല്ലാം പറഞ്ഞു തിരുമേനിയെ അലട്ടുന്നില്ല.

ഇതുകൊണ്ടും അക്ബർ ചക്രവൎത്തിക്കു തൃപ്തിയായില്ല. അതുകൊണ്ടു വന്ന കാൎയ്യം പറയുവാനായി വീണ്ടും വീണ്ടും നിൎബ്ബന്ധിച്ചപ്പോൾ ഫക്കീർ പറഞ്ഞു—പ്രഭോ, പലരും എന്നെ കാണ്മാനായി വനത്തിൽ വന്നുകൊണ്ടിരിക്കുന്നുണ്ടു്. അവരെ വേണ്ടതുപോലെ ഉപചരിക്കുവാൻ എന്നെക്കൊണ്ടു ആകുന്നില്ല. അതുകൊണ്ടു വല്ലതും ചോദിച്ചുവാങ്ങാം എന്നു ആലോചിച്ചു കൊണ്ടാണു് പുറപ്പെട്ടതു്." അതു കേട്ടപ്പോൾ "ആ കാൎയ്യമൊന്നും പറയാതെ പോകുവാൻ പുറപ്പെട്ടതെന്തെ?" എന്നു ചക്രവൎത്തി ചോദിച്ചപ്പോൾ ഫക്കീർ വീണ്ടും ഇങ്ങിനെ പറഞ്ഞു:—"അങ്ങുതന്നെ ഒരു മുഴു ഇരപ്പാളിയാണെന്നു കണ്ടതുകൊണ്ടു"

ചക്രവർത്തി — അതെങ്ങിനെ?

ഫക്കീർ—അങ്ങുതന്നെ പടച്ചവനോടു പൊന്നു യാചിക്കുന്നു, ഭൂമി യാചിക്കുന്നു, പേരു യാചിക്കുന്നു, പെരുമ യാചിക്കുന്നു. അങ്ങേയ്ക്കു വേണ്ടാത്തതൊന്നും ഇല്ല. അതിനാൽ ധനം ഒന്നുമാത്രം ഇരക്കുന്ന ഇരപ്പാളിയെക്കാൾ നൂറിരട്ടി വലിയ ഇരപ്പാളിയാണു അവിടുന്നു. സ്വാതെ ആയിരം കൂട്ടം ഇരക്കുന്ന ഇരപ്പാളിയോടു ഞാൻ ചെന്നു ഇരന്നിട്ടു കാര്യമെന്താ? ഇരക്കാതെ സമ്പാദിക്ക വയ്യെങ്കിൽ എനിക്കു തന്നെ പടച്ചവനോടു നേരിട്ടിരന്നുകൂടയോ?

## 5. ഈശ്വരന്റെ ഏർപ്പാട്

ഒരിക്കൽ ഒരു യുവസന്ന്യാസി ഒരു ഗൃഹസ്ഥന്റെ വീട്ടിൽ ഭിക്ഷയ്ക്കു ചെന്നു. നന്നെ ചെറുപ്പത്തിൽതന്നെ സന്ന്യസിച്ച ഒരാൾ ആയിരുന്നതുകൊണ്ടു് അദ്ദേഹത്തിനു ലോകസ്വഭാവത്തെപ്പറ്റി ഒന്നുംതന്നെ അറിവുണ്ടായിരുന്നില്ല. ഈ ഗൃഹസ്ഥന്റെ വീട്ടിൽ ഭിക്ഷ കൊണ്ടുവന്നു കൊടുത്തതു ഒരു യുവതി ആയിരുന്നു. അവളുടെ സ്തനങ്ങൾ കണ്ടപ്പോൾ ആ സന്ന്യാസിക്കുട്ടിക്കു വലിയ ഭയമായി. അദ്ദേഹം:— "എന്താ! അമ്മയുടെ മാറിടത്തിൽ രണ്ടു കുരുക്കളാണല്ലൊ? വലിയ വേദനയുണ്ടോ" എന്നെല്ലാം വളരെ ദയയോടുകൂടെ ചോദിച്ചു. ഈ ചോദ്യങ്ങൾക്കു് അവളുടെ അമ്മ പറഞ്ഞ സമാധാനം:—"അല്ല. അവൾക്കു് ഏറത്താമസിയാതെ ഒരു കുഞ്ഞുണ്ടാകും. ആ കുഞ്ഞിനു് പാൽകൊടുക്കുവാൻ വേണ്ടി ഈശ്വരൻ മുൻകൂട്ടിത്തന്നെ രണ്ടു പാൽകുടങ്ങൾ ഉണ്ടാക്കിവെച്ചിരിക്കുകയാണു്. ഇനി കുഞ്ഞുണ്ടാകുമ്പോൾ ആ കുഞ്ഞു് ഈ മുലകളിൽനിന്നു പാൽ കുടിച്ചാണു വളരുക" എന്നു പറഞ്ഞു. അതു കേട്ടു ഉടനെ സന്ന്യാസി—"അതെയോ എന്നാൽ ഇനിമേൽ ഞാൻ ആരോടും ഭക്ഷണം യാചിക്കുകയില്ല. എന്നെ സൃഷ്ടിച്ചപ്പോഴും എനിക്കും ഭക്ഷണം ശട്ടംകെട്ടിയിരിക്കും; നിശ്ചയം."

# ഐക്യജ്ഞാനം.

## 6. കാൎത്തികേയനും മാതാവും

ശ്രീ ശ്രീരാമകൃഷ്ണദേവൻ വിവാഹിതനായിരുന്നിട്ടും ഗൃഹസ്ഥാശ്രമം സ്വീകരിക്കാതെ ഇരിക്കുവാൻ കാരണമെന്താണ് എന്നു ഒരിക്കൽ ഒരാൾ ഭഗവാനോടുതന്നെ ചോദിച്ചപ്പോൾ ഭഗവാൻ പറഞ്ഞ സമാധാനം ഇങ്ങിനെ ആയിരുന്നു:—

"കാൎത്തികേയൻ" എന്നു പേരായി ഒരു ദേവൻ ഉണ്ട്. ഈ കാൎത്തികേയനാണു ദേവസൈന്യത്തിന്റെ നായകൻ. ഒരുദിവസം ആ ദേവൻ എന്തോ സംഗതിവശാൽ ഒരു പൂച്ചയുടെ മുഖത്തു ഒരു മാന്തൽ മാന്തി. പിന്നീടു വീട്ടിൽ വന്നു നോക്കിയപ്പോൾ തന്റെ സ്വന്തമാതാവിന്റെ ഗണ്ഡസ്ഥലത്തു ഒരു നഖരേഖ കിടക്കുന്നതായി അദ്ദേഹം കണ്ടു.

കാൎത്തികേയൻ—അമ്മെ! അമ്മയുടെ മുഖത്തു് ഈ വാറൽ വന്നതു് എങ്ങിനെയാണു്.

ദുൎഗ്ഗാദേവി (പ്രപഞ്ചമാതാവായ കാൎത്തികേയന്റെ അമ്മ)—മകനെ! അതു നീ നിന്റെ സ്വന്തം കൈകൾകൊണ്ടു് ഉണ്ടാക്കിയതാണു്. നിന്റെ സ്വന്തനഖങ്ങൾകൊണ്ടു മാന്തിയ പാടാണു്.

കാൎത്തികേയൻ—(ആശ്ചൎയ്യത്തോടെ) അതു് എങ്ങിനെയാണു് അമ്മെ! ഞാൻ അമ്മയെ ഒരിക്കലും മാന്തിയതായി ഓൎക്കുന്നില്ലല്ലൊ.

ദുൎഗ്ഗാദേവി—കുഞ്ഞെ! നീ ഇന്നു രാവിലെ ഒരു പൂച്ചയെ മാന്തിയ കഥ മറന്നുപോയൊ?

കാൎത്തികേയൻ—അതു് ഞാൻ മറന്നിട്ടില്ല. അതുകൊണ്ടു് അമ്മയുടെ മുഖത്തു് എങ്ങിനെയാണു് ഈ പാടു വന്നതു്?

ദുൎഗ്ഗാദേവി—ഓമനകുമാരാ! ഞാൻ അല്ലാതെ ലോകത്തിൽ വേറെ ഒന്നുംതന്നെ ഇല്ല. എല്ലാ സൃഷ്ടികളും ഞാൻ തന്നെ ആണു് നീ ആരെ ഉപദ്രവിച്ചാലും ആ ഉപദ്രവമെല്ലാം ഏല്ക്കുന്നതു എനിക്കാണു്.

കാൎത്തികേയൻ ഇതുകേട്ടു വളരെ അതിശയിച്ചു. അതു നിമിത്തം അദ്ദേഹം എന്നും ഒരു ബ്രഹ്മചാരിയായിത്തന്നെ ഇരിക്കുവാൻ തീൎച്ചയാക്കുകയും ചെയ്തു. കാൎത്തികേയനു വിവാഹകാൎയ്യമേ ആലോചന ഉണ്ടായില്ല. ആരെയാണു വിവാഹം കഴിക്കുന്നതു്. സ്ത്രീകളെല്ലാം അമ്മ. ഇങ്ങിനെ സ്ത്രീകളെല്ലാം ഒരേ ലോകമാതാവുതന്നെ എന്നു് അനുഭവപ്പെട്ടതുകൊണ്ടു് അദ്ദേഹത്തിന്നു വിവാഹം ചെയ്വാൻ കഴിഞ്ഞില്ല ഞാൻ (ശ്രീരാമകൃഷ്ണദേവൻ) കാൎത്തികേയനെപ്പോലെയാണു്. ഞാൻ എല്ലാ സ്ത്രീകളേയും എന്റെ അമ്മ തന്നെയായി കാണുന്നു.

## 7. ദമ്പതിമാരുടെ വൈരാഗ്യം.

ഒരിക്കൽ ഒരു ഭൎത്താവും ഭാൎയ്യയുംകൂടി സന്ന്യസിച്ചു തീൎത്ഥാടനത്തിന്നായി പോകുംവഴിക്കു അല്പം മുന്നിലായി നടന്നുകൊണ്ടിരുന്ന ഭൎത്താവു ഒരു മാണിക്യരത്നം കിടക്കുന്നതായി കണ്ടു. ഉടനെ അദ്ദേഹം അതിന്നടുത്തുചെന്നു, കാൽകൊണ്ടു നിലത്തു വരക്കുന്നതുപോലെ കാണിച്ചു് ആ രത്നത്തെ മണ്ണിൽ മൂടുവാനായി ശ്രമിച്ചു. തന്റെ ഭാൎയ്യ അതു കണ്ടാൽ അതിലുള്ള മോഹംനിമിത്തം സന്ന്യാസത്തേയും സന്ന്യാസംകൊണ്ടു് ഉണ്ടാകുവാനുള്ള ഫലത്തേയും ഉപേക്ഷിക്കുവാൻ ഇടയായെങ്കിലോ എന്നുവെച്ചായിരുന്നു അദ്ദേഹം അങ്ങിനെ ചെയ്തതു്. ഭാൎയ്യ ഇതെല്ലാംകണ്ടു കാൎയ്യമെല്ലാം മനസ്സിലാക്കി, ഭൎത്താവിന്റെ അന്തൎഗ്ഗതങ്ങളെ നല്ലപോലെ അറിഞ്ഞു് ഇങ്ങിനെ പറഞ്ഞു:—രത്നവും ചരൽക്കല്ലും തമ്മിൽ വ്യത്യാസം ഉണ്ടെന്നു നിങ്ങൾ ഇപ്പോഴും അറിയുന്നു എങ്കിൽ നിങ്ങൾ എന്തിനായി സന്ന്യസിച്ചു, ആൎക്കുവേണ്ടി സന്ന്യസിച്ചു?

# ഭക്തി.

## 8. ഘണ്ടാകർണ്ണൻ.

പണ്ടൊരിക്കൽ ഒരു ശിവഭക്തൻ ഉണ്ടായിരുന്നു. ആ ഭക്തന്നു മറ്റെല്ലാ ഈശ്വരന്മാരോടും വലിയ വിരോധമാണ്. ഈ പ്രകൃതം മാറ്റുവാനായി ഒരു ദിവസം ശിവൻ തന്നെ അവന്റെ മുമ്പിൽ പ്രത്യക്ഷമായി "നീ അന്യദേവന്മാരെ വെറുക്കുന്ന കാലത്തോളം എനിക്കു നിന്നിൽ പ്രീതി ഉണ്ടാകുന്നതല്ല" എന്നു് അരുളിച്ചെയ്തു. അതു് ആ ഭക്തന്നു അത്ര രസിച്ചില്ല. പിന്നീടു കുറച്ചുദിവസം കഴിഞ്ഞപ്പോൾ ഒരിക്കൽ ശിവൻ ശങ്കരനാരായണമൂർത്തിയായി ദർശനം കൊടുത്തു. അപ്പോഴും ആ ഭക്തന്നു ഒട്ടു തൃപ്തിയും ഒട്ടതൃപ്തിയും ആണു് ഉണ്ടായതു്. തന്റെ ഇഷ്ടദേവന്നുള്ള നിവേദ്യം പ്രത്യക്ഷരൂപന്റെ ശങ്കരഭാഗത്തുവെച്ചു് ആ ഭാഗത്തെമാത്രം പൂജിച്ചു. ദീപാരാധന ചെയ്തപ്പോൾ വിഷ്ണുഭാഗത്തിന്റെ കണ്ണുംമൂക്കുംകൂടി അടച്ചുപിടിച്ചു. ഇതെല്ലാം കണ്ടപ്പോൾ പരമശിവന്നു പഥ്യമായില്ല. "ഓ! നിന്റെ മത്സരബുദ്ധി കഠിനംതന്നെ. ഞാൻ ഈ ഭാവം അംഗീകരിച്ചതു് എല്ലാ ഈശ്വരന്മാരും ഒരേ ചൈതന്യത്തിന്റെ വിഭിന്നഭാഗങ്ങൾ മാത്രമാണെന്നു നിന്നെ ബോദ്ധ്യപ്പെടുത്തുവാൻ വേണ്ടിയാണു്. നീ ഇതു കണ്ടിട്ടും പാഠം പഠിച്ചില്ലല്ലോ. അതുകൊണ്ടു് ഈ ദുഷ്കൃത്യത്തിന്റെ ഫലം നീ തന്നെ വളരെ കാലം അനുഭവിക്കുക." എന്നു പറഞ്ഞു അന്തർദ്ധാനം ചെയ്യുകയും ചെയ്തു. അതിന്നുശേഷം ആ ഭക്തൻ നാട്ടുപുറത്തു ഒരു ചെറുഗ്രാമത്തിൽ പോയി അവിടെ താമസമാക്കി. ആ ദിക്കുകാർ അവന്റെ പ്രകൃതം എളുപ്പത്തിൽ മനസ്സിലാക്കി. കൊച്ചുകുട്ടികൾകൂടെ ഇവൻ കേൾക്കെ ഹരി! ഹരി! എന്നു പറഞ്ഞു് ഇവനെ ശുണ്ഠിപിടിപ്പിക്കുവാൻ തുടങ്ങി. ആ സമർത്ഥൻ എന്തുചെയ്തു എന്നറിയാമോ? രണ്ടു

കാതിലും ഓരോരോ മണിയുണ്ടാക്കി കെട്ടിത്തൂക്കി. കുട്ടികൾ ഹരിഃ ഹരിഃ എന്നു പറയുവാൻ തുടങ്ങുമ്പോഴെല്ലാം ഈ ആൾ തലയാട്ടി മണി ശബ്ദിപ്പിക്കുവാൻ തുടങ്ങും. പിന്നെ ഹരിഃ നാമം ചെവിയിൽ കടക്കയില്ലല്ലൊ. അതാണു വിദ്യ. ഇങ്ങിനെയാണ് ആ ഭക്തനു ഘണ്ടാകർണ്ണൻ [കർണ്ണത്തിൽ (ചെവിയിൽ) ഘണ്ട (മണി)യോടുകൂടിയവൻ] എന്ന പേർ കിട്ടിയതു്.

ഇഷ്ടമില്ലാത്ത സംഗതികളെ ത്യജിക്കുന്നതിൽപോലും ആരും ഘണ്ടാകർണ്ണന്റെ മാതിരി ആയിപ്പോകരുതു്.

## 9. പ്രഭുവും ഭൃത്യനും

ഒരു വലിയ പ്രഭുവിന്റെ ആശ്രിതനായ ഒരു ഭൃത്യൻ ഒരിക്കൽ യജമാനനെ കാണുവാനായി ചെന്നു. എന്തൊ ഒരു സാധനംകൂടെ അവൻ ബന്തവസ്സായി ഒരു തുണിയിൽ പൊതിഞ്ഞു കയ്യിൽ പിടിച്ചിരുന്നു. അവനെ കണ്ടപ്പോൾ യജമാനൻ "എന്താടൊ നിന്റെ കയ്യിൽ" എന്നു ചോദിച്ചു. അപ്പോൾ ദാസൻ തുണിയിൽനിന്നു് ഒരു ചെറിയ മാമ്പഴം എടുത്തു് വളരെ ആദരവോടുകൂടി യജമാനന്റെ മുമ്പിൽ വെച്ചുകൊടുത്തു. അതു് യജമാനനു വളരെ സന്തോഷമായിരിക്കും എന്നാണു് ആ സാധു ഭൃത്യന്റെ വിചാരം. പ്രഭുവിനാണെങ്കിൽ അതു എത്രയോ നിസ്സാരം. അതിലും എത്രയോ എത്രയോ നല്ല മാങ്ങകൾ തന്റെ തോട്ടത്തിൽ ധാരാളം ഉണ്ടു്. എങ്കിലും ആ ഭൃത്യന്റെ ആദരവും ബഹുമാനവും കണ്ടു് അത്യന്തം തൃപ്തിയോടുകൂടി അതെടുത്തു വളരെ സന്തോഷമായി ഇങ്ങനെ പറഞ്ഞു:—"ഹാ! രസികൻ മാമ്പഴം. നിനക്കിതു എവിടെനിന്നു കിട്ടി. എനിക്കു് വളരെ സന്തോഷമായി".

ഇതുപോലെ ഈശ്വരൻ ഭക്തന്മാരുടെ ഹൃദയത്തിലേയ്ക്കാണു നോക്കുന്നതു്. അവിടുത്തെ ഐശ്വര്യം അവർണ്ണനീയം. എന്നാലും ഭക്തിക്കും പ്രേമത്തിനും ദേവൻ വിധേയനായിത്തീരുന്നു.

# വൈരാഗ്യം

## 10 ബ്രാഹ്മണനും സന്ന്യാസിയും

ഒരിക്കൽ ഒരു സന്ന്യാസി ലൌകികവും പാരത്രികവും ആയ സംഗതികളെപ്പററി സംസാരിച്ചുകൊണ്ടിരുന്ന കൂട്ടത്തിൽ ഇങ്ങിനെ പറഞ്ഞു:—"ലോകത്തിൽ ആരിലും ഒന്നിലും ആസക്തി വെയ്ക്കുന്നതു നന്നല്ല. അതുകൊണ്ടു ഒരു പ്രയോജനവും ഉണ്ടാകുകയില്ല. എല്ലാവരും സ്വാർത്ഥിയളാണ്. അവനവന്നു സഹായമായി അവനവൻ മാത്രമേ ഉള്ളു." ഇതു കേട്ടുകൊണ്ടിരുന്ന ഒരു ഗൃഹസ്ഥബ്രാഹ്മണന്നു സന്ന്യാസിയുടെ ഈ അഭിപ്രായം ഒട്ടും പഥ്യമായില്ല. "രാപ്പകൽ ഞാൻ എന്റെ കുടുംബത്തിന്നുവേണ്ടി കണക്കില്ലാതെ ബുദ്ധിമുട്ടുന്നു. അവർ എന്നെ അകൃത്രിമമായി സ്നേഹിക്കുന്നു അവരെ എനിക്കു വിശ്വസിക്കവയ്യെന്നോ? അവർ സ്വാർത്ഥം നിമിത്തം എനിക്കുവേണ്ടി വേണ്ടതെല്ലാം ചെയ്യുകയില്ലെന്നോ? ഹൈ! അങ്ങിനെ വരുമോ? എന്റെ അമ്മ, എന്റെ ഭാര്യ, എന്റെ കുഞ്ഞുങ്ങൾ! അവർ എനിയ്ക്കുവേണ്ടി ജീവനെക്കൂടെ ഉപേക്ഷിക്കയില്ലെന്നോ? അങ്ങിനെ വരില്ല" എന്നെല്ലാം വിചാരിച്ചു ഇങ്ങിനെ പറഞ്ഞു:—"സ്വാമി! അവിടുന്നു പറഞ്ഞതു് എനിക്കത്ര ബോദ്ധ്യമായില്ല. എനിക്കു സ്വല്പമായ വല്ല അസ്വാസ്ഥ്യം വരുമ്പോഴേക്കും എന്റെ അമ്മ മുതലായവർ എനിക്കുവേണ്ടി അവരുടെ ജീവൻകൂടെ കളയുവാൻ തയ്യാറാകുന്നുണ്ടല്ലൊ. അതൊന്നും വിശ്വസിച്ചുകൂടെന്നോ? അങ്ങിനെ വരില്ല" ഇതു കേട്ടപ്പോൾ സന്ന്യാസി അല്പമായി ഒന്നു ചിരിച്ചു്—"വാസ്തവം അങ്ങിനെതന്നെയാണെങ്കിൽ തീർച്ചയായും അവരെല്ലാം വിശ്വസിക്കപ്പെടാകുന്നവർതന്നെയാണ്, സ്വാർത്ഥികളല്ല, നിശ്ചയം. എന്നാൽ നിനക്കു പിഴച്ചുപോയിരിക്കുന്നു. നിന്റെ അമ്മയൊ, നിന്റെ ഭാര്യയൊ,

നിന്റെ മകനൊ, മററാരെങ്കിലുമൊ നിനക്കുവേണ്ടി അവരുടെ ജീവിതം ഉപേക്ഷിക്കുമെന്നു് നീ സ്വപ്നേപി വിചാരിക്കേണ്ട. അതിന്റെ പരീക്ഷ നിനക്കു വേണമെങ്കിൽ ഞാൻ കാണിച്ചുതരാം. നീ ഇന്നു ഗൃഹത്തിൽചെന്നു് അസഹ്യമായ വയററിൽ വേദന നടിച്ചു അവിടെ കിടക്കുക. അപ്പോൾ ഞാൻ അവിടേവന്നു നിനക്കു ചില നേരമ്പോക്കുകൾ കാണിച്ചുതരാം." ഇതു് ബ്രാഹ്മണനും സമ്മതിച്ചു. വീട്ടിൽചെന്നു വയററിൽ വേദനയാണെന്നും പറഞ്ഞു നിലവിളിതുടങ്ങി. അപ്പോഴക്കും വൈദ്യന്മാർ വരുന്നു, ചികിത്സകൾ തിരുതകൃതിയായി നടക്കുന്നു. പക്ഷെ ഒന്നുകൊണ്ടും ഒരു പ്രയോജനവും ഉണ്ടാകുന്നില്ല. അമ്മയും ഭാര്യയും കുട്ടികളും എല്ലാം കരച്ചിലും പിഴിച്ചിലും തകൃതി. അപ്പോൾ നമ്മുടെ സന്യാസി അവിടെ കയറിവന്നു. വിവരങ്ങളെല്ലാം അദ്ദേഹത്തെ അറിയിച്ചപ്പോൾ, സന്യാസി രോഗിയെ പരിശോധിച്ചു ഇങ്ങിനെ പറഞ്ഞു:—"ദീനം കുറെ കടുപ്പമാണു്. എങ്കിലും അസാദ്ധ്യമെന്നു പറഞ്ഞുകൂടാ. വേറെ ആർക്കെങ്കിലും ഒരാൾക്കു ജീവനെ ഉപേക്ഷിക്കാമെങ്കിൽ ഈ രോഗം ക്ഷണേന ഭേദപ്പെടുത്താം." സന്യാസിയുടെ വാക്കു കേട്ടപ്പോൾ എല്ലാവരും പരിഭ്രമിച്ചു. സന്യാസി (രോഗിയുടെ അമ്മയെ വിളിച്ചു)—"നിങ്ങളെയെല്ലാം പണിയെടുത്തു പുലർത്തുന്ന ഈ മകൻ മരിച്ചിട്ടു പിന്നെ നിങ്ങൾ ഇരിക്കുന്നതിൽ എന്താസുഖമുള്ളതു്? നിങ്ങളുടെ ജീവനെ നിങ്ങൾക്കു ഇവന്നു വേണ്ടി ഉപേക്ഷിക്കാമെന്നുണ്ടെങ്കിൽ ഞാൻ ഇവനെ രക്ഷിക്കാം. നിങ്ങൾ ഇയാളുടെ അമ്മയല്ലെ. പ്രായവും കുറെ ആയല്ലൊ. ചെറുപ്പക്കാരനായ ഈ മകന്നുവേണ്ടി ഇത്ര ത്യാഗം ചെയ്വാൻ നിങ്ങളാൽ സാധിക്കയില്ലെങ്കിൽ പിന്നെ അതിന്നു ആർതന്നെ തയ്യാറാകും?" ഇതു കേട്ടു ആ കിഴവി കരഞ്ഞുകൊണ്ടു പറയുന്നു:—"സ്വാമി! എന്റെ മകന്നുവേണ്ടി അവിടുന്നു കല്പിക്കുന്നതെല്ലാം ചെയ്വാൻ ഞാൻ ഒരുക്ക

മാണ്. ഞാൻ എത്ര നിസ്സാര! അവൻതന്നെയാണ് ജീവിച്ചിരിക്കേണ്ടതു്. അതെല്ലാം എനിക്കു നിശ്ചയമില്ലായ്കയല്ല. എങ്കിലും ഒരു കാൎയ്യം. ഞാൻ മരിച്ചുപോയാൽ പിന്നെ എന്റെ ഈ കുഞ്ഞുങ്ങളെ സംരക്ഷിക്കുവാൻ ആരുണ്ടു്. അതു ആലോചിക്കുമ്പോൾ എന്റെ ജീവൻ ഉപേക്ഷിക്കുവാൻ എനിക്കു മനസ്സ് വരുന്നില്ല." അമ്മ ഇങ്ങിനെ പറയുന്നതു് കേട്ടുകൊണ്ടിരുന്ന ഭാൎയ്യ ഹൃദയം പൊട്ടി പിളരുമാറ് നെടുവീൎപ്പിട്ടു കരഞ്ഞുകൊണ്ടു് അവളുടെ അച്ഛനമ്മമാരുടെ അടുത്തുചെന്നു ഇങ്ങിനെ പറയുകയായി:—

ഭാൎയ്യ—നിങ്ങൾ ഉണ്ടാകകൊണ്ടു എനിക്കും ഈ ത്യാഗം ചെയ്യുവാൻ തരമാകുന്നില്ലല്ലൊ. ഞാൻ എന്തു പാപിയാണ് ഈശ്വര!

സന്ന്യാസി—നിങ്ങൾക്കു നിങ്ങളുടെ ഭൎത്താവിനുവേണ്ടി ശരീരം ഉപേക്ഷിക്കുവാൻ വയ്യെന്നോ? അമ്മയും അതാ കഴികയില്ലെന്നു പറഞ്ഞു ഒഴിഞ്ഞിരിക്കുന്നു. ഭൎത്താവു മരിച്ചുപോയിക്കോട്ടെ, അല്ലെ.

ഭാൎയ്യ—അയ്യൊ! ഞാൻ എന്തു ചെയ്യട്ടെ! വൈധവ്യമാണ് എന്റെ വിധി എങ്കിൽ എനിക്കതു വന്നുകൊള്ളട്ടെ. ഒരു പുത്രീദുഃഖം എന്റെ മാതാപിതാക്കന്മാരെ മനഃപൂൎവ്വം അനുഭവിപ്പിക്കുവാൻ എനിക്കു പാടില്ല.

ഇങ്ങിനെ ഓരോരുത്തരും "കഴികയില്ല—കഴികയില്ല" എന്നുതന്നെ പറഞ്ഞൊഴിഞ്ഞു. മറ്റൊരുവന്നുവേണ്ടി ഒന്നും ഉപേക്ഷിക്കുവാൻ ആരും ഉണ്ടായില്ല.

സന്ന്യാസി—(അതുകൊണ്ടു ദീനക്കാരനോടു്) ഇപ്പോൾ ബോദ്ധ്യമായൊ, നിനക്കുവേണ്ടി ആരും ജീവൻ കളയുവാൻ തയ്യാറില്ലാ എന്നു്. ഈ ലോകത്തിൽ ആരിലും ആസക്തിവെച്ചതുകൊണ്ടു പ്രയോജനമൊന്നും ഇല്ലെന്നു ഞാൻ നിന്നോടു പറഞ്ഞതു നിനക്കിപ്പോൾ ബോദ്ധ്യമായില്ലെ!!

അതെ. ബ്രാഹ്മണന്നു ഇപ്പോഴെ മനസ്സിലായുള്ളു.

## 11. ഹഠയോഗിയും ഭാര്യയും

ആത്മികമായ സംഗതികളെപ്പററി ഓരോന്നു സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ ഗുരുദേവൻ വൈരാഗ്യത്തിന്റെ മഹിമകളെപ്പററി സംസാരിക്കുന്നതുകേട്ടു ശിഷ്യൻ പറഞ്ഞു:—സ്വാമി! അടിയനും സന്യസിച്ചാൽ കൊള്ളാം എന്നുണ്ടു്. പക്ഷെ അടിയനെ ആത്മാത്ഥം സ്നേഹിക്കുന്ന ഒരു ഭാര്യ ഉള്ളതുകൊണ്ടു് അതിന്നു നിവൃത്തി ഇല്ലാതായിരിക്കുന്നു. ഈ ശിഷ്യൻ ഇക്കാലത്തു ഹഠയോഗം പരിശീലിക്കുകയായിരുന്നു. ശിഷ്യന്റെ ബുദ്ധിഹീനമായ ഈ പ്രലപനംകേട്ടു ഗുരു മെല്ലെ ഒന്നു ചിരിച്ചു. ഭാര്യയുടെ "ആത്മാത്ഥ"സ്നേഹത്തിന്റെ സ്വഭാവം ശിഷ്യന്നു മനസ്സിലാക്കിക്കൊടുക്കണം എന്നു വിചാരിച്ചു", അന്നു് അദ്ദേഹം യോഗമാർഗ്ഗത്തിൽ ഗൂഢമായ ഒരു ഉപദേശവും ഒരു കല്പവും കൊടുത്തയച്ചു.

പിറേറദിവസം ഈ ശിഷ്യന്റെ വീട്ടിൽനിന്നു് അകാരണമായി നിലവിളിയും വലിയ ലഹളയും മററും കേൾക്കാറായി. അയൽവാസികളെല്ലാം ഓടിവന്നു നോക്കിയപ്പോൾ ഗൃഹസ്ഥനുണ്ടു് ഒരു മുറിയിൽ ഇരിക്കുന്നു. ശുദ്ധമരക്കഷ്ണംപോലെ ഒരു അനക്കവും ഇല്ല ആവിയും ഇല്ല. ഇരുപ്പുതന്നേയും ബഹു ദുർഘടരീതിയിൽ. എല്ലാവരും അടുത്തുചെന്നുനോക്കി. ജീവൻ പോയി എന്നു നിശ്ചയിച്ചു. അപ്പോഴത്തെ ഭാര്യയുടെ അലമുറയും നിലവിളിയും ഒന്നും പറയുവാനില്ല. "അയ്യോ! എന്നെ ചതിച്ചോ! എനിക്കിനി ആരുണ്ടു്! ഇങ്ങനെ വരുമെന്നു് ആരു വിചാരിച്ചു!" എന്നെല്ലാം പറഞ്ഞുകൊണ്ടും നിലവിളിച്ചുകൊണ്ടും ആകെ ലഹള കൂട്ടുന്നതു്. ബന്ധുക്കളെല്ലാം അടുത്തുകൂടി ശവസംസ്കാരത്തിന്നു കൊണ്ടുപോകുവാനുള്ള പുറപ്പാടായി. അപ്പോഴത്തെ ഒരു പുതിയ ദുർഘടം. ഈ ആളുടെ ശരീരം ഒരു അസാധാരണ

രീതിയിൽ വളച്ചു തിരിച്ചു വെച്ചിരിക്കുന്നു. അതുകൊണ്ടു വാതിലിൽക്കൂടെ പുറത്തേയ്ക്കു കടക്കുവാൻ സാധിക്കയില്ല. അതിനാൽ വാതിൽ വെട്ടിപ്പൊളിക്കുവാൻ തന്നെ നിശ്ചയിച്ചു; വാതിലിന്മേൽ വെട്ടു തുടങ്ങി. അതുവരെ അലമുറ കൂട്ടിയിരുന്ന ഭാര്യ ശബ്ദം കേട്ടമാത്രയിൽ അവിടേയ്ക്കു് ഓടിച്ചെന്നു് ഇങ്ങനെ പറഞ്ഞു:—അയ്യയ്യോ! അതൊന്നും ചെയ്യരുതെ! ഞാൻ ഒരു വിധവയായിക്കഴിഞ്ഞു. എന്നെ രക്ഷിക്കുവാൻ ഇനി ആരാണു് ഉള്ളതു്! ഈ അച്ഛനില്ലാത്ത കുട്ടികളെ ഞാനിനി എങ്ങനെ പുലർത്തും. ഇന്നു വാതിൽ വെട്ടിപ്പൊളിച്ചാൽ നാളെ അതു വെച്ചുതരുവാൻ ആരുണ്ടു്! ഏതായാലും എന്റെ ഭർത്താവിനു വരേണ്ടതെല്ലാം വന്നുകഴിഞ്ഞു. ഇനി അതിനെപ്പററി വിചാരിച്ചിട്ടു കാര്യമൊന്നും ഇല്ലല്ലോ. നിങ്ങൾ അദ്ദേഹത്തിന്റെ കയ്യും കാലും വെട്ടി കണ്ടിച്ചു് എടുത്തുകൊണ്ടു പോയിക്കൊള്ളുവിൻ. വാതിൽ കേടുവരുത്തരുതെ" ഇതു കേട്ടുംകൊണ്ടു ഹംസയോഗി അതാ ചാടി എഴുന്നേല്ക്കുന്നു. അദ്ദേഹം ഭാവിച്ചിരുന്ന കള്ളത്തിന്റെ വീര്യമെല്ലാം ക്ഷയിച്ചു. അദ്ദേഹം സാവധാനമായി ഇങ്ങനെ പറഞ്ഞു:—"എടീ! നിനക്കെന്റെ കയ്യും കാലും കണ്ടിക്കണം. അല്ലെ" "ആത്മാർത്ഥ" സ്നേഹത്തിന്റെ സ്വഭാവം ഇങ്ങനെയാണെന്നു മനസ്സിലായപ്പോൾ അദ്ദേഹം വീടും കുടുംബവും എല്ലാം ഉപേക്ഷിച്ചു് അവിടെനിന്നു് ഇറങ്ങിപ്പോകുകയും ചെയ്തു.



---

## വിവേകം.

---

### 12. ബ്രഹ്മചാരിയും സർപ്പവും

ഗോപാലന്മാർ പശുക്കളെ മേച്ചുകൊണ്ടിരുന്ന ഒരു വലിയ വയലിന്റെ ഒരുഭാഗത്തു ഒരിക്കൽ വളരെ വിഷമുള്ള ഒരു ഘോരസർപ്പം വസിക്കുന്നുണ്ടായിരുന്നു. ആ സർപ്പം

ഭയന്നു് അതിലെ ആരുംതന്നെ സഞ്ചരിച്ചിരുന്നില്ല. ഒരു ദിവസം ഒരു ബ്രഹ്മചാരി ആ വഴിയെ വന്നു. അതു കണ്ടപ്പോൾ ഗോപാലന്മാർ അടുത്തുചെന്നു "സ്വാമിൻ! ആ വഴിയെ പോകണ്ട; അവിടെ ഒരു ഭയങ്കര സർപ്പമുണ്ടു്" എന്നെല്ലാം അറിയിച്ചു. അതൊന്നും അത്ര ശ്രദ്ധിക്കാതെ ആ ബ്രഹ്മചാരി ആ വഴിയെതന്നെ പോകുവാൻ പുറപ്പെട്ടതുകണ്ടപ്പോൾ ഗോപാലന്മാർ ഭയപ്പെട്ടു പിന്നോക്കം പോന്നു. സ്വല്പനേരം ചെന്നപ്പോഴേയ്ക്കും, കുട്ടികൾ പറഞ്ഞതുപോലെ തന്നെ സർപ്പം ഫണവും വിരുത്തി ചീറ്റി അടുത്തു. എന്നാൽ അതു സമീപത്തെത്തുന്നതിന്നു മുമ്പായിത്തന്നെ ബ്രഹ്മചാരി ഒരു മന്ത്രം ഉച്ചരിച്ചു. ഉടനെതന്നെ ആ ഘോരസർപ്പം ഒരു പുഴുവിനെപോലെ അദ്ദേഹത്തിന്റെ പാദത്തിന്നടുത്തു വീഴുകയും ചെയ്തു.

ബ്രഹ്മചാരി—നീ എന്തിനാണു് അന്യന്മാരെ ഹിംസിച്ചു് ഇങ്ങനെ കാലം കഴിക്കുന്നതു്! ഞാൻ നിനക്കു് ഒരു മന്ത്രം ഉപദേശിച്ചുതരാം. ഈ മന്ത്രം ജപിച്ചാൽ നിനക്കു് ഈശ്വരങ്കൽ ഭക്തിയുണ്ടായി, ക്രമേണ ഈശ്വരലാഭം സിദ്ധിക്കും. ഒരിക്കലും ഹിംസ ചെയ്യുകയും ഇല്ല.

സർപ്പം—(മന്ത്രം ലഭിച്ചശേഷം ഗുരുവര്യനെ നമസ്കരിച്ചുകൊണ്ടു) ഭഗവാൻ! അടിയൻ എന്തെല്ലാം സാധനകളാണു് അനുഷ്ഠിക്കേണ്ടതു്.

ഗുരു—ഈ മന്ത്രം ദിവസേന ജപിക്കണം. ആരേയും ഹിംസിക്കയും അരുതു്. അത്രതന്നെ. കുറെകാലം കഴിയുമ്പോൾ ഞാൻ ഇതുവഴിക്കുതന്നെ വരും.

ഇങ്ങനെ ഉപദേശിച്ചുകൊണ്ടു് അദ്ദേഹം പോയി. ദിവസങ്ങൾ കുറെ ഏറെ കഴിഞ്ഞു. സർപ്പം ഇപ്പോൾ ആരേയും ഉപദ്രവിക്കുന്നില്ലെന്ന വിവരം ഗോപാലന്മാർക്കു് എങ്ങിനേയോ മനസ്സിലായി. ഒരു ദിവസം ഒരു ബാലൻ "എന്താ

യാലും വേണ്ടില്ല, ചെന്നു നോക്കുകതന്നെ" എന്നു നിശ്ചയിച്ചു മെല്ലെ ചെന്നു നോക്കി, ഒരു പുഴുവിനെപ്പോലെ അതുണ്ടു് അവിടെ കിടക്കുന്നു. അവൻ അടുത്തുചെന്നു. അതു് ഒന്നും ഇളക്കുന്നില്ല. അതിന്റെ വാലൊന്നു തൊട്ടുനോക്കി. അപ്പോഴും ഇല്ല ഭാവഭേദം. അതിന്റെ വാൽ പിടിച്ചുവലിച്ചു്, നിലത്തു ചുഴററി അടിച്ചു, ഒടുവിൽ വലിച്ചു ദൂരേക്കു കൊണ്ടുത്തു. സർപ്പത്തിന്റെ ദേഹമെല്ലാം മുറിഞ്ഞു് ഒട്ടേറെ രക്തം പ്രവഹിച്ചു് ചത്തപോലെ കിടപ്പുമായി. പാമ്പു ചത്തുപോയി എന്നു നിശ്ചയിച്ചു ഗോപാലന്മാരെല്ലാം ഒഴിച്ചു. അങ്ങനെ രണ്ടു മൂന്നു ദിവസം കഴിഞ്ഞപ്പോൾ അതിന്നു ബോധം വീണു. വളരെ വിഷമിച്ചു് ഒരുവിധം അതിന്റെ മാളത്തിൽ വന്നുപററി. ഇങ്ങനെ അനേകദിവസം കഴിഞ്ഞപ്പോഴേക്കും ആ പാമ്പു വെറും എല്ലും തൊലിയും മാത്രമായിത്തീന്നു. പകൽ സമയത്തൊന്നും പുറത്തിറങ്ങുകയേ ഇല്ല. ദിവസേന രാത്രിയിൽ ഒരിക്കൽമാത്രം നന്നെ ബുദ്ധിമുട്ടി വെളിയിൽ പോയി വല്ലതും ഭക്ഷിക്കും. മന്ത്രഗ്രഹണംമുതൽ ഹിംസ നിൎത്തിയതുകൊണ്ടു മണ്ണു്, ഇല, പഴം ഇവ മാത്രമേ തിന്നുകയുള്ളു. ഏകദേശം ഒരു സംവത്സരം ഇങ്ങനെ കഴിഞ്ഞു. അപ്പോൾ പണ്ടത്തെ ബ്രഹ്മചാരി വീണ്ടും ആ വഴിയെ വന്നു് സർപ്പത്തിന്റെ കായ്യത്തെപ്പററി അന്വേഷിച്ചു. "ആ സർപ്പത്തിന്റെ കഥ കഴിഞ്ഞിട്ടു കാലം വളരെയായി" എന്നു ഗോപാലന്മാർ അറിയിച്ചുവെങ്കിലും അദ്ദേഹത്തിന്നു് അതു വിശ്വാസമായില്ല. അദ്ദേഹം അതിനെ ആ ദിക്കിലെല്ലാം അന്വേഷിച്ചുനോക്കി. എങ്ങും കണ്ടില്ല. പിന്നെ പേർ ചൊല്ലി വിളിച്ചു. ഗുരുവിന്റെ ശബ്ദംകേട്ടു ഉടനെ സർപ്പം അതിന്റെ മാളത്തിൽനിന്നും പുറത്തുവന്നു് ഏററവും ഭക്തിയോടുകൂടി നമസ്കരിച്ചു.

ഗുരു—എന്താ! നിനക്കു സൌഖ്യംതന്നെയോ?

സൎപ്പം—അതെ, സ്വാമീ! സൌഖ്യതന്നെയാണു്.

ഗുരു—നിനക്കു വല്ല രോഗവും പിടിച്ചുവൊ? ശരീരം വല്ലാതെ ശോഷിച്ചിരിക്കുന്നുവല്ലൊ.

സൎപ്പം—ഭഗവാന്റെ ആജ്ഞ അനുസരിച്ചു് ഞാൻ ആരേയും ഹിംസിക്കുന്നില്ല. ഫല-പത്രങ്ങൾ മാത്രം ഭക്ഷിച്ചാണു് ഉപജീവിക്കുന്നതു്. അല്ലാതെ രോഗമൊന്നും ഉണ്ടായില്ല. (സൎപ്പത്തിന്നു സത്വഗുണം വൎദ്ധിച്ചതുകൊണ്ടു ഗോപാലന്മാർ ചെയ്ത അക്രമങ്ങളെല്ലാം അതു മറന്നിരിക്കുന്നു.)

ഗുരു—ആഹാരം മാറി എന്നുവെച്ചു് ഇങ്ങനെ വരുമൊ? വേറെ ഏതെങ്കിലും കാരണം ഓൎമ്മിച്ചുനോക്കു്!

സൎപ്പം—(ഗോപാലന്മാർ ചെയ്തതെല്ലാം ഓൎമ്മിച്ചു) ഭഗവാനെ! ഇപ്പോൾ ഞാൻ ഓൎക്കുന്നുണ്ടു്. ആ ഗോപാലന്മാർ ഒരു ദിവസം എന്നെ അടിച്ചുകൊല്ലുവാൻ ഭാവിച്ചു. ആ പാവങ്ങൾക്കു് എന്തറിയാം.

ഗുരു—ഛെ! നീ ഇത്ര മണ്ടനാണോ? നിന്നെ രക്ഷിക്കുവാൻ നിനക്കറിഞ്ഞുകൂടെ. ഹിംസിക്കുവാൻ പാടില്ലെന്നല്ലെ ഞാൻ പറഞ്ഞുള്ളു. എന്തുകൊണ്ടു നീ പത്തിവിരുത്തി ചീററിയില്ല. എന്തുകൊണ്ടാണു നീ ചീററി അടുത്തു് അവരെ ഭയപ്പെടുത്താതിരുന്നതു്.

ദുഷ്ടജനങ്ങളുടെ നേരെ ചീററിഅടുക്കുകതന്നെ വേണം. അടുത്തുചെന്നാൽ കൊത്തും എന്ന ഭയംതന്നെ ഉണ്ടാക്കണം. എന്നാൽ അവരുടെ ദേഹത്തിൽ ഒരിക്കലും വിഷംഏല്പിക്കുകയും അരുതു്. അവരോടു അനിഷ്ടം ചെയ്യണ്ട. എങ്കിലും ഭയപ്പെടുത്താതേയും ഇരിക്കരുതു്.

## 13. യക്ഷന്റെ കനകക്കുടം.

അത്യാഗ്രഹം ദുഃഖത്തേയും സംതൃപ്തി സന്തോഷത്തേയും ഉണ്ടാക്കുന്നു.

ഒരു ദിക്കിൽ യക്ഷന്റെ ആവാസമുള്ള ഒരു വൃക്ഷം ഉണ്ടായിരുന്നു. ഒരു ദിവസം ആ വൃക്ഷത്തിന്നരികിൽക്കൂടെ സഞ്ച

രിച്ചുകൊണ്ടിരുന്ന ഒരു ക്ഷുരകൻ ആ മരത്തിൽ നിന്നു "നിനക്കു് ഏഴുഭരണി സ്വർണ്ണംവേണോ" എന്നിങ്ങിനെ ആരോ ചോദിക്കുന്നതു കേട്ടു. നാലുപാടുംനോക്കി ആരെയും കാണുന്നില്ല. പക്ഷേ "ഏഴുഭരണി സ്വർണ്ണം! അതു തന്നെ വെറുതേയും!!" ക്ഷുരകനു ദുരാഗ്രഹം സഹിക്കാതായി. അതുകൊണ്ടു് അവൻ വേണം വേണം. എനിക്കു വേണം. ഏഴുഭരണി സ്വർണ്ണം മുഴുവനും എനിക്കുവേണം" എന്നിങ്ങിനെ ഉറക്കെ വിളിച്ചു പറഞ്ഞു. "ആകട്ടെ. വീട്ടിലേയ്ക്കു പൊയ്ക്കോ. ഞാൻ അവിടെ കൊണ്ടുവന്നുതരാം." എന്നായിരുന്നു മറുപടി. ക്ഷുരകൻ വീട്ടിലേയ്ക്കു ഓടി, എന്താശ്ചര്യം! അവൻ വീട്ടിൽ എത്തുന്നതിനു മുമ്പായിത്തന്നെ സ്വർണ്ണകുംഭങ്ങളേഴും അവിടെ എത്തിക്കഴിഞ്ഞിരിക്കുന്നു. ഒന്നാന്തരം സ്വർണ്ണം. ഏഴുകുംഭം. പക്ഷേ ഏഴും നിറച്ചുണ്ടെന്നു പറഞ്ഞുകൂടാ. ഏഴാമത്തെ ഭരണി നിറയുവാൻ അല്പംകൂടെ വേണം. ക്ഷുരകനു് ആഗ്രഹം മുഴുത്തു. "ഈ ഏഴാമത്തെ ഭരണികൂടെ നിറയ്ക്കണം എന്നാലെ ഭാഗ്യം പൂർത്തിയാകയുള്ളൂ" എന്നു് അവൻ തീർച്ചപ്പെടുത്തി. ഒന്നാമതായി വീട്ടിലുള്ള സ്വർണ്ണാഭരണങ്ങളും വെള്ളിപ്പണ്ടങ്ങളും എല്ലാം വിററു സ്വർണ്ണനാണയമാക്കി ഭരണിയിൽ കൊണ്ടുപോയി നിക്ഷേപിച്ചു. വലിയ വ്യത്യാസമൊന്നും ഇല്ല. നിറയുവാൻ ഇനിയും വേണം കുറെക്കൂടെ. ക്ഷുരകനു മോഹം വർദ്ധിച്ചു, വില്ക്കുവാനുള്ളതെല്ലാം വിററു, കിട്ടുന്നേടത്തോളം കടം വാങ്ങി, എല്ലാം ഭരണിയിൽ കൊണ്ടുചെന്നു തള്ളി. നിറയുവാൻ ഇനിയും കുറേക്കൂടെയുണ്ടു്. "ഇനി എന്താ നിവൃത്തി" എന്നായി. അവനും കുടുംബവും എല്ലാം പട്ടിണികിടന്നു സമ്പാദിക്കുവാൻ തുടങ്ങി. എന്നിട്ടും ഭരണി നിറയുന്നില്ല.

തന്റെ ശമ്പളം വർദ്ധിപ്പിക്കണമെന്നാവശ്യപ്പെട്ടുകൊണ്ടു് അവൻ രാജസന്നിധിയിൽ ഒരു ഹർജി ബോധിപ്പിച്ചു.

രാജാവിനു് അവനെ അല്പം പ്രിയമായിരുന്നതുകൊണ്ടു് അവന്റെ അപേക്ഷപ്രകാരം ശമ്പളം ഇരട്ടിച്ചു കൊടുത്തു. അവനു് മറ്റുചിന്തയൊന്നും ഇല്ല. കിട്ടുന്നതെല്ലാം ഭരണിയിൽ. ഒടുവിൽ അവൻ വീടുതോറും നടന്നു ഭിക്ഷയെടുക്കുവാൻ തുടങ്ങി. ഭിക്ഷയെടുത്തു കിട്ടുന്നതും, പണിയെടുത്തു കിട്ടുന്നതും എല്ലാം ഭരണിയിൽ തന്നെ. എന്തുതന്നെ ആയിട്ടും നിറയുന്നതും ഇല്ല. കാലം ഒട്ടുചെന്നു. ഓരോ ദിവസം ചെല്ലുന്തോറും ക്ഷുരകന്റെ ഗതി പിന്നോക്കം തന്നെയായി. രാജാവു് ഇതു കണ്ടു ഒരു ദിവസം അവനോടു് ഇങ്ങിനെ ചോദിച്ചു:—

രാജാ—എടോ! ഇതിന്റെ അൎത്ഥമെന്താണു? നിന്റെ ശമ്പളം ഇതിൽ പകുതിയായിരുന്നപ്പോഴും നീ ഇതിലും എത്രയോ ഭേദമായിരുന്നുവല്ലൊ. ഇപ്പോൾ ശമ്പളം ഇരട്ടിച്ചിട്ടും നീ മഹാദരിദ്രനും ക്ഷീണനും ഇരപ്പാളിയും ആയിത്തീരുവാൻ കാരണമെന്തു്? നിനക്കെന്താ "യക്ഷന്റെ കനകകുടം" കിട്ടിപ്പോയെന്നുണ്ടോ?

ക്ഷുരകൻ—(പരിഭ്രമത്തോടെ) തമ്പുരാനെ! തിരുമേനിയെ ആരാണിതു തിരുവുള്ളമുണൎത്തിച്ചതു്?

രാജാ—ശരി. ശരി. അങ്ങിനെ വരട്ടെ. എന്നോടു ആരും പറഞ്ഞില്ല. യക്ഷന്റെ കനകകുടം കിട്ടുന്നവരുടെ ഗതി ഇതാണെന്നു നീ മനസ്സിലാക്കീട്ടില്ല, അല്ലെ. യക്ഷൻ എനിക്കും അതു തരാമെന്നു പറഞ്ഞുനോക്കി. അപ്പോൾ ഞാൻ ചോദിച്ചു. പണം ഉപയോഗിക്കുവാനുള്ളതൊ, അതൊ വെറുതെ സൂക്ഷിക്കുവാനുള്ളതൊ?" എന്നു്. എന്റെ ഈ ചോദ്യം കേട്ടു ഉടനെ യക്ഷൻ ഒന്നും പറയാതെ ഓടിക്കളകയാണു ചെയ്തതു്. ആ പണം ആൎക്കും തൊടുവാൻകൂടി പാടുള്ളതല്ലെന്നു നീ കേട്ടിട്ടില്ലെ. അതു കിട്ടിയാൽ അന്നുമുതൽ "സമ്പാദിക്കണം. സമ്പാദിക്കണം" എന്ന ദുരാശയേ ഉണ്ടാകയുള്ളു. നീ വേഗംപോയി അതു മടക്കികൊടുക്കു്.

ക്ഷുരകന്നു് ഇപ്പോഴാണു കാൎയ്യം മനസ്സിലായതു. അവൻ ഓടി വൃക്ഷച്ചുവട്ടിൽ വന്നു "പണം മടക്കി എടുക്കണേ. പണം മടക്കി എടുക്കണേ. എനിക്കു അതാവശ്യമില്ല" എന്നിങ്ങിനെ അറിയിച്ചു. പിന്നെ അവൻ വീട്ടിൽ വന്നപ്പോഴേക്കും ഭരണികളെല്ലാം വന്നപോലെതന്നെ പോയിക്കഴിഞ്ഞിരിക്കുന്നു. ഇത്രകാലം അദ്ധ്വാനിച്ചതും, പട്ടിണി കിടന്നതും, ഉള്ളതെല്ലാം വിറ്റതും, നാട്ടിലെങ്ങും കടമായതും തന്നെ മിച്ചം.

ചിലരുടെ സത്ഗുണത്തിന്നുള്ള ആഗ്രഹം ഇങ്ങിനെയാണു്. ശരിയായ സമ്പാദ്യവും ശരിയായ ചിലവും ഇങ്ങിനെയാണെന്നു് അറിയാത്തവൎക്കു് ഉള്ളതു കൂടെ ഇല്ലാതാകുകയേയുള്ളു.



# സാധനാപരിശീലനം

## 14. സന്യാസിയും വിറകുവെട്ടിയും

ദിവസേന കാട്ടിൽപോയി വിറകുവെട്ടിക്കൊണ്ടുവന്നു വിറ്റുകിട്ടുന്ന സ്വല്പാദായം കൊണ്ടു നിത്യവൃത്തി കഴിച്ചുകൂട്ടിയിരുന്ന ഒരു വിറകുവെട്ടി ഒരു ദിവസം കാട്ടിൽ വെച്ചു് അതിലെ കടന്നുപോകുന്ന ഒരു സന്യാസിയെ കണ്ടു. അദ്ദേഹത്തിന്നു് ഈ സാധുവിൽ വളരെ ദയതോന്നി, കാട്ടിലേക്കു ഒരു വഴി കാണിച്ചുകൊടുത്തു്, ആ വഴിയിൽ കൂടെ വനാന്തൎഭാഗത്തിലേക്കു കടന്നു ചെല്ലുവാൻ ഉപദേശിച്ചു. വിറകുവെട്ടി അതുപ്രകാരം ഉള്ളിലോട്ടു ചെന്നപ്പോൾ അവിടെ ഒരു വലിയ ചന്ദനമരം നില്ക്കുന്നതായി കണ്ടു. അവൻ അന്നു് അതിൽനിന്നു് ഏതാനും ഭാഗം വെട്ടിയെടുത്തു പട്ടണത്തിൽ കൊണ്ടുവന്നു വിറ്റു. ധാരാളം പണവും കിട്ടി. "എന്നോടു സന്യാസി ചന്ദനമരത്തിന്റെ കാൎയ്യമൊന്നും

പറഞ്ഞില്ലല്ലൊ. ഉള്ളിലേയ്ക്കു കടന്നുപോയിക്കൊള്ളുവാനല്ലെ പറഞ്ഞുള്ളു. അതുകൊണ്ടു് ഇവിടെ നില്ക്കുന്നതുകൂടെ ശരിയല്ല" എന്നിങ്ങിനെ വിചാരിച്ചു പിറ്റേദിവസം ചന്ദനമരം നില്ക്കുന്നേടത്തുനിന്നും കുറേക്കൂടെ ഉള്ളിലോട്ടു ചെന്നു. അങ്ങിനെ വളരെ ചെല്ലുന്നതിന്നുമുമ്പായി അവന്നു ഒരു ചെമ്പുഖനി കാണാറായി. ഇങ്ങിനെ ഈ വിറകുവെട്ടി ദിവസംപ്രതി മുന്നോക്കം കടന്നുചെന്നു വെള്ളിഖനി, സ്വർണ്ണഖനി, രത്നഖനി ഇവയെല്ലാം ക്രമേണ കണ്ടെത്തി; അങ്ങിനെ വലിയ ധനികനായിത്തീരുകയും ചെയ്തു.

യഥാർത്ഥജ്ഞാനത്തെ അന്വേഷിച്ചുപോകുന്നവന്റെ ഗതി ഇങ്ങിനെ ആയിരിക്കണം. സ്വല്പമായ വല്ല സിദ്ധികളും ഉണ്ടായാൽ, അതുകൊണ്ടു തൃപ്തിപ്പെട്ടു അവിടെ തന്നെ നില്ക്കാതെ പിന്നേയും അത്യന്തശ്രദ്ധയോടും ത്വരയോടും കൂടി മുന്നോട്ടു തള്ളിക്കയറിപോയ്ക്കൊണ്ടുതന്നെ ഇരിക്കണം. എന്നാൽ അവൻ ഒടുവിൽ യഥാർത്ഥവസ്തുവിന്റെ ജ്ഞാനസമ്പാദനത്താൽ വലിയ ധനികനായിത്തീരുന്നതാകുന്നു.

## 15. അസ്ഥിരോത്സാഹം.

ഒരാൾക്ക ഒരിക്കൽ ഒരു കിണർ കുഴിക്കേണ്ടതായിവന്നു. ഒരു ദിക്കിൽ ഇരുപതു് അടിയോളം താഴ്ത്തീട്ടും വെള്ളം കാണാതിരുന്നപ്പോൾ അതിനെ തട്ടിമൂടി മറ്റൊരേടത്തു മുപ്പതടി താഴ്ത്തിനോക്കി. അവിടേയും ഇല്ല വെള്ളം. ഉടനെതന്നെ അതും നികത്തി മൂന്നാമതു ഒരേടത്തു നാല്പതടി കുഴിച്ചു. എന്നിട്ടും വെള്ളത്തിന്റെ ലാഞ്ഛനം കാണാതിരുന്നപ്പോൾ, നിരാശയോടെ അതും നികത്തി "കിണറേ വേണ്ട" എന്നു വെച്ചിരിപ്പായി. ഈ മൂന്നു സ്ഥലത്തും കൂടി താഴ്ത്തിയതിൽ പകുതി ഒരേ സ്ഥാനത്തുതന്നെ താഴ്ത്തിയിരുന്നു എന്നു വരികിൽ അവന്നു് അതിൽ തന്നെ തീർച്ചയായും വേണ്ടവെള്ളം കിട്ടുമായിരുന്നു.

ഇതുപോലെതന്നെയാണ് ധർമ്മവിശ്വാസങ്ങൾക്ക ഇടക്കിടയ്ക്കു് മാററം ചെയ്തുകൊണ്ടിരിക്കുന്നവൻെറയും അവസ്ഥ. നമുക്ക് വിജയം ഉണ്ടാകേണമെങ്കിൽ നാം ആചരിക്കുന്ന ധർമ്മത്തിൻെറ യോഗ്യതായോഗ്യതകളെപററിയുള്ള ചിന്തയൊന്നും കൂടാതെ അതിൽതന്നെ ഏകാന്തമെന്നവഴി യത്നിച്ചുകൊണ്ടേ ഇരിക്കണം. അല്ലാതെ ഇടയ്ക്കിടയ്ക്കു് മാററിമാററിക്കൊണ്ടിരുന്നാൽ ഒരിക്കലും ഒന്നിലും വിജയം കിട്ടുകയില്ല.

## പഠിപ്പും അനുഭവവും

### 16. ഈശ്വരമയം

ഒരിക്കൽ ഒരു സന്ന്യാസി സംഭാഷണമദ്ധ്യേ തൻെറ ശിഷ്യന്മാരോടു് "സർവ്വഭൂതങ്ങളിലും ഈശ്വരൻ ഉണ്ടെന്നറിഞ്ഞു് സർവ്വഭൂതങ്ങളേയും ഈശ്വരാത്മകമായി ഉപാസിക്കണം" എന്നു് ഉപദേശിച്ചു.

ഒരു ദിവസം ഈ ശിഷ്യന്മാരിൽ ഒരുവൻ ഹോമത്തിനു് വിറകു് ശേഖരിക്കുവാനായി വനത്തിൽ പോയിരുന്നു. അപ്പോൾ അകലത്തുനിന്നു് ഏതോ ഒരാൾ "ആരാണവിടെ! ഓടിക്കോളിൻ! ഓടിക്കോളിൻ! ഇതാമദം പിടിച്ച ആന വരുന്നു! വേഗം ഓടിക്കോളിൻ" എന്നിങ്ങിനെ ഉറക്കെ വിളിച്ചുപറയുന്നതു് കേട്ടു. മററെല്ലാവരും അതു കേട്ടു ഓടിപ്പോയി. എന്നാൽ ഈ ശിഷ്യൻ "ഞാൻ എന്തിനോടുന്നു. ആനയും ഈശ്വരൻ, ഞാനും ഈശ്വരൻ. ഈശ്വരൻ ഈശ്വരനെ പേടിച്ചു് ഓടുകയോ? അബദ്ധം" എന്നിങ്ങിനെ വിചാരിച്ചു് അവിടെത്തന്നെ നിന്നതേയുള്ളു. ആനയെ കണ്ടപ്പോൾ അതിനെ നമസ്കരിക്കുവാനും സ്തോത്രംചെയ്യുവാനും ആണു് തുടങ്ങിയതു്. ആനക്കാരൻ അതിൻെറ പുറത്തിരുന്നു

കൊണ്ടു് "നില്ക്കണ്ട. ഓടിക്കോ. ആന ഉപദ്രവിക്കും" എന്നും മററും വീണ്ടും വീണ്ടും പറയുന്നതൊന്നും അവൻ ശ്രദ്ധിക്കുന്നതേ ഇല്ല. അപ്പോഴേയ്ക്കും ആന അടുത്തുവന്നു് തുമ്പിക്കൈകൊണ്ടു് അവനെ പിടിച്ചു ദൂരത്തേയ്ക്കൊരേറുകൊടുത്തു, ആ മരയൻ അംഗഭംഗം വന്നു ബോധരഹിതനായി അവിടെ കിടപ്പായി. ഈ വർത്തമാനം കേട്ടു് ഗുരുവും ശിഷ്യന്മാരും ഓടിവന്നു് അവനെ എടുത്തുകൊണ്ടുപോയി ശുശ്രൂഷിച്ചു. പിന്നെ അവന്നു് ബോധം വന്നപ്പോൾ—

ഒരു ശിഷ്യൻ—ആന വരുന്നു എന്നറിഞ്ഞിട്ടും നീ മാറാതിരുന്നതെന്തെ?

ശിഷ്യൻ—എല്ലാ ജീവജാലങ്ങളിലും ഈശ്വരൻ തന്നെയാണെന്നു് നമ്മുടെ ഗുരുദേവൻ അരുളിച്ചെയ്തിട്ടില്ലെ. ഓടിവരുന്നതു് ആന-ഈശ്വരൻ. നില്ക്കുന്നതു് ഞാൻ-ഈശ്വരൻ. അതാണു് മാറാതെ നിന്നതു്.

ഗുരു—(ഇതു കേട്ടു്) കുഞ്ഞേ! ആന-ഈശ്വരൻ വന്നതും നീ ഈശ്വരൻ നിന്നതും ശരിതന്നെ. പക്ഷെ ആനക്കാരൻ-ഈശ്വരൻ നിന്നോടു് അവിടെ നിന്നു് നീങ്ങിക്കൂടെന്നു് പറഞ്ഞില്ലെ. നിനക്കു് വരാൻപോകുന്ന ആപത്തിനെ ആനക്കാരൻ-ഈശ്വരൻ നിനക്കു് ചൂണ്ടിക്കാണിച്ചു തരികകൂടിയും ചെയ്തില്ലെ. ഈശ്വരൻ എല്ലാററിലും ഉണ്ടെങ്കിൽ ആനക്കാരൻ-ഈശ്വരന്റെ വാക്കിനെ നീ എന്തുകൊണ്ടു് അനുസരിച്ചില്ല. ആനക്കാരൻ—ഈശ്വരന്റെ വാക്കു് കേൾക്കേണ്ടതല്ലെന്നു് ആരു പറഞ്ഞു.

## 17. ആവശ്യത്തിന്നു മാത്രം

നാട്ടുപുറക്കാരനായ ഒരാൾ ഏതോ സംഗതിവശാൽ പട്ടണത്തിൽ താമസിച്ചുകൊണ്ടിരുന്ന കാലത്തു് ഒരിക്കൽ അദ്ദേഹത്തിന്റെ വീട്ടിൽ ഒരു അടിയന്തരം ഉണ്ടാകുവാൻ ഇടയായി. അതിലേയ്ക്കു് ഏതാനും സാമാനങ്ങൾ വാങ്ങി അയക്കേണമെന്നു് വീട്ടുകാർ ആവശ്യപ്പെട്ടു. അടി

യന്തരം അങ്ങനെത്തിയപ്പോൾ ഒരു ദിവസം സാമാനം വാങ്ങുവാൻ പുറപ്പെട്ടു നോക്കുമ്പോൾ വീട്ടിൽനിന്നു വന്ന എഴുത്തു് എങ്ങും കാണ്മാനില്ല. തിരച്ചിലായി. വീട്ടിൽ ഒരിടം വിടാതെ തിരഞ്ഞുനോക്കി. എല്ലാവൎക്കും വളരെ വ്യസനമായി. അധികം പറയുന്നതെന്തിന്നു്, വളരെ ശ്രമംചെയ്തു് കണ്ടുപിടിച്ചു. അപ്പോൾ ഉണ്ടായ സന്തോഷത്തിന്നു് ഒരു അളവും അതിരും ഉണ്ടായിരുന്നില്ല. സന്തോഷത്തോടുകൂടി കത്തുതുറന്നു് അഞ്ചുസേർ മിഠായി, നൂറ്മധുരനാരങ്ങ, പത്തുറാത്തൽ ഉരുളൻകിഴങ്ങു്, എട്ടു് വസ്ത്രം എന്നിങ്ങിനെ വായിച്ചശേഷം, അതുവരെയും അത്യൽകണ്ഠയോടുകൂടി തിരഞ്ഞുകൊണ്ടിരുന്ന ആ കത്തിനെ ദൂരെ വലിച്ചെറിഞ്ഞു് സാമാനം വാങ്ങുവാനായി പോയി.

കത്തിലെ വിവരം മനസ്സിലാക്കുന്നതുവരെ കത്തിന്നു് വലിയ വിലതന്നെയാണു്. ഉള്ളിലെ വിവരം അറിഞ്ഞുകഴിഞ്ഞാൽ പിന്നത്തെ ശ്രമം അതിൽ പറഞ്ഞിരിക്കുന്ന സാമാനങ്ങൾ കരസ്ഥമാക്കുവാനും ആകുന്നു.

അതുപോലെ നമ്മുടെ ശാസ്ത്രഗ്രന്ഥങ്ങളെല്ലാം ഈശ്വരലാഭം ഉണ്ടാകുവാനുള്ള ഉപായം ഉൽബോധിപ്പിച്ചുതരുന്നതുവരെ അത്യാവശ്യംതന്നെ. ആ വഴി ഒരിക്കൽ അറിഞ്ഞുകഴിഞ്ഞാൽ പിന്നെ അവൻെറ ശ്രമം പ്രാപ്യസ്ഥാനത്തു് എത്തിച്ചേരുവാൻ ആയിരിക്കണം. പ്രാപ്യസ്ഥാനം ഈശ്വരൻതന്നെ.

---

# ശ്രദ്ധ—വിശ്വാസം

## 18. ഗുഹൻെറ പൂൎവ്വവൃത്താന്തം

ഒരിക്കൽ ഒരു രാജാവിന്നു് എങ്ങിനേയോ ബ്രഹ്മഹത്യാപാപം കയ്യേല്ക്കുവാൻ ഇടയായി. ഈ പാപനിവൃത്തിക്കു്

എന്താണു പ്രായശ്ചിത്തം ചെയ്യേണ്ടതു് എന്നറിയുവാനായി അദ്ദേഹം തപോവനത്തിലെ ഋഷ്യാശ്രമത്തിൽ ചെന്നു. അപ്പോൾ അവിടെ ഋഷിവയ്യൻ ഉണ്ടായിരുന്നില്ല. രാജാവു് ആഗതനായിരിക്കുന്ന വിവരം കേട്ടപ്പോൾ ഋഷികുമാരൻ ആശ്രമത്തിൽനിന്നും പുറത്തുവന്നു് രാജാവിനെ യഥോചിതം സ്വീകരിച്ചു് കുശലപ്രശ്നങ്ങൾ ചെയ്തു് വന്ന കാര്യം എന്താണെന്നു് അപേക്ഷിച്ചു. രാജാവു് വിവരമെല്ലാം പറഞ്ഞപ്പോൾ "അതു് സാരമില്ല. ശ്രദ്ധയോടുകൂടി മൂന്നു തവണ ഈശ്വരനാമം ജപിച്ചാൽ മതി. എന്നാൽ പാപമെല്ലാം തനിയെ പോയിക്കൊള്ളും" എന്നു് മഹർഷികുമാരൻ ഉപദേശിച്ചു. അതു കേട്ടുകൊണ്ടു് രാജാവു് തിരിച്ചുപോരികയും ചെയ്തു. പിന്നെ ഋഷി തിരിച്ചെത്തിയ സമയം രാജാവിന്റെ പാപനിവാരണാർത്ഥം മകൻ ഉപദേശിച്ച പ്രായശ്ചിത്തത്തിന്റെ വിവരമെല്ലാം കേട്ടപ്പോൾ അദ്ദേഹം ഇങ്ങിനെ പറഞ്ഞു:—"ഈശ്വരനാമം ശ്രദ്ധയോടുകൂടി ഒരൊററ തവണ ജപിച്ചാൽതന്നെ ജന്മജന്മാന്തരങ്ങളിൽ ചെയ്യപ്പെട്ട പാപങ്ങൾകൂടെ നിശ്ശേഷം നശിച്ചുപോകുന്നതായിരിക്കെ, എടാ, അവിശ്വാസി! ആ തിരുനാമം മൂന്നു പ്രാവശ്യം ജപിക്കുവാൻ ഉപദേശിച്ചപ്പോൾ നിന്റെ വിശ്വാസം എത്രമാത്രം ബലഹീനമായിരിക്കുന്നു! നിന്റെ ഈ വിശ്വാസക്കുറവിന്നു് നീ ഒരു ചണ്ഡാളനായി പോകട്ടെ.

ഈ ഋഷികുമാരനാണു് രാമായണത്തിലെ ഗുഹൻ.

## 19. ജടിലനും കൃഷ്ണനും

അതിതീവ്രമായ ശ്രദ്ധയാണു് ഈശ്വരലാഭത്തിന്നുള്ള ശരിയായ മാർഗ്ഗം. ഒരു കൊച്ചുകുട്ടിയ്ക്കുള്ളതുപോലെയുള്ള ശ്രദ്ധ വേണം. കുട്ടിക്കു് അമ്മയെ കാണുവാനുള്ള ശ്രദ്ധ എത്ര പ്രകാരമായിരിക്കുമൊ അതുപ്രകാരമുള്ള ശ്രദ്ധയാണു് ഉണ്ടായിരിക്കേണ്ടതു്.

ജടിലൻ തന്നെ ചെറുപ്പംമുതല്ക്കേ പള്ളിക്കൂടത്തിൽ പോയിക്കൊണ്ടിരുന്ന ഒരു ദരിദ്രബാലനാണു്. പള്ളിക്കൂടത്തിലേയ്ക്കുള്ള വഴി ഒരു കാട്ടരികിൽക്കൂടെ ആയിരുന്നതുകൊണ്ടു് ആ സാധുബാലൻ ഏകാകിയായിത്തന്നെ ഈ വനപാർശ്വത്തിൽക്കൂടെ പോകേണ്ടതായിവന്നു. ആസമയങ്ങളിൽ ആ വഴിയെ പോകുമ്പോൾ പലപ്പോഴും ഈ വിജനസ്ഥലത്തുവെച്ചു് ആ ചെറുബാലൻ പേടിക്കാറുണ്ടായിരുന്നു. അതുകൊണ്ടു് ഒരു ദിവസം കാര്യമൊന്നും അറിയുവാൻ പ്രാപ്തിയാകാത്ത ആ സാധുബാലൻ വളരെ ദീനസ്വരത്തിൽ അമ്മയെ വിവരമെല്ലാം അറിയിച്ചപ്പോൾ—

അമ്മ:—കുഞ്ഞെ! എന്തുകാട്ടാം. നാം പാവപ്പെട്ടവരല്ലേ? ഒരാളെ ഒപ്പം കൂട്ടുവാനൊന്നും നമുക്കു് വകയില്ലല്ലൊ. എങ്കിലും നീ ഭയപ്പെടേണ്ട. നിനക്കു് പേടിയാകുമ്പോൾ നീ "കൃഷ്ണജ്യേഷ്ഠാ! കൃഷ്ണജ്യേഷ്ഠാ!" എന്നു് ഉറക്കെവിളിച്ചോ. കൃഷ്ണൻ നമ്മളെ തീർച്ചയായും സഹായിക്കാതിരിക്കയില്ല.

ജടിലൻ—അമ്മെ! ഈ കൃഷ്ണജ്യേഷ്ഠൻ ആരാണു്? എവിടെയാണു്?

അമ്മ—എന്റെ മകൻ. നിന്റെ സഹോദരൻ. അവനാണു നമ്മുടെ രക്ഷിതാവു്. അവനെ എവിടെയും കാണാം.

അതിന്നുശേഷം ജടിലൻ അതിലെ കടന്നുപോയപ്പോൾ ഒരിക്കൽ അവന്നു പേടിയായി. അവൻ അപ്പോൾ അമ്മ പറഞ്ഞതോർത്തു "കൃഷ്ണജ്യേഷ്ഠാ! കൃഷ്ണജ്യേഷ്ഠാ" എന്നു് ഉറക്കെ വിളിച്ചുനോക്കി ആരേയും കണ്ടില്ല. "ഒ! ജ്യേഷ്ഠാ! ഇവിടെ വരണേ. ജ്യേഷ്ഠൻ എവിടെയാണു്! ഇങ്ങോട്ടു ഓടി വരണേ. എനിക്കു പേടിയാകുന്നേ!" എന്നു പിന്നേയും ഉറക്കെ വിളിച്ചു നിലവിളിച്ചു. ഈ പരിശുദ്ധബാലന്റെ ഇപ്രകാരമുള്ള രോദനം കേട്ടപ്പോൾ ഗോപാലകൃഷ്ണന്നു സഹിക്കവയ്യാതായി. അതിനാൽ ഒരു ഗോപാലബാലന്റെ

ആകൃതിയിൽ കൃഷ്ണൻ പ്രത്യക്ഷനായി ഇങ്ങിനെ പറഞ്ഞു:—അനുജാ ഞാനിതാ. നീ എന്തിനാണ് ഭയപ്പെടുന്നതു്. എൻെറകൂടെ പോരു്. ഞാൻ നിന്നെ പള്ളിക്കൂടത്തിൽ കൊണ്ടുപോയാക്കാം. നീ വിളിക്കുമ്പോഴെല്ലാം ഞാൻ വരുന്നുണ്ടു്. നീ ഭയപ്പെടേണ്ട."

യഥാർത്ഥവിശ്വാസത്തിൻെറയും ശ്രദ്ധയുടേയും ശക്തി ഏവംവിധം ആകുന്നു.

## മനസ്സ്.

### 20. സന്യാസിയും ദാസിയും.

മനസ്സുകൊണ്ടു ചെയ്യപ്പെടുന്നതാണു കർമ്മം. അല്ലാതെ ശരീരംകൊണ്ടു ചെയ്യപ്പെടുന്നതല്ല.

ഒരു ക്ഷേത്രത്തിന്നു സമീപം ഒരിടത്തു ഒരിക്കൽ ഒരു സന്യാസി താമസിച്ചിരുന്നു. ഈ സന്യാസിയുടെ ആശ്രമത്തിന്നു എതിർമുഖമായി ഒരു ദാസിയുടെ വീടും ഉണ്ടായിരുന്നു. അവിടെ ആളുകളുടെ വരവും പോക്കും ലഹളയും മററുംകണ്ടു മനസ്സുമുട്ടി ഒരു ദിവസം സന്യാസി ആ ദാസിയെ വിളിച്ചുവരുത്തി ഇങ്ങിനെ പറഞ്ഞു:—"നീ മഹാപാപിയാണ്. രാവും പകലും ഇടവിടാതെ പാപം ചെയ്തുകൊണ്ടിരിക്കുന്നു. കഷ്ടം! നിൻെറ ഭാവി വളരെ ഭയങ്കരം ആയിരിക്കും." ഇതു കേട്ടപ്പോൾ ആ ദാസിക്കു വളരെ വ്യസനമായി. ആന്തരമായ മനഃസ്താപത്തോടുകൂടി അവളുടെ അധർമ്മവ്യാപാരങ്ങളെ കനിവുററു പൊറുത്തുകൊള്ളുവാൻ അവൾ ഈശ്വരനോടു പ്രാർത്ഥിച്ചു. എന്നാൽ അവളുടെ ഉപജീവനമാർഗ്ഗവും കുലധർമ്മവും ദാസീവൃത്തിയായിരുന്നതുകൊണ്ടു് അതിനെ ഉപേക്ഷിക്കുവാൻ അവളെക്കൊണ്ടു സാധിച്ചില്ല. എങ്കിലും ശരിയായ ബോധം ഉണ്ടായിരു

ന്നുകൊണ്ടു മാംസഭോഗം പാപം ചെയ്യുമ്പോൾകൂടിയും അവളുടെ നിൎമ്മലമായ മനസ്സ് ഈശ്വരസന്നിധാനത്തിൽ ആ പാപത്തിന്നു മാപ്പു യാചിച്ചുകൊണ്ടിരിക്കുകയായിരുന്നു ചെയ്തിരുന്നതു്.

തന്റെ ഉദ്ദേശം ഫലപ്രദമായില്ലെന്നു കണ്ടപ്പോൾ സന്യാസിക്കു ദ്വേഷ്യംവന്നു. "ആകട്ടെ, ഇവരുടെ അപരാധത്തിന്റെ കണക്കറിയണമല്ലൊ' എന്നു വിചാരിച്ചു്, ആരെങ്കിലും അവളുടെ വീട്ടിലേക്കു കയറിപോകുന്നതുകണ്ടാൽ ഈ സന്യാസി ഒരു കല്ലെടുത്തുവെച്ചു കണക്കാക്കുവാൻ തുടങ്ങി. സന്യാസിയുടെ ശ്രദ്ധയെല്ലാം ദാസീഗൃഹത്തിൽ ആൾ പോകുന്നതു നോക്കുന്നതിൽ മാത്രമായിത്തീൎന്നു. ഇങ്ങിനെ കുറെകാലം കഴിഞ്ഞപ്പോഴക്കുതന്നെ ഈ കല്ലുകൾ ഒരു ചെറുകുന്നുപോലെ കൂടികഴിഞ്ഞു. അങ്ങിനെ ഇരിക്കെ ഒരു ദിവസം ഈ കല്ലിൻകുന്നിനെ ചൂണ്ടികാണിച്ചുകൊണ്ടു് അദ്ദേഹം ആ ദാസിയോടു വീണ്ടും ഇങ്ങിനെ പറഞ്ഞു:—"നീ ഇതു കണ്ടുവൊ? ഇതിലെ ഓരോ കല്ലും നീ ചെയ്ത പാപത്തിന്റെ എണ്ണമാകുന്നു. ഞാൻ ഇനിയും നിനക്കു നല്ലതു പറഞ്ഞുതരാം. മേലിലെങ്കിലും നീ പാപം ചെയ്യരുതു്". ഈ ഉപദേശം കേൾക്കുകയും പാപാധിക്യത്തെ കുറിക്കുന്ന കല്ലിൻകുന്നു കാണുകയും ചെയ്തപ്പോഴക്കു് അവൾ അത്യന്തം വ്യസനാക്രാന്തയായി കരഞ്ഞു് "ഭഗവാനെ! ഭക്തവത്സല. ഈ മഹാപാപിയുടെ ജീവിതത്തിൽനിന്നു് എന്നെ ഇനിയും മോചിപ്പിക്കാറായില്ലെ. ഞാൻ എത്രകാലം ഇനിയും ഇതിനെ വെച്ചുകൊണ്ടിരിക്കണം." എന്നിങ്ങിനെ ഈശ്വരനോടു പ്രാൎത്ഥിച്ചു. ആ നിഷ്കപടയുടെ പ്രാൎത്ഥന ഈശ്വരൻ കേട്ടു. അവൾ അന്നുതന്നെ മരിച്ചു. വിധിയുടെ മറിമായം ആൎക്കറിയാം. അതേസമയത്തിൽതന്നെ സന്യാസിയും ദേഹത്യാഗം ചെയ്തു. എന്നാൽ വിഷ്ണുദൂത

ന്മാർവന്നു് ആ ദാസിയുടെ ജീവനെ സ്വൎഗ്ഗത്തിലേക്കും യമകിങ്കരന്മാർ വന്നു സന്യാസിയുടെ ജീവനെ നരകത്തിലേക്കും കൊണ്ടുപോയി. ആ സന്യാസിക്കു് ആ ദാസിക്കു സിദ്ധിച്ച മഹാഭാഗ്യം കണ്ടപ്പോൾ വളരെ ആശ്ചൎയ്യംതോന്നി. അദ്ദേഹം യമകിങ്കരന്മാരോടു് ഇങ്ങിനെ ചോദിച്ചു:—

സന്യാസി:—എന്തൊരസംബന്ധമാണിതു്! ഇങ്ങിനെ തന്നെയാണൊ ഈശ്വരന്റെ നീതിപരിപാലനം? ഞാൻ എന്റെ ജീവിതം മുഴുവനും സന്യാസവൃത്തിയിൽത്തന്നെ എന്നെ ഇതാ നിങ്ങൾ നരകത്തിലേക്കു പിടിച്ചുവലിച്ചുകൊണ്ടുപോകുന്നു. എന്നാൽ അവൾ, ആ പരമവേശ്യ, അവളുടെ ജീവിതംമുഴുവനും മഹാപാപമാണു ചെയ്തതു്. അവളെ അതാ കൊണ്ടുപോകുന്നു സ്വൎഗ്ഗത്തിലേക്കു്. എന്തൊരക്രമമാണിതു്.

യമദൂതന്മാർ—ഈശ്വരവിധി എപ്പോഴും ന്യായമായേ ഇരിക്കുകയുള്ളു എന്നു് അറിഞ്ഞുകൊള്ളുക. "നിന്റെ സംസ്കാരംപോലെ നീ ആയിത്തീരുന്നു." പ്രശസ്തിയും പ്രതാപവും ഉണ്ടാക്കേണ്ടതിനുവേണ്ടി നീ നിന്റെ ജീവകാലം മുഴുവനും ബാഹ്യാഡംബരങ്ങളിൽ മാത്രം ശ്രദ്ധവെച്ചു കഴിച്ചുകൂട്ടി. ഈശ്വരൻ നിനക്കു് ആവക സുഖങ്ങളെല്ലാം അനുവദിച്ചുതരികയും ചെയ്തു. നിന്റെ ഹൃദയമാകട്ടെ തീവ്രമായ ശ്രദ്ധയോടുകൂടി ഈശ്വരപാദത്തെ ആഗ്രഹിച്ചില്ല. എന്നാൽ ഈ ദാസി അവളുടെ ശരീരംകൊണ്ടു നിരന്തരം പാപംചെയ്തുകൊണ്ടിരുന്നു എങ്കിലും അവളുടെ മനസ്സു രാവും പകലും ഈശ്വരങ്കൽത്തന്നെയായിരുന്നു നിക്ഷേപിച്ചതു്. നോക്കുക. നിന്റെ മാംസശരീരത്തിനും അവളുടെ മാംസശരീരത്തിനു ഏതൊരുതരം അനുഭവമാണു് ഉണ്ടാകുന്നതു് എന്നു കാണണമെങ്കിൽ ഇതാ കീഴ്പോട്ടു നോക്കുക. നീ നിന്റെ ശരീരംകൊണ്ടു് ഒരു പാപവും ചെയ്തിട്ടില്ലാത്തതിനാൽ അവരതാ അതിനെ മാലകളും മററും അണിയിച്ചു വാദ്യഘോഷങ്ങ

ളോടുകൂടി സംസ്കാരംചെയ്യാൻ നദീതീരത്തിലേക്കു കൊണ്ടു പോകുന്നു. എന്നാൽ ശരീരംകൊണ്ടു പാപംചെയ്ത അവളുടെ ശരീരം അതാ കാക്കയും കഴുകനും കൊത്തി വലിക്കുന്നു. എങ്കിലും അവൾ മനസ്സിൽ പരിശുദ്ധയായിരുന്നതുകൊണ്ടു് അവളുടെ ജീവൻ പരിശുദ്ധന്മാരുടെ ലോകത്തിലേക്കു പോകുന്നു. നിന്റെ മനസ്സാകട്ടെ സദാ അവളുടെ പാപത്തെപ്പററിത്തന്നെ ചിന്തിച്ചിരുന്നതുകൊണ്ടു് അതു് അശുദ്ധമായി, മലിനപ്പെട്ടുപോയി. അതുനിമിത്തം അതു് അശുദ്ധലോകത്തിലേക്കും പോകുന്നു.

## 21. മത്സ്യഗന്ധിനികളും പുഷ്പവാസനയും

ദുശ്ശീലങ്ങളോടും ദുരാചാരങ്ങളോടും ഇടപെട്ടു പഴകിപ്പോയാൽ അവക്കു് ഉണ്ടാകുന്ന ശക്തിയും പ്രാബല്യവും ആശ്ചര്യതരമാകുന്നു.

ഒരുകൂട്ടം മുക്കുവസ്ത്രീകൾ ഒരിക്കൽ അയൽഗ്രാമത്തിലുള്ള ചന്തയിൽപോയി മത്സ്യംവിററു മടങ്ങിവരുന്ന സമയത്തു നേരം രാത്രിയായിപ്പോയതിനാൽ അവക്കു് അവരുടെ വീടുകളിലേക്കു് അന്നു തിരിച്ചെത്തുവാൻ സാധിക്കാതെവന്നു. അതിനാൽ വഴിക്കുള്ള ഒരു പുഷ്പത്തോട്ടക്കാരന്റെ വീട്ടിൽ കയറി കിടക്കുവാൻ നിശ്ചയിച്ചു. ഈ തോട്ടക്കാരന്റെ വീട്ടിൽ ഇവക്കു കിടക്കുവാൻ കൊടുക്കുന്നതിന്നു പ്രത്യേകസ്ഥലം ഇല്ലാതിരുന്നതുകൊണ്ടു, പിറേറദിവസം കാലത്തു പതിവുകാക്കു കൊടുക്കുവാൻ പുഷ്പങ്ങൾ ശേഖരിച്ചുവെച്ചിരുന്ന മുറിയിലാണു് ഇവർ കിടക്കുവാൻ ഇടയായതു്. പൂക്കളിൽനിന്നു പുറപ്പെട്ടുകൊണ്ടിരുന്ന മനോഹരമായ പരിമളം ആ മുറിയിലെങ്ങും ധാരാളമായി നിറഞ്ഞിരുന്നതുകൊണ്ടു് ആ മുക്കുവസ്ത്രീകൾക്കു് അല്പംപോലും ഉറക്കം വന്നില്ല. ഒടുവിൽ അവരിൽ ഒരുത്തി ഒരു സൂത്രം കണ്ടുപിടിച്ചു് ഇങ്ങനെ പറഞ്ഞു:—കൂട്ടക്കാരെ! നമുക്കൊരു കാര്യം ചെയ്യാം. നമ്മുടെ

ഒഴിഞ്ഞ മത്സ്യക്കൊട്ടകൾ മൂക്കിന്നരികെ വലിച്ചുവെച്ചു നോക്കുക. എന്നാൽ അതിന്റെ സൌരഭ്യം ഈ ദുർവ്വാസനയെ നമ്മുടെ മൂക്കിൽ കടക്കുവാൻ അനുവദിക്കുകയില്ല. എല്ലാവരും ഈ യുക്തിപൂർവ്വമായ അഭിപ്രായത്തെ സ്വീകരിച്ചു് അങ്ങിനെ ചെയ്തു. ഉടനെതന്നെ എല്ലാവരും ഉറങ്ങുവാനും തുടങ്ങി.

## മായ

### 22. ബ്രാഹ്മണയജമാനനും ചണ്ഡാളദാസനും

മായയെ കണ്ടെത്തുവാനേ പ്രയാസമുള്ളൂ. കണ്ടെത്തിക്കഴിഞ്ഞാൽ പിന്നെ അതു തൽക്ഷണം കുതിച്ചുകളയും.

ഒരു ബ്രാഹ്മണാചാര്യൻ ഒരിക്കൽ നാട്ടുപുറത്തു താമസിക്കുന്ന തന്റെ ശിഷ്യനെ കാണ്മാൻ പുറപ്പെട്ടു. അടുത്തെല്ലാം അന്വേഷിച്ചിട്ടും തല്ക്കാലം കൂടെ പോരുവാൻ ദാസനായി ആരേയും കിട്ടാത്തതുകൊണ്ടു് അദ്ദേഹം ഏകാകിയായി പുറപ്പെട്ടു. അങ്ങിനെ കുറെ ദൂരം ചെന്നപ്പോൾ അവിടെ ഒരു ചെരുപ്പുകുത്തി നില്ക്കുന്നതായി കണ്ടു് അവനോടു—

ബ്രാഹ്മണൻ—എടോ! നീ എന്റെ കൂടെ വരുന്നോ? നിനക്കു സുഖമായി സാപ്പാടുതരാം. നല്ല സുഖമാണ്. മനസ്സുണ്ടെങ്കിൽ പോരെ.

ചെരുപ്പുകുത്തി—തമ്പുരാനെ അതിന്നു വിരോധമുണ്ടായിരുന്നില്ല. പക്ഷെ അടിയൻ ചെരുപ്പുകുത്തിയല്ലെ. ഒരു ചണ്ഡാളൻ. അടിയന്നു് ഇവിടത്തെ ഭൃത്യനായി പോരാമോ?

ബ്രാഹ്മണൻ—മിണ്ടാതിരി. അതൊന്നും സാരമില്ല. നീ ആരാണെന്നു് ആരോടും പറയുവാൻപോകണ്ട. ആരെ

ന്നു ചോദിച്ചാലും മിണ്ടാതിരുന്നേക്കണം. പിന്നെ നിനക്കു പോന്നാലെന്താ?

ഊണിന്റെ സ്വാദും ബ്രാഹ്മണന്റെ ഉപദേശവും ഓൎത്തപ്പോൾ അവന്നും ധൈൎയ്യംവന്നു. രണ്ടുപേരുംകൂടി പോയി വൈകുന്നേരമായപ്പോഴയ്ക്കും ശിഷ്യന്റെ വീട്ടിലെത്തി. സന്ധ്യയ്ക്കു് ആചാൎയ്യൻ അനുഷ്ഠാനത്തിന്നിരിക്കുമ്പോൾ വേറെ ഒരു ബ്രാഹ്മണൻ അവിടെവന്നു് ഈ ശിഷ്യനോടു് എടാ! അവിടുന്നു എന്റെ ആ ചെരുപ്പിങ്ങോട്ടെടുക്കണേ" എന്നു പറഞ്ഞു. ദാസൻ യജമാനന്റെ ശാസന അനുസരിച്ചു് ഇതിന്നൊന്നുംതന്നെ മിണ്ടിയില്ല. ബ്രാഹ്മണൻ ആവൎത്തിച്ചു. ദാസൻ മിണ്ടുന്നില്ല. പിന്നേയും പിന്നേയും പറഞ്ഞുനോക്കി. എന്തായിട്ടും അവിടെ ഒരനക്കവും ഇല്ല. ബ്രാഹ്മണന്നു ദേഷ്യംവന്നു. "എടാ ചണ്ഡാള! ഒരു ബ്രാഹ്മണന്റെ ശാസനയെ നിരസിക്കുവാൻ നിനക്കു് അത്ര ധിക്കാരമായിപ്പോയൊ? നില്ലെടാ. ഈ ചക്കിളിയൻ" ദാസൻ ഇതു കേട്ടപ്പോഴക്കും പേടിച്ചു വിറയ്ക്കുവാൻ തുടങ്ങി. അവൻ അവന്റെ യജമാനന്റെ അടുത്തുചെന്നു വളരെ ദയനീയമായ സ്വരത്തിൽ "തമ്പുരാനേ! ആളെ അറിഞ്ഞുപോയി. ഇനി അടിയന്നു് ഇവിടെ നിന്നുകൂടാ. അടിയൻ പോണു" എന്നു പറഞ്ഞു ഓടിക്കളഞ്ഞു. ഇതുപോലെ തന്നെയാണു മായയും. അറിഞ്ഞാൽപിന്നെ നില്ക്കുകയില്ല.

## 23. രാമനും, സീതയും, ലക്ഷ്മണനും.

യൌവരാജ്യാഭിഷേകവിഘ്നം വന്നതിന്നുശേഷം താതാജ്ഞയെ അനുസരിക്കുന്നതിന്നുവേണ്ടി സൂൎയ്യവംശാലങ്കാരഭൂതന്മാരായ ശ്രീരാമലക്ഷ്മണന്മാരും, രാമഭദ്രന്റെ സഹധൎമ്മചാരിണിയും ബാലികയും ആയ ജാനകിയും അരണ്യവാസത്തിന്നു പുറപ്പെട്ടു. രാമഭദ്രൻ മുമ്പിൽ, പിന്നാലെ സീതാ, ഒടുവിൽ ലക്ഷ്മണകുമാരൻ ഇങ്ങിനെയായിരുന്നു അവർ കാ

ട്ടിൽ സഞ്ചരിച്ചുകൊണ്ടിരുന്നതു്. ലക്ഷ്മണകുമാരനു രാമഭഗവാന്റെ ശരീരംമുഴുവനും അന്തരംവിനാ കണ്ടുകൊണ്ടിരിക്കേണമെന്നു ആഗ്രഹം ഉണ്ടായിരുന്നുവെങ്കിലും സീതാദേവി മദ്ധ്യഗതയാകയാൽ അതു സാദ്ധ്യമായിരുന്നില്ല. അതുകൊണ്ടു ലക്ഷ്മണൻ സീതാദേവിയോടു് ഒരു ഭാഗത്തേയ്ക്കു് അല്പം മാറിനില്ക്കുവാൻ അപേക്ഷിച്ചു. സീതാദേവി മാറിയ ഉടനെ ലക്ഷ്മണനു് ആഗ്രഹനിവൃത്തി വരികയും ഭഗവാന്റെ രൂപം മുഴുവനും പ്രത്യക്ഷമായി കാണുകയുംചെയ്തു.

ഇങ്ങിനെയാണു ബ്രഹ്മവും; മായയും, ജീവനും സ്ഥിതി ചെയ്യുന്നതു്. മായ മദ്ധ്യസ്ഥയായിരിക്കുന്ന കാലത്തോളം സൃഷ്ടിയ്ക്കു സ്രഷ്ടാവിനെ കാണുവാൻ സാധിക്കുന്നതായിരിക്കയില്ല. മനുഷ്യനു മായാവരണം ഉള്ള കാലത്തോളം ഈശ്വരലാഭം ഉണ്ടാകുന്നതല്ലതന്നെ.

## കാമിനീകാഞ്ചനം

### 24. ആദ്ധ്യാത്മികഗുരുവും ശയ്യാഗൃഹഗുരുവും

ഒരു ദരിദ്രനായ വാദ്ധ്യാർബ്രാഹ്മണനു വളരെ ധനികനായ ഒരു ശിഷ്യൻ ഉണ്ടായിരുന്നു. ഈ ശിഷ്യൻ ഒരു വലിയ കച്ചവടക്കാരനും, എങ്കിലും ഒരു പരമസ്ത്രൈണൻ കൂടയും ആയിരുന്നു. ഒരു ദിവസം ഈ വാദ്ധ്യാർക്കു തന്റെ പുസ്തകങ്ങൾ പൊതിഞ്ഞുവെയ്ക്കുവാൻ ഒരു കഷണം ശീല ആവശ്യമായി തീൎന്നപ്പോൾ അദ്ദേഹം ഈ ശിഷ്യന്റെ അടുത്തുചെന്നു് ആവശ്യപ്പെട്ടു. അതു കേട്ടപ്പോൾ കച്ചവടക്കാരൻ "ഹോ! അതിന്നെന്താ പ്രയാസം! അവിടുന്നു് അല്പസമയം മുമ്പെ ഈ വിവരം എന്നോടു പറഞ്ഞിരുന്നുവെങ്കിൽ അവിടേയ്ക്കു് ആവശ്യമുള്ളതെല്ലാം എടുക്കാമായിരുന്നുവല്ലോ. ഈ

പ്പോൾ അവിടേക്കു പററിയ തരത്തിലുള്ള കഷണങ്ങളൊന്നും ഇവിടെ കിടപ്പില്ല. ആട്ടെ, അവിടുത്തെ കാൎയ്യം ഞാൻ പ്രത്യേകം ഓൎമ്മിച്ചുകൊള്ളാം, എന്നാലും ഇടയ്ക്കിടയ്ക്കു ഓൎമ്മപ്പെടുത്തിക്കൊണ്ടേ ഇരിക്കണം. എല്ലാം ശരിപ്പെടുത്തിക്കളയാം" എന്നെല്ലാം ചക്കരവാക്കു് പറഞ്ഞതല്ലാതെ ഒന്നും കൊടുത്തില്ല. ബ്രാഹ്മണൻ ഇച്ഛാഭംഗത്തോടെ മടങ്ങേണ്ടതായിത്തന്നെ വന്നു.

ഗുരുശിഷ്യന്മാർ തമ്മിൽ നടന്ന ഈ സംഭാഷണം മുഴുവനും ശിഷ്യന്റെ ഭാൎയ്യ മറവിലിരുന്നു് കേട്ടിരുന്നു. ആ സ്ത്രീ തൽക്ഷണംതന്നെ ഒരാളെ അയച്ചു വാദ്ധ്യാരെ അകത്തേക്കു വരുത്തി "സ്വാമി എന്താണു് ആവശ്യപ്പെട്ടിരുന്നതു്" എന്നു ചോദിച്ചു. അപ്പോൾ ഉണ്ടായ സംഗതികളെല്ലാം ബ്രാഹ്മണൻ ആ സ്ത്രീയെ പറഞ്ഞു കേൾപ്പിച്ചു. അപ്പോൾ ആ സ്ത്രീ "ആട്ടെ! ഇവിടുന്നു് ഇപ്പോൾ മഠത്തിലേക്കു മടങ്ങിക്കൊള്ളണം. അവിടേയ്ക്കാവശ്യമുള്ള ശില നാളെ കാലത്തു ഞാൻ അവിടെ എത്തിച്ചുകൊള്ളാം" എന്നു പറഞ്ഞു. ബ്രാഹ്മണൻ അതുകേട്ടു സന്തോഷിച്ചു പോരുകയും ചെയ്തു. അന്നു രാത്രി വ്യാപാരശാല പൂട്ടി കച്ചവടക്കാരൻ വീട്ടിൽ വന്നപ്പോൾ:—

ഭാൎയ്യ—കട പൂട്ടിയോ?

കച്ചവടക്കാരൻ—ഉവ്വ്. എന്താ വേണ്ടതു്?

ഭാൎയ്യ—വേഗം ചെന്നു് എനിക്കു് നല്ലതായ രണ്ടു പുടവ കൊണ്ടുവന്നു തരണം.

കച്ചവടക്കാരൻ—എന്താ ഇത്ര ബദ്ധപ്പാടു്. നാളെ പോരെ. രാവിലെ കട തുറന്ന ഉടനെ രണ്ടോ നാലോ എടുക്കാമല്ലൊ.

ഭാൎയ്യ—അതൊന്നും പോര. എനിക്കു് ഇപ്പോൾതന്നെ കിട്ടിയേ കഴിയൂ. ഒരു നിമിഷം താമസിക്കവയ്യ.

പാവം എന്തു കാട്ടുവാനാണു! വല്ല ഉപായവും പറഞ്ഞു തട്ടി അയയ്ക്കുവാനുള്ള ഗുരുവാണോ, ഇതു്? ഉടനടി അനുസരിക്കേണ്ടതായ ചട്ടകല്പനകളെ കൊടുക്കുന്ന ശുഷ്കാഗ്രഹങ്ങളു വല്ല. മറേറ ആദ്ധ്യാത്മിക ഗുരുവിനെ നിരസിച്ചാൽ ജീവിക്കുന്നതിന്നു എന്തു വൈഷമ്യം! ഈ ഗുരുവിനെ നിരസിച്ചാലൊ പിന്നെയുണ്ടോ സ്വൈരം! ഒടുവിൽ ആ പാതിരാത്രി സമയത്തു് ആ സാധുകച്ചവടക്കാരൻ, ജലപാനം കൂടെ ചെയ്യുന്നതിന്നു മുമ്പായി മടങ്ങിപ്പോയി കട തുറന്നു് ഭാൎയ്യ ആവശ്യപ്പെട്ട വസ്തും എടുത്തുകൊണ്ടുവന്നു കാഴ്ചവെച്ചു. പിറേറന്നു് രാവിലെ ആ ഗൃഹിണി ആ വസ്തുത്തെ ഗുരുവിന്നു കൊടുത്തയച്ചപ്പോൾ പറഞ്ഞയച്ചതു് ഇങ്ങിനെ ആയിരുന്നു:—“മേലിൽ ഇവിടെനിന്നു് അങ്ങേയ്ക്കു വല്ലതും ആവശ്യമാകുമ്പോൾ ആ വിവരം എന്നെ അറിയിച്ചാൽമതി; എന്നാൽ അതു് ഉടനെതന്നെ അവിടെ എത്തിപ്പിച്ചുകൊള്ളാം.”

അതുപോലെ നമുക്കു് ആവശ്യമുള്ളതെല്ലാം കരുണാകമൂൎത്തിയായിരിക്കുന്ന നമ്മുടെ ലോകമാതാവിനോടു് ആവശ്യപ്പെട്ടാൽ നമുക്കു വേഗം സിദ്ധിക്കുന്നതായിരിക്കും. ഈശ്വരനെ ഇതര ഭാവങ്ങളിൽ ഭജിച്ചാൽ ഉണ്ടാകുന്ന സിദ്ധി ഇത്ര സുഗമവും ശീഘ്രവും ആയിരിക്കയില്ല.



## 25. തലയണമന്ത്രം

ഉപജീവനത്തിന്നു മാൎഗ്ഗമൊന്നും ഇല്ലാതിരുന്ന ഒരാൾ ഒരു ഉദ്യോഗം യാചിച്ചു് അവിടെയുള്ള കമ്പനി മാനേജരുടെ അടുത്തുചെന്നു് പല തവണ നിന്നുനോക്കി. ചെല്ലുമ്പോഴെല്ലാം “ഇന്നു തരമില്ല നാളെ വാ—മററന്നാൾ വാ—ഇനി ഒരിക്കൽ വാ—അഞ്ചാം തീയതി വാ—പത്താം തീയതി വാ—ദീപാളികഴിഞ്ഞു വാ എന്നിങ്ങിനെ ഓരോ കഴിവുകൾ പറഞ്ഞു മടക്കി അയയ്ക്കുകയായിരുന്നു പതിവു്. ഒരു ദിവസം ആ സാധുമനുഷ്യൻ തന്റെ ഗ്രഹപ്പിഴകളെല്ലാം ഒരു സ്നേ

ഹിതനോട് പറഞ്ഞപ്പോൾ ആ സ്നേഹിതൻ ഇങ്ങിനെ ഉപദേശിച്ചുകൊടുത്തു—താൻ എന്തൊരു മണ്ടനാണ്! ആ വിദ്വാന്റെ അടുക്കലേക്കു നടന്നുനടന്നു തന്റെ "പാദഹരം" വരുത്തുന്നതെന്തിന്നു; ഉദ്യോഗം വേണമെങ്കിൽ ഒരു കാൎയ്യം ചെയ്യേണ്ടു. ആയാളുടെ ഭാൎയ്യയുടെ അടുത്തുചെന്നു സേവിച്ചു നിന്നോളൂ. എന്നാൽ നിനക്കു തീൎച്ചയായും ഉദ്യോഗം കിട്ടും. "അങ്ങിനെയാണൊ? എന്നാൽ ഞാൻ ഇപ്പോൾ തന്നെ പോയിക്കളയാം" എന്നു പറഞ്ഞു ആ ആൾ യാത്രയായി. മാനേജരുടെ വീട്ടിൽ ചെന്നു കയറി, ഭാൎയ്യയെ കണ്ട ഉടനെ ഒന്നു വലിച്ചു തൊഴുതു—

ബ്രാഹ്മണൻ—കൊച്ചമ്മെ! ഞാൻ വലിയ പരാധീനക്കാരനാണ്. ഒരു ബ്രാഹ്മണൻ; ഉപജീവനത്തിന്നു വഴിയൊന്നും ഇല്ല. വളരെ കാലമായി കൊച്ചമ്മെ! ഒരു തൊഴിലും ഇല്ലാതിരിക്കുകയാണ്. കുഞ്ഞുകുട്ടി പരാധീനങ്ങളെല്ലാം ഉണ്ട്. അവരൊക്കെ പട്ടിണികിടന്നു ചാകാറായി. കൊച്ചമ്മയല്ലാതെ എന്നെ രക്ഷിക്കുവാൻ ആരും ഇല്ല.

മാനേജരുടെ ഭാൎയ്യ—പാപം. അതിന്നു ഞാൻ എന്തു വേണം ഹെ! നിങ്ങളുടെ കഷ്ടപ്പാടുകൾ എനിക്കും സങ്കടം തോന്നുന്നു. പക്ഷെ ഞാൻ വിചാരിച്ചാൽ ഒരു നിവൃത്തിയും ഇല്ലല്ലൊ.

ബ്രാഹ്മണൻ— ആവു. ആവു. കൊച്ചമ്മെ! സകല സമ്പത്തും തികഞ്ഞിരിക്കുന്ന കൊച്ചമ്മ ഒരുവാക്കു ചിലവിട്ടാൽ ഏകനിമിഷത്തിൽ എനിക്കു ജോലിയായി. അവിടുത്തെ കുഞ്ഞുകുട്ടികളെ ഈശ്വരൻ കടാക്ഷിക്കാതിരിക്കയില്ല. ഭാഗ്യവതി.

മാനേജരുടെ ഭാൎയ്യ—ഞാൻ ആരോടു പറയണം എന്നാണു നിങ്ങൾ പറയുന്നതു? (പാവം! ഈ ബ്രാഹ്മണൻ വളരെ കഷ്ടത്തിലായിരിക്കുന്നു. കഴിയുമെങ്കിൽ സഹായിക്കാമായിരുന്നു.)

ബ്രാഹ്മണൻ—കൊച്ചമ്മ എനിക്കവേണ്ടി അങ്ങേരോടു ഒരു വാക്കു പറഞ്ഞാൽ മതി.

മാനേജരുടെ ഭാൎയ്യ—അത്രയേ വേണ്ടൂ! ഓഹോ! എന്നാൽ ഞാൻ ഇന്നുതന്നെ വിവരമെല്ലാം പറഞ്ഞേക്കാം.

നേരം പുലൎന്നപ്പോൾ അതാ വരുന്നു ഒരു ശിപായി! "ഇന്നു മുതല്ക്കുതന്നെ ഉദ്യോഗത്തിൽ പ്രവേശിച്ചുകൊള്ളേണം" എന്നാണു കല്പന. ഈ ബ്രാഹ്മണനെ നിയമിക്കുവാൻ ആ മാനേജർ പ്രധാന ഉദ്യോഗസ്ഥനു ശുപാൎശിചെയ്തതു് ഇങ്ങിനെ ആയിരുന്നു:—"സേർ! ഈ മനുഷ്യൻ ജോലിക്കു വളരെ മിടുക്കനാണു്. ഈ ആളെ നിയമിക്കുന്നതു നമ്മുടെ ആപ്പീസ്സിനു ശ്രേയസ്കരമായിരിക്കുമെന്നു് എനിക്കു പൂൎണ്ണവിശ്വാസം ഉണ്ടു്. അതിനാൽ ഇവിടെ ഒരു ജോലി കൊടുത്തിരിക്കുന്നു"

ഇങ്ങിനെയാണു തലയിണമന്ത്രത്തിന്റെ മാഹാത്മ്യം. ലോകം മുഴുവനും കാമിനീകാഞ്ചനത്തിൽ ഭ്രമിക്കുന്ന ഭ്രാന്തന്മാർതന്നെ.



## അഹംഭാവം

### 26. കൂപമണ്ഡൂകം.

ഒരു കിണററിൽ ഒരു ചെറിയ തവള പാൎത്തിരുന്നു. അതു ജനിച്ചതും വളൎന്നതും അവിടെത്തന്നെയാണു്. ആ സ്ഥലം വിട്ടു് അതു പുറത്തെങ്ങും പോയിട്ടേ ഇല്ല. അങ്ങിനെ ഇരിക്കെ ഒരു ദിവസം സമുദ്രത്തിലെ ഒരു തവള ആ കിണററിൽ യദൃച്ഛയാ വന്നു വീഴുന്നതിനു് ഇടയായി. ഇങ്ങിനെ ആഗതനായ തന്റെ അതിഥിയെ കണ്ടു കിണററിലെ തവള ചോദിച്ചു.

കൂപമണ്ഡൂകം—ചങ്ങാതി! താൻ എവിടെ നിന്നാണു്?

സമുദ്രമണ്ഡൂകം—ഞാൻ കടലിൽനിന്നു്.

കൂ-മ—കടലൊ! അതെന്താ?

സ-മ—കടൽ ഒരു വലിയ ജലാശയമാണു്.

കൂ—മ—വലിയ ജലാശമൊ? എത്ര പോരും.

സ—മ—വളരെ വലുതാണു്.

കൂ-മ—(തന്റെ ചെറിയ കൈകളെ പരത്തിപ്പിടിച്ചു) എന്താ ഇത്രയുണ്ടൊ?

സ-മ—അതിലും വളരെ വലുതാണു്.

കൂ-മ—(കിണററിന്റെ ഒരു അററത്തുനിന്നു മറേറ അററത്തിലേക്കു ഒന്നുചാടി) ഇതാ നോക്കു! എന്റെ ഈ കിണറിനോളം ഉണ്ടൊ?

സ-മ—എന്റെ ചങ്ങാതി! കടലിനെ നിന്റെ ഈ ചെറിയ കിണററിനോടു് എങ്ങിനെ സാമ്യപ്പെടുത്താം? അതു് ഇതിലെല്ലാം എത്രയോ എത്രയോ ഇരട്ടി വലുതാണു്.

കൂ-മ—ഛെ! ഛെ! എന്റെ കിണററിനേക്കാൾ വലുതായി ഒന്നുംതന്നെ ഉണ്ടാകുവാൻ പാടില്ല ഇല്ല; ഉണ്ടാകുവാൻ പാടില്ല തന്നെ. ഇതിനേക്കാൾ ഒന്നുംതന്നെ വലിയതായിരിക്കയില്ല. ഈ ആൾ ദുഷ്ട നുണയനാണു്. പിടിച്ചു വെളിയിൽ തള്ളണം.

ഇതാണു് മനോവികാസമില്ലാത്തവരുടെ മാതിരി. തന്റെ ഇടുങ്ങിയ കിണററിൽ ഇരുന്നുകൊണ്ടു ഈ ലോകമെല്ലാം തന്റെ കിണററിനേക്കാൾ ചെറുതാണെന്നു വിചാരിക്കുകയാകുന്നു.

## 27. അൎജ്ജുനന്റെ അഹംഭാവം

അൎജ്ജുനൻ ഒരിക്കൽ ഇങ്ങിനെ വിചാരിച്ചു:—"ഞാൻ ശ്രീകൃഷ്ണന്റെ ഉററ സഖാവു്, അടുത്ത ബന്ധു. എന്നെപ്പോലെ സ്നേഹവും ഭക്തിയും മററാൎക്കാണു് ഉള്ളതു്. ഞാനാണു് ഭക്തോത്തമൻ." സൎവ്വജ്ഞനായ ശ്രീകൃഷ്ണഭഗവാൻ അൎജ്ജുന

ന്റെ ഈ വിചാരം അറിഞ്ഞു് ഒരു ദിവസം നടക്കവാൻ പോകുമ്പോൾ അൎജ്ജുനനേയും കൂട്ടിക്കൊണ്ടുപോയി. അധികം ദൂരം ചെല്ലുന്നതിന്നു മുമ്പിൽ വഴിയിൽ ഒരു ബ്രാഹ്മണനെ കണ്ടു. ഇദ്ദേഹം ഒരു വിശിഷ്ടനായ വിഷ്ണുഭക്തനാണെന്നു് അൎജ്ജുനന്നു് വേഗം മനസ്സിലായി. എങ്കിലും ആൾ ഒരു അസാധാരണക്കാരൻ. അരയിൽ ഒരു മൂൎച്ചയുള്ള വാൾ കെട്ടിത്തൂക്കിയിട്ടുണ്ടു്. വഴിയിൽ ഇരുന്നു ഉണങ്ങിയ പുൽ കടിച്ചു തിന്നുകയാണു് ചെയ്യുന്നതു്. അദ്ദേഹം യാതൊരു ജീവിയേയും ഉപദ്രവിക്കുകയില്ല. അഹിംസയുടെ പരമാവധിയിൽ നിന്നുകൊണ്ടു്, പച്ചപ്പുല്ലിന്നും ജീവനുണ്ടെന്നുള്ള വിശ്വാസം നിമിത്തം ചത്തുകിടക്കുന്ന ഉണങ്ങിയ പുൽ തിന്നാണു് ജീവിക്കുന്നതു്. എന്നാൽ അപ്രകാരമുള്ള ഒരു അഹിംസാവ്രതക്കാരൻ മൂൎച്ചയുള്ള വാൾ കൊണ്ടുനടക്കുന്നതെന്തിനാണെന്നു് അൎജ്ജുനന്നു മനസ്സിലായില്ല. അതുകൊണ്ടു്—

അൎജ്ജുനൻ—ഭഗവാനെ! ഇതെന്താണു്? ഈ ബ്രാഹ്മണൻ ജീവനുള്ള പുല്ലിനെക്കൂടെ ഉപദ്രവിക്കവയ്യെന്നു് വിചാരിക്കുന്ന ഒരു മഹാ സാത്വികനായ വിഷ്ണുഭക്തനാണല്ലൊ. എന്നിട്ടും ഹിംസയുടേയും വൈരത്തിന്റേയും പ്രത്യക്ഷചിഹ്നമായ വാളിനെ ധരിക്കുകയും ചെയ്തിരിക്കുന്നുവല്ലൊ. ഇതിന്റെ അൎത്ഥമെന്താണു്?

ഭഗവാൻ—ശരിയാണു്. നീ അതു അവനോടുതന്നെ ചെന്നു ചോദിക്കു.

അൎജ്ജുനൻ—(ബ്രാഹ്മണനോടു്) സ്വാമി! ഇവിടുന്നു യാതൊരു ജീവിയേയും ഉപദ്രവിക്കുന്ന സ്വഭാവിയല്ലല്ലൊ പിന്നെ എന്തിനാണു് ഈ വാൾ കൊണ്ടുനടക്കുന്നതു്?

ബ്രാഹ്മണൻ—അതെ കണ്ണിന്നുനേരെ കണ്ടുകിട്ടിയാൽ എനിക്കു നാലാളുകളെ ശിക്ഷിക്കുവാനുണ്ടു്. അതിന്നാണു്

അൎജ്ജുനൻ—ആ ദുഷ്ടന്മാർ ആരാണു്?

ബ്രാഹ്മണൻ—ഒന്നാമത്തു് നാരദൻ.

അൎജ്ജുനൻ—എന്തു്, നാരദനൊ? ആ മുനിശ്രേഷ്ഠൻ എന്തു ദുഷ്ടതയാണു് ചെയ്തതു്?

ബ്രാഹ്മണൻ—എന്തു ദുഷ്ടത എന്നൊ? ആ പരമദുഷ്ടന്റെ അധികപ്രസംഗം നീ കാണുന്നില്ലെ? അവൻ അവന്റെ പാട്ടും സംഗീതവുംകൊണ്ടു് എന്റെ സ്വാമിയെ സദാ ഉണൎത്തിയിരുത്തുന്നു. ഇങ്ങിനെയുണ്ടോ ഒരു ബുദ്ധിമുട്ടു്. അവന്നു ഭഗവാന്റെ സൌകൎയ്യത്തെപറ്റി വല്ല ചിന്തയും ഉണ്ടോ? രാവും പകലും കാലത്തും അകാലത്തും എല്ലാം അവന്റെ സ്തോത്രംകൊണ്ടും കീൎത്തനംകൊണ്ടും ഭഗവാനെ ഇട്ടു ബുദ്ധിമുട്ടിക്കുന്നതു നീ കാണുന്നില്ലെ?

അൎജ്ജുനൻ—രണ്ടാമത്തെ ആറം ആരാണു്?

ബ്രാഹ്മണൻ—ആ ദുഷ്ടയായ പാഞ്ചാലി!

അൎജ്ജുനൻ—(വിഷണ്ണനായി) പാഞ്ചാലിയോ? അവറം എന്തു പിഴച്ചു.

ബ്രാഹ്മണൻ—എന്താ പിഴച്ചതു്! അല്ലെ? ഒ്ഹാ! അന്യന്റെ സൌകൎയ്യാദികളെപ്പററി യാതൊരു ചിന്തയും ഇല്ലാത്ത ആ പരമദുഷ്ടയുടെ ഡംഭ് കുറച്ചൊന്നുമാണൊ! ഭഗവാൻ അമൃതത്തിന്നു പുറപ്പെട്ടു നില്ക്കുമ്പോറം ഭഗവാനെ വിളിച്ചു ഉപദ്രവിക്കത്തക്ക ക്രൂരത അവറംക്കുണ്ടായില്ലെ. ഭഗവാൻ തന്റെ അമൃതേത്തുകൂടെ ഉപേക്ഷിച്ചു്, ദുൎവ്വാസാവിന്റെ ശാപത്തിൽനിന്നു പാണ്ഡവന്മാരെ രക്ഷിക്കുവാൻവേണ്ടി കാമ്യകവനത്തിലേയ്ക്കു പോകേണ്ടിവന്നതു് നീ അറിഞ്ഞില്ലെന്നുണ്ടോ? പിന്നേയും അവളുടെ നെഞ്ഞൂക്ക കണ്ടുവൊ? ജാ! അവളുടെ ഉഛിഷ്ടം ഭഗവാനെ ഭുജിപ്പിച്ചില്ലെ?

അൎജ്ജുനൻ—മൂന്നാമത്തെ ആറം?

ബ്രാഹ്മണൻ—പ്രഹ്ലാദൻ—പ്രഹ്ലാദൻ.

അൎജ്ജുനൻ—അവന്റെ കുററം?

ബ്രാഹ്മണൻ—അതെ, ആ മഹാപാപി എന്റെ ഭഗവാനെ ആ ദുഷ്ടന്റെ ദേഹത്തെ രക്ഷിക്കുവാൻവേണ്ടി തിളച്ച എണ്ണയിൽ കടക്കുവാനും, മദയാനയുടെ കാലടിയിൽ കിടക്കുവാനും, കരിങ്കൽത്തൂണിൽ ഇരിക്കുവാനും ഇടവരുത്തിയില്ലെ?

അൎജ്ജുനൻ—നാലാമത്തവൻ?

ബ്രാഹ്മണൻ—അതു അഹങ്കാരിയായ അൎജ്ജുനൻ.

അൎജ്ജുനൻ—(ലജ്ജയോടും കുണ്ഠിതത്തോടുംകൂടി) കാരണം?

ബ്രാഹ്മണൻ—അവന്റെ അഹങ്കാരത്തിന്നുണ്ടോ കണക്കു്? നോക്കു! സ്വല്പരാജ്യത്തിന്നുവേണ്ടി, കുരുക്ഷേത്രത്തിൽ വെച്ചു, നീചമായ അവന്റെ സാരഥിസ്ഥാനം അവൻ എന്റെ കൃഷ്ണനെക്കൊണ്ടു വഹിപ്പിച്ചില്ലെ? ഇവരെ ശിക്ഷിക്കാതെ വിടാമൊ?

ബ്രാഹ്മണന്റെ ഭക്തിയുടെ അത്യഗാധതയും മാഹാത്മ്യവും ഓൎത്തു അൎജ്ജുനൻ വിസ്മിതനായിത്തീൎന്നു. അതോടുകൂടിത്തന്നെ അൎജ്ജുനന്റെ അഹംഭാവവും നശിച്ചു.

---

## ആചാൎയ്യൻ.

---

### 28. ഗോവിന്ദജി ക്ഷേത്രത്തിലെ ശാന്തിക്കാരൻ.

ജയപുരിയിൽ (ജയപ്പൂർ) ഗോവിന്ദജി (വിഷ്ണു)യുടെ ഒരു മഹാക്ഷേത്രമുണ്ടു്. പണ്ടത്തെ കാലത്തു ആ ക്ഷേത്രത്തിലെ ശാന്തിക്കാരാരും വിവാഹം ചെയ്യുന്ന പതിവുണ്ടായിരുന്നില്ല. അക്കാലത്തു ഒരിക്കൽ ജയപുരിരാജാവിന്നു ഇവരെ കണ്ടിട്ടു എന്തോ ഒരു കാൎയ്യം ഉണ്ടായിരുന്നതിനാൽ അവരോടു കൊട്ടാരത്തിലോളം ചെല്ലുവാൻ ആളെ അയച്ചു. അവർ ആ രാജകല്പനയെ ഗണ്യമാക്കിയതേ ഇല്ല. "രാജാവു വേ

ണമെങ്കിൽ ഇങ്ങോട്ടു വരട്ടെ. ഞങ്ങൾക്കിപ്പോൾ ചെല്ലുവാൻ തരമില്ല" എന്നാണു പറഞ്ഞയച്ചതു്."

കുറെ കാലം കഴിഞ്ഞതിന്നുശേഷം അവർ വിവാഹം ചെയ്യുവാൻ തുടങ്ങി. അതിന്നുശേഷം അവരെ കൊട്ടാരത്തിൽ വരുത്തുവാൻ ആളെ അയക്കേണ്ട ഭാരംതന്നെ രാജാവിന്നു് ഉണ്ടായിട്ടില്ല. അവർ അങ്ങോട്ടുതന്നെ വലിഞ്ഞു കയറിച്ചെന്നു "പ്രഭോ തമ്പുരാനെ! പൊന്നുതിരുമേനി! മഹാരാജൻ! രാജാധിരാജൻ! ഞങ്ങൾ അവിടുത്തെ അനുഗ്രഹിക്കുവാൻ വന്നിരിക്കയാണു്. അവിടുന്നു സർവ്വോൽക്കർഷങ്ങളോടുകൂടി ചിരകാലം വർത്തിക്കുമാറാകട്ടെ. ദേവന്റെ പ്രസാദം കൊണ്ടു വന്നിരിക്കുന്നു സ്വീകരിച്ചാലും" എന്നെല്ലാം പുകഴ്ത്തിക്കൊണ്ടിരിക്കും. അല്ലാതെ നിവൃത്തിയെന്താ? ഒരിക്കൽ ഗൃഹംപണി, മറ്റൊരിക്കൽ അന്നപ്രാശനം, പിന്നൊരിക്കൽ കല്യാണം, ഇങ്ങിനെ ഒരു നൂറുകൂട്ടം. ഇതെല്ലാം അവരെ ധനലോലുപന്മാരാക്കിതീർത്തു.

## 29. വില്ലയുടെ ശക്തി.

ആ ദിക്കിൽ (ശ്രീരാമകൃഷ്ണദേവന്റെ സ്വദേശമായ കാമാർപുകരം) ഹൽദാരപുഷ്കരണി എന്ന പേരായി ഒരു തടാകമുണ്ടു്. ആ കുളക്കരയിൽ വെളിപ്പിന്നുമുമ്പു് അനവധി ജനങ്ങൾവന്നു മലമൂത്രവിസർജ്ജനംചെയ്യു പതിവായിരുന്നു. കാലത്തു കുളിക്കുവാൻ വരുന്നവരെല്ലാം ഇവരെ ഒരുപാടു ശകാരിക്കും. എന്നാലും പിന്നേയും തോതു അതു തന്നെയാണു്. അതുകൊണ്ടു ബുദ്ധിമുട്ടി, ആ ദിക്കുകാർ എല്ലാംകൂടി സർക്കാരിലേയ്ക്കു് ഒരു ഹരജി അയച്ചു. ഗവമ്മെണ്ടിൽനിന്നു് ഒരു വില്ലക്കാരൻ ശിപായി വന്നു "ഇവിടെ ആരും മലമൂത്രവിസർജ്ജനം ചെയ്തുപോകരുതു്" എന്ന ഒരു പരസ്യം പതിച്ചുപോയി. ഉടൻതന്നെ ഉപദ്രവവും നിന്നു.

ലോകഗുരു ആകുന്നതിന്നും ഈശ്വരന്റെ അടുക്കൽനിന്നു ഇപ്രകാരം ഒരു വില്ല കിട്ടണം. എന്നാൽ മാത്രമെ ആളുകൾ കേൾക്കുകയുള്ളു. വില്ലുകൂടാതെ പറയുന്നതു കേൾക്കുമ്പോൾ ആളുകൾ ചിരിക്കുകയേയുള്ളു. അവർ ചെയ്യുന്നതു ഒരു കുരുടൻ മറ്റൊരു കുരുടനെ വഴി കാണിക്കുന്നതുപോലെയാണു്.

## 30. ഐശ്വര്യസിദ്ധി.

ഒരിക്കൽ എത്രയും അമാനുഷികസിദ്ധികൾകൊണ്ടു അഹംഭാവിയായ ഒരു യോഗി ഉണ്ടായിരുന്നു. അദ്ദേഹം വാസ്തവത്തിൽ സാത്വികനും മുമുക്ഷുവും തന്നെ ആയിരുന്നതിനാൽ, ഈ തെറ്റായ മാർഗ്ഗത്തിൽനിന്നു തിരിച്ചുവിടുവാൻവേണ്ടി ഭഗവാൻ ഒരു സന്യാസിയുടെ രൂപത്തിൽ ആ യോഗിയുടെ മുമ്പിൽ പ്രത്യക്ഷമായി ഇങ്ങിനെ പറഞ്ഞു:— "യോഗിവര്യ! അങ്ങക്കു പല അമാനുഷികസിദ്ധികളും സ്വാധീനമാണെന്നു ഞാൻ കേട്ടിട്ടുണ്ടു്.

യോഗി—നമുക്കു അതെല്ലാം ഉണ്ടു്.

സന്യാസി—(അപ്പോൾ ആ വഴിയായി കടന്നുപോകുന്ന ഒരാനയെ ചൂണ്ടിക്കാണിച്ചുകൊണ്ടു) സാധോ! അങ്ങേക്കു് ആ ആനയെ കൊല്ലാമൊ!

യോഗി—ഓഹോ! അതിനെന്തു പ്രയാസം!

സന്യാസി—എന്നാൽ കാണട്ടെ.

യോഗി—(ഒരു നുള്ളു മണ്ണെടുത്തു ചില മന്ത്രം ഉച്ചരിച്ചു ആനയുടെ മേൽ എറിഞ്ഞു) അതു അതാ ചത്തു വീണിരിക്കുന്നു.

സന്യാസി—അങ്ങു വലിയ കേമൻതന്നെ ആകട്ടെ, അങ്ങേക്കു ആ ആനയെ ഇനി ജീവിപ്പിക്കാമൊ?

യോഗി—അതും ചെയ്യാം.

സന്യാസി—എന്നാൽ അതും കാണട്ടെ.

യോഗി അതുകേട്ടു് മുമ്പിലത്തെപ്പോലെതന്നെ ഒരു അല്പം മണ്ണെടുത്തു ജപിച്ചു് ആനയുടെ തലയ്ക്കെറിഞ്ഞു. ആന തൽക്ഷണം അത്യുത്സാഹത്തോടെ എഴുന്നേല്ക്കുകയും ചെയ്തു. ഇതെല്ലാം കഴിഞ്ഞപ്പോൾ സന്യാസി ഇങ്ങിനെ പറഞ്ഞു:—"സഹോദര! കൊല്ലുക, ജീവിപ്പിക്കുക എന്നതു ലോകത്തിൽ മഹാ വലിയ സംഗതിയാണു്. അതിന്നെല്ലാം അങ്ങയെക്കൊണ്ടു സാധിക്കുകയും ചെയ്യും. എങ്കിലും ഞാൻ ഒന്നു ചോദിച്ചോട്ടെ! ഇതുകൊണ്ടെല്ലാം നിനക്കു് എന്തു ഫലമാണു് ഉണ്ടാകുവാനുള്ളതു്. എന്താദായമാണു സിദ്ധിക്കുവാനുള്ളതു്. ഈശ്വരപ്രാപ്തിക്കു് എന്തു ഗുണം കിട്ടി. ഇങ്ങിനെ പറഞ്ഞുകൊണ്ടു് ആ സന്യാസി പെട്ടെന്നു് അന്തർദ്ധാനം ചെയ്തു. അതു കണ്ടപ്പോഴാണു യോഗിക്കു കാര്യം മനസ്സിലായതു്. പിന്നീടു ഈ വക നിസ്സാരസംഗതികളിൽ മനസ്സിരുത്താതെ ഈശ്വരഭജനത്തിൽതന്നെ ശ്രദ്ധവെച്ചു് ക്രമേണ ഈശ്വരാനുഭൂതി ഉണ്ടായി അദ്ദേഹം ജീവന്മുക്തനായിത്തീൎന്നു.





ശ്രീ

# ശ്രീരാമകൃഷ്ണവിജയം

## മൂന്നാം ഭാഗം

## സദ്വാക്യങ്ങൾ

1. ശുദ്ധമായ ജ്ഞാനവും ശുദ്ധമായ ഭക്തിയും രണ്ടും ഒന്നുതന്നെയാണു്.

2. ഈശ്വരത്വം സ്വപ്രകാശിതമാകുന്നതിന്നു മുമ്പായി മനുഷ്യത്വം നശിക്കണം. എന്നാൽ ഈ ഈശ്വരത്വവും ബ്രഹ്മമയിയുടെ ഉപരിയായ വിജൃംഭണം ഉണ്ടാകുന്നതിന്നു മുമ്പായി നശിച്ചേ മതിയാകൂ. ശിവന്റെ മൃതശരീരത്തിന്മേൽ നിന്നാണു് അമൃതദായിനിയായ മാതാ നൃത്തംചെയ്യുന്നതു്.

3. പ്രകൃതിയും താനും ബ്രഹ്മമാണെന്നു് അറിഞ്ഞവനെ ഗുണവും ദോഷവും ബന്ധിക്കുന്നതല്ല.

4. മൃതശരീരി എന്നപോലെ തന്റെ വികാരങ്ങളേയും ആഗ്രഹങ്ങളേയും നശിപ്പിച്ചവൻ—അതായതു ജീവിച്ചിരിക്കുമ്പോൾതന്നെ മൃതനായവൻ—യഥാർത്ഥ ആത്മജ്ഞാനി ആകുന്നു.

5. വേദാന്തികൾ ബ്രഹ്മം എന്നു പറയുന്നതും, യോഗികൾ ആത്മാ എന്നു പറയുന്നതും, ഭക്തന്മാർ ഭഗവാൻ എന്നു പറയുന്നതും എല്ലാം ഒന്നുതന്നെയാണു്. പൂജചെയ്യുമ്പോഴത്തെ ശാന്തിക്കാരൻ തന്നെയാണു പാചകപ്പുരയിലെ അരിവെപ്പുകാരനും.

6. അഹം നശിക്കുമ്പോൾ ജീവനും നശിക്കുന്നു. അപ്പോഴാണു സമാധിയിൽ ബ്രഹ്മാനുഭൂതി ഉണ്ടാകുന്നതു്. ബ്രഹ്മത്തെ അനുഭവപ്പെടുത്തുന്നതു ബ്രഹ്മം; ജീവനല്ല.

7. സത്തിനെ അറിയുവാൻ ചിത്തിനെ സ്വീകരിക്കണം.

8. ആനന്ദം ഈശ്വരാനുഭൂതിയുടെ ലക്ഷണമാണു്. സമുദ്രത്തിന്റെ മുകൾഭാഗത്താണു തിരകൾ അടിച്ചു മറിയുന്നതു്. അടിയിൽ യാതൊരു അനക്കവും ഇളക്കവും ഇല്ല.

9. ജ്ഞാനവും അജ്ഞാനവും നശിച്ചാൽ അവശേഷിക്കുന്നതു്, വേദത്തിൽ പറഞ്ഞിരിക്കുന്ന നിത്യ-ശുദ്ധ-ബോധ-രൂപം ആകുന്നു.

10 ഒരായിരം കൊല്ലം ഇരുട്ടായിരുന്ന ഒരു മുറിയിൽ ഒരു വിളക്കുകൊണ്ടു വന്നാൽ പെട്ടെന്നു വെളിച്ചം നിറയുന്നതുപോലെ അനാദിയായ അജ്ഞാനത്തെ ജ്ഞാനം പെട്ടെന്നു നീക്കംചെയ്യുകയും ജീവനെ ഉജ്ജ്വലിപ്പിക്കുകയും ചെയ്യും.

11. മനസ്സിനേയും ഹൃദയത്തേയും ശുദ്ധമാക്കുന്ന ജ്ഞാനം യാതൊന്നോ അതാണു യഥാർത്ഥജ്ഞാനം. മറ്റെല്ലാം അജ്ഞാനം.

12. ഈശ്വരൻ എല്ലാവരിലും ഉണ്ടു്. എന്നാൽ എല്ലാവരും ഈശ്വരനിൽ ഇല്ല. അതാണു ദുഃഖത്തിനു കാരണം.

13. പായലും പടപ്പും നിറഞ്ഞിരിക്കുന്ന കുളത്തിൽ ജീവിക്കുന്ന മത്സ്യങ്ങളെ കാണുവാൻ സാധിക്കുന്നില്ലാത്തതുപോലെ, മായകൊണ്ടു മറയ്ക്കപ്പെട്ടിരിക്കുന്നതിനാൽ മനുഷ്യന്റെ ഉള്ളിലുള്ള ഈശ്വരനേയും കാണുവാൻ സാധിക്കുന്നില്ല.

14. ഈശ്വരൻ സാകാരനും നിരാകാരനും ആണു്. ഈശ്വരൻ എന്തെല്ലാമാണെന്നു് ഈശ്വരനു മാത്രമേ അറിഞ്ഞുകൂടൂ.

15. വെള്ളം തണുക്കുമ്പോൾ കട്ടപ്പിടിക്കുന്നതുപോലെ സർവ്വവ്യാപിയായി അരൂപിയായി ഇരിക്കുന്ന ബ്രഹ്മം ഘനീഭൂതമാകുന്നു. അതാണ് സാകാരനായ ഈശ്വരൻ. ഈശ്വരനെ "ഘനീഭൂതമായ സച്ചിദാനന്ദം" എന്നുതന്നെ പറയാം. മഞ്ഞുകട്ടി യഥാർത്ഥത്തിൽ വെള്ളം തന്നെയാണെങ്കിലും അതു വെള്ളത്തിൽ പ്രത്യേകമായി കാണപ്പെടുകയും വീണ്ടും അലിഞ്ഞു വെള്ളംതന്നെ ആകുകയും ചെയ്യുന്നതുപോലെ സാകാരനായ ഈശ്വരനും നിരാകാരനായ ഈശ്വരൻ തന്നെയാണ്. അതു നിരാകാരത്തിൽനിന്നു പൊന്തുന്നു, അവിടെത്തന്നെ സ്ഥിതിചെയ്യുന്നു, ഒടുവിൽ അവിടെത്തന്നെ ലയിക്കുകയും ചെയ്യുന്നു.



16. സർവ്വേശ്വരി ഒരു അന്തർജ്ജനത്തെപ്പോലെയാണ്. എല്ലാ പണികളും തിരയ്ക്കുള്ളിൽ ഇരുന്നുകൊണ്ടു നിർവ്വഹിക്കുന്നു. അമ്മയ്ക്ക് എല്ലാവരെയും കാണാം. എങ്കിലും ആർക്കും അമ്മയെ കാണുവാൻ സാധിക്കുകയില്ല. എന്നാൽ മായായവനികയെ നീക്കി ഉള്ളിൽ ചെല്ലുവാൻ സാധിക്കുന്നവരായ ചില പ്രിയ സന്താനങ്ങൾ അമ്മയെ കാണുന്നതും ഉണ്ട്.

17. യഥാർത്ഥവിവേകം അനുലോമമായും പ്രതിലോമമായും രണ്ടു പ്രകാരമാണ്. ആദ്യത്തേതു ഒരുവനെ പ്രപഞ്ചത്തിൽനിന്നു നിർഗ്ഗുണബ്രഹ്മത്തിലേയ്ക്കു നയിക്കുന്നു. മറ്റേതു നിർഗ്ഗുണബ്രഹ്മം പ്രപഞ്ചമായതെങ്ങിനെയെന്നു ബോധിപ്പിക്കുന്നു.

18. സാകാരനായ ഈശ്വരനെ കാണുവാൻ കഴിയും, മാത്രമല്ല, നാം നമ്മുടെ സ്നേഹിതന്മാരുമായി പെരുമാറുന്നതുപോലെ നമുക്കു സ്പർശിക്കാം, മുഖത്തോടു മുഖം നോക്കി സംസാരിക്കാം.

19. ഈശ്വരാനുഭൂതി അധികമാകുന്നതുകൊണ്ടു യാതൊരു ആപത്തും നേരിടാനില്ല. വജ്രകിരണങ്ങൾ പ്രകാശിപ്പിക്കുകയല്ലാതെ ദഹിപ്പിക്കുകയില്ല.

20. ലീലയുടെ കർത്താവാരോ ആ ആൾതന്നെ നിത്യൻ. നിത്യനാരോ അദ്ദേഹത്തിന്റെ തന്നെ ലീലയും, ലീലയിൽക്കൂടെ വേണം നിത്യത്വത്തിലേയ്ക്കുള്ള വഴി കാണുവാൻ. ആ നിത്യത്തിൽനിന്നുതന്നെ ലീലയിലേയ്ക്കുള്ള വഴിയും കാണണം.

21. നിർവ്വികാരബ്രഹ്മവും സവികാരശക്തിയും യഥാർത്ഥത്തിൽ ഒന്നുതന്നെ. സച്ചിദാനന്ദബ്രഹ്മംതന്നെ സച്ചിദാനന്ദമാതാവും. മണിയും അതിന്റെ ദീപ്തിയും ഒന്നാണു്. ദീപ്തികൂടാതെ മണിയോ മണികൂടാതെ ദീപ്തിയോ ഉണ്ടാകയില്ല. അങ്ങിനെ ചിന്തിക്കുവാനും വയ്യ.

22. എന്നിൽ "അഹം" നിലനില്ക്കുന്നേടത്തോളം കാലം എന്റെ മുമ്പിൽ സാകാരഈശ്വരനും ഉണ്ടു്. ആ ഈശ്വരൻ ജീവനും ജഗത്തുമായി നാനാരൂപത്തിൽ പ്രകാശിക്കുന്നു.

23. ഈശ്വരൻ ഭക്തന്നു നാനാരൂപത്തിലും ദർശനം കൊടുക്കും. സമാധിയിൽ ബ്രഹ്മജ്ഞാനത്തെ സമ്പാദിച്ചുവന്നു് ആ ഈശ്വരൻതന്നെ നിർഗ്ഗുണനും; നിരാകാരനും നിർവ്വികാരനും ആയ ബ്രഹ്മം ആകുന്നു. ഇവിടെയാണു ഭക്തിയും ജ്ഞാനവും അന്യോന്യം യോജിക്കുന്നതു്.

24. ആദ്യം ഈശ്വരനെ സമ്പാദിക്കുക, പിന്നെ സമ്പാദിക്കാം പണം. അങ്ങിനെയല്ലാതെ ആദ്യം പണത്തേയും പിന്നെ ഈശ്വരനേയും സമ്പാദിക്കുവാൻ ശ്രമിക്കരുതു്. ആദ്ധ്യാത്മികശക്തി സമ്പാദിച്ചതിന്നുശേഷം നിങ്ങൾ ഒരു ലൌകികജീവിതം നയിച്ചാൽക്കൂടയും നിങ്ങളുടെ മനഃസമാധാനം ഒരിക്കലും നഷ്ടമായി പോകുന്നതല്ല.

25. ഈശ്വരന്നുവേണ്ടി ഗുരുക്കന്മാരെക്കൂടെ നിരസിച്ചവർ ഏഴുപേരാണ്. 1. ഭരതൻ, 2. പ്രഹ്ലാദൻ, 3. ശുകദേവൻ, 4. വിഭീഷണൻ, 5. പരശുരാമൻ, 6. ബലി, 7. ഗോപസ്ത്രീകൾ.

26. ഈശ്വരാനുഭൂതിക്ക് അടയാളങ്ങൾ ഉണ്ട്. ഭക്തിയുടെ പരിപാകാവസ്ഥ ഒരുവനിൽ കണ്ടാൽ അവന്നു ഈശ്വരാനുഭൂതി ഉണ്ടാകുവാൻ താമസമില്ലെന്ന് അറിയേണ്ടതാകുന്നു. യഥാർത്ഥമായ വിവേകം, ത്യാഗം, സർവ്വജീവകാരുണ്യം, സാധുശുശ്രൂഷ, സജ്ജനസംസർഗ്ഗം, ആർജ്ജവം, മുതലായ ഗുണശ്രേണികളാൽ ഭക്തി പരിപാകമാകുന്നു.

27. ഒരു പാമ്പു ഇഴയുന്നതും വെറുതെ കിടക്കുന്നതും തമ്മിൽ എത്ര വ്യത്യാസമുണ്ടോ അത്ര വ്യത്യാസം മായയും ബ്രഹ്മവും തമ്മിൽ ഉണ്ട്. വികാരചൈതന്യം—മായ, നിർവ്വികാരചൈതന്യം—ബ്രഹ്മം.

28. സമുദ്രം ചിലപ്പോൾ ശാന്തമായിരിക്കുന്നു; ചിലപ്പോൾ കോളിളകി മറിയുന്നു. അതുപോലെയാണു ബ്രഹ്മവും മായയും. ശാന്തമായ സമുദ്രം ബ്രഹ്മം; അതിലെ കോളിളക്കം മായ.

29. ബ്രഹ്മവും ശക്തിയും തമ്മിലുള്ള ബന്ധം, അഗ്നിയും അതിന്റെ ദഹനശക്തിയും തമ്മിലുള്ള ബന്ധം പോലെ ആണ്.

30. നിങ്ങൾക്കു മായയുടെ സ്വഭാവത്തെ കണ്ടുപിടിക്കുവാൻ സാധിച്ചാൽ, ഒരു കണ്ടുപിടിക്കപ്പെട്ട കള്ളനെപോലെ, അതും ദൂരത്തോടിപ്പോകും.

31. മേഘം സൂര്യനെ മറയ്ക്കുംപോലെ മായ ഈശ്വരനെ മറയ്ക്കുന്നു. മേഘം നീങ്ങുമ്പോൾ സൂര്യനെ കാണാം. അതുപോലെ മായ നീങ്ങുമ്പോൾ ഈശ്വരനേയും കാണാം.

32. വിജ്ഞാനസമ്പാദനം, ഈശ്വരസാക്ഷാത്കരണം, ഇതെല്ലാം നമുക്കു സാദ്ധ്യമാകുന്നതു മായകൊണ്ടാണ്. മായ

യിൽ നിന്നാണല്ലൊ ദ്വൈതാവസ്ഥ ഉണ്ടാകുന്നതു്. മായയ്ക്കു പ്പുറം ദ്വൈതമേ ഇല്ല. അവിടെ സാക്ഷാത്തു് കരിക്കുന്നവനും സാക്ഷാത്തു്കരിക്കപ്പെടുന്നവനും ഒന്നും ഇല്ല.

33. ആദ്ധ്യാത്മികമായ അഭിവൃദ്ധിയെ തടഞ്ഞു നിൎത്തുന്ന കാമംതന്നെ മായ.

34. സമുദ്രത്തിന്നു തിരകറ് ഏതുപ്രകാരമോ അതുപ്രകാരമാണു ബ്രഹ്മത്തിന്നു രാമ-കൃഷ്ണാദ്യവതാരങ്ങറ്.

35. ഒരു തീവണ്ടിഎഞ്ചിൻ ഓടി അതിന്റെ പ്രാപ്യസ്ഥാനത്തു എത്തുന്നു എന്നു മാത്രമല്ല ഒരു വലിയ സാമാനവണ്ടിയെക്കൂടെ ഒന്നിച്ചു വലിച്ചുകൊണ്ടു പോകുകയും ചെയ്യുന്നു. അതുപോലെയാണു അവതാരപുരുഷന്മാരും. അവർ അതികഠിനമായ പാപഭാരം വഹിക്കുന്ന അനേകായിരം ജനങ്ങളെ ഈശ്വരസന്നിധാനത്തിലേയ്ക്കു വലിച്ചുകൊണ്ടു പോകുന്നു.

36. ഈശ്വരനെ പൂൎണ്ണമായി അറിയുവാൻ ആരെക്കൊണ്ടും സാധിക്കുകയില്ല. ആൎക്കും പൂൎണ്ണമായി അറിയേണ്ട ആവശ്യവും ഇല്ല. നമുക്കു ഈശ്വരനെ കാണുവാൻ സാധിച്ചാൽ മതി. ഈശ്വരനാണു ഏകമായ വാസ്തവം എന്നു അറിയാറായാൽ മാത്രം മതി.

37. ഈശ്വരൻമാത്രം സത്യം; ജഗത്തെല്ലാം മിത്ഥ്യം.

38. എണ്ണകൂടാതെ വിളക്കു എരിയുകയില്ല. അതു പോലെ ഈശ്വരൻ കൂടാതെ മനുഷ്യനും ജീവിക്കയില്ല.

39. ഒരു യഥാൎത്ഥഭക്തൻ ഈശ്വരനെ കാണുന്നതു അവന്നു ഏററവും അടുത്തതും ഏററവും പ്രിയപ്പെട്ടതും ആയ ബന്ധുവിനെ പോലെയാകുന്നു. വൃന്ദാവനത്തിലെ ഗോപവധൂളികറ് ശ്രീകൃഷ്ണഭഗവാനെ, ജഗന്നാഥനായിട്ടല്ല; അവരുടെ ഏററവും പ്രിയപ്പെട്ട നാഥനായിട്ടാണു കാണുക ഉണ്ടായതു്.

40. കൊച്ചുകുട്ടികറ് പുറംതിണ്ണയിൽ ഇരുന്നു അവരുടെ കളിപ്പാട്ടങ്ങളെക്കൊണ്ടു യഥേഷ്ടം കളിച്ചുകൊണ്ടിരി

ക്കുമ്പോൾ അവർക്കു ഭയമൊ, വിചാരമോ, മട്ടപ്പോ ഒന്നും ഉണ്ടാകുന്നില്ല. അങ്ങിനെ കളിച്ചുകൊണ്ടിരിക്കുന്നതിനിടയ്ക്കു അവരുടെ അമ്മ അവിടെ വന്നുപോയാൽ, കളിക്കോപ്പുകളെല്ലാം ദൂരെയെറിഞ്ഞു "അമ്മ-അമ്മ" എന്നു വിളിച്ചുകൊണ്ടു ഓടിച്ചെല്ലുകയായി. അതുപോലെ സാധാരണമനുഷ്യരെല്ലാം ഈ ഭൗതികലോകത്തിൽ പണം, പദവി, പ്രതാപം, മുതലായ കളിപ്പാട്ടങ്ങളും വെച്ചു യാതൊരു വിചാരവും വിവേകവും കൂടാതെ മനം മറന്നു കളിച്ചുകൊണ്ടിരിക്കുകയാണ്. നിങ്ങളും നിങ്ങളുടെ ദിവ്യമാതാവിനെ ഒരു നോക്കു കണ്ടുപോയാൽ പിന്നെ ഇതിലൊന്നും ലവലേശം സന്തോഷം തോന്നുകയില്ല. ഇവയെല്ലാം വലിച്ചെറിഞ്ഞു ആ മാതാവിന്റെ അടുത്തേക്കു നിങ്ങളും പുറപ്പെട്ടു കഴിയും.

41. ചിലപ്പോൾ മഞ്ഞുവെള്ളം വീഴുവാൻവേണ്ടി തോട്ടക്കാരൻ റോസാച്ചെടികളുടെ ചുവട് ഇളക്കിവെക്കുന്നു. ചിലപ്പോൾ പൂക്കൾ വലുതാകുവാൻവേണ്ടി ചില കമ്പുകളെല്ലാം വെട്ടിക്കളയുന്നു. അതുപോലെ ഈശ്വരൻ ഭക്തന്മാരെ ശിക്ഷിക്കുന്നതു് അവരെ നന്നാക്കുവാൻ മാത്രമായിരിക്കും.

42. ഗുരു ഒരു മദ്ധ്യസ്ഥൻ മാത്രം. അദ്ദേഹം ഈശ്വരനേയും മനുഷ്യനേയും കൂട്ടിമുട്ടിക്കുന്നു. കാമുകനേയും കാമിനിയേയും കൂട്ടിമുട്ടിക്കുന്ന കാമനെപ്പോലെ

43. പരിചയമില്ലാത്ത രാജ്യത്തു ചെല്ലുന്ന ഒരാൾ ആ സ്ഥലം പരിചയമുള്ള മാർഗ്ഗദർശകൻ കാണിച്ചുകൊടുക്കുന്ന മാർഗ്ഗത്തെ സ്വീകരിക്കാതെ, കാണുന്നവരെല്ലാം പറയുന്നതു കേൾക്കുവാൻ തുടങ്ങുകയാണെങ്കിൽ അവൻ തീർച്ചയായും കിണറ്റിൽ ചാടുന്നതുപോലെ ഈശ്വരനെ കാണുവാനുള്ള യാത്രയിൽ, ഈശ്വരനിലേക്കുള്ള മാർഗ്ഗം നല്ലതുപോലെ നിശ്ചയമുള്ള ഗുരുവിന്റെ ഉപദേശത്തെത്തന്നെ ഒരുവൻ അനുസരിക്കേണ്ടതാകുന്നു. അല്ലാതെ പലരും പറയുന്നതു കേൾക്കരുതു്.

44. നിങ്ങൾക്ക് ഈശ്വരമാഹാത്മ്യമറിയുവാൻ അതിതീവ്രമായ ആഗ്രഹമുണ്ടെങ്കിൽ, ഈശ്വരൻതന്നെ നിങ്ങൾക്ക് ഉചിതമായ ഒരു ഗുരുവിനെ അയച്ചുതരുന്നതാണ്. അല്ലാതെ, അല്ലയോ ഭക്ത! നീ ഗുരുവിനെ തേടി കഷ്ടപ്പെടേണ്ട ആവശ്യമില്ല.

45. മനുഷ്യഗുരു കർണ്ണത്തിൽ മന്ത്രം ഉപദേശിക്കുന്നു. ഈശ്വരഗുരു ആത്മാവിൽ ചൈതന്യം ദ്യോദിപ്പിക്കുന്നു.

46. യഥാർത്ഥജ്ഞാനജ്യോതിസ്സിനാൽ പ്രകാശിതനായിരിക്കുന്നവൻ മാത്രമാണ് യഥാർത്ഥ ഉപദേഷ്ടാവ്.

47. "ഗീതാ—ഗീതാ—ഗീതാ." എന്ന് അതിവേഗം വളരെ തവണ ജപിച്ചുനോക്കുക. അപ്പോൾ അതിൽനിന്നു "ത്യാഗി-ത്യാഗി-ത്യാഗി" എന്ന ശബ്ദം ധ്വനിക്കുന്നതു കേൾക്കാം. ഹേ പ്രാപഞ്ചികജനങ്ങളെ! എല്ലാം ഈശ്വരനായി ത്യാഗംചെയ്ത്, ഈശ്വരനെ മാത്രം സ്വീകരിക്കുന്നവരായിതീരുവിൻ. എന്നാൽ നിങ്ങൾക്ക് എല്ലാമുണ്ട്. ഇല്ലെങ്കിൽ ഒന്നുമില്ല.

48. "അള്ളാഹു-അള്ളാഹു-ഈശ്വരാ-ഈശ്വരാ" എന്നിങ്ങിനെ ഒരുവൻ എത്രകാലം നിലവിളിക്കുന്നുവോ അവൻ അത്രകാലവും ഈശ്വരനെ കാണുന്നില്ല, ഈശ്വരനെ കണ്ടവൻ സമാധാനപരിപൂർണ്ണനായി, ശുദ്ധമൌനിയായിത്തീരുന്നു.

49. ഗ്രന്ഥപാരായണത്തിൽനിന്നു് ഈശ്വരനെ വ്യാഖ്യാനിക്കുവാൻ തുടങ്ങുന്നവർ പടം കണ്ടു കാശി പട്ടണത്തെ വിവരിക്കുന്നവനെപ്പോലെയാണ്.

50. ഒരു തത്ത "രാധാകൃഷ്ണ-രാധാകൃഷ്ണ" എന്നു വളരെ നേരം ഭംഗിയായി ജപിച്ചുകൊണ്ടിരിക്കുന്നു. അതിനിടയിൽ ഒരു പൂച്ചയെ കണ്ടുപോയാൽ കഴിഞ്ഞു! പെട്ടെന്നു സ്വന്തസ്വരത്തിൽ "ക്കേ-ക്കേ" എന്നു നിലവിളിക്കുവാൻ തുടങ്ങുകയായി. പ്രാപഞ്ചികജനങ്ങൾ ലൌകികസുഖാനുഭൂതി

യെ കാംക്ഷിച്ചു ചിലപ്പോഴൊക്കെ ഹരിനാമം ഉച്ചരിക്കാറുണ്ടു; ചിലപ്പോഴെല്ലാം ദാന-ധർമ്മങ്ങൾ ചെയ്യാറുണ്ടു്. എന്നാൽ ആപത്തു, ദുഃഖം, ദാരിദ്ര്യം, മരണം ഇവയെ ദൂരത്തു കണ്ടാൽ മതി, പെട്ടെന്നു് ഈശ്വരനേയും സൽകർമ്മങ്ങളേയും എല്ലാം മറന്നുകളയുകയായി.

51. സാധാരണക്കാർ ചാക്കചാക്കായി പല തത്വജ്ഞാനങ്ങളും പ്രസംഗിക്കും. എന്നാൽ അതിൽനിന്നു് ഒരു തരി പ്രമാണമെങ്കിലും അവർ അനുഷ്ഠിക്കുകയില്ല. ജ്ഞാനികൾ സംസാരിക്കുന്നതു വളരെ കുറവു്. എങ്കിലും അവരുടെ ജീവിതം മുഴുവനും ധർമ്മത്തിന്റെ പ്രത്യക്ഷോദാഹരണംതന്നെ ആയിരിക്കുകയും ചെയ്യും.



52. ഗ്രന്ഥങ്ങൾ ഈശ്വരങ്കലേയ്ക്കുള്ള മാർഗ്ഗത്തെ കാണിച്ചുതരുന്നു. ആ മാർഗ്ഗം അറിഞ്ഞുകഴിഞ്ഞാൽ പിന്നെ പുസ്തകങ്ങൾകൊണ്ടു പ്രയോജനമില്ല.

53. ഒരു കുടം വെള്ളത്തിൽ മുക്കുമ്പോൾ "ഭക്കു് ഭക്കു്" എന്ന ശബ്ദം പുറപ്പെടുവിച്ചുകൊണ്ടിരിക്കുന്നു. നിറഞ്ഞാൽ ശബ്ദവുംനിന്നു. അതുപോലെ ഈശ്വരനെ കണ്ടിട്ടില്ലാത്തവർ പലതും പറഞ്ഞു് ലഹളകൂട്ടുകയാണു്. ഈശ്വരനെ കണ്ടവനാകട്ടെ ആ ദൈവീകമായ ആനന്ദത്തെ അനുഭവിച്ചുകൊണ്ടു മൌനമായിരിക്കുന്നതേയുള്ളു.

54. "ഗ്രന്ഥം" എന്നതിന്നു എപ്പോഴും "പുസ്തകം" എന്നുതന്നെ അർത്ഥമാകുന്നില്ല. സാധാരണമായി ഗ്രന്ഥം ഗ്രന്ഥിയായിട്ടാണു തീരാറുള്ളതു്. എല്ലാവിധ ധാർഷ്ട്യങ്ങളേയും, ആവശ്യമായി വരുന്നപക്ഷം സ്വസുഖങ്ങളെപ്പോലും പരിത്യജിച്ചു സത്യത്തെ അറിയുവാനുള്ള തീവ്രമായ ജിജ്ഞാസയോടുകൂടിയല്ലാ ഒരുവൻ ഗ്രന്ഥത്തെ പാരായണംചെയ്യുന്നതു് എങ്കിൽ, അവന്റെ വെറും വായന, ദുരഭിമാനം, അഹ

കാമം, ഡംഭം ഇവയെ മാത്രമേ ഉണ്ടാക്കുകയുള്ളൂ. ഇവയാണു അവന്റെ മനസ്സിൽ ഗ്രന്ഥികളായിത്തീരുന്നതു്.

55. മലർ വറക്കുമ്പോൾ ചില മണികൾ പൊരിഞ്ഞു തെറിച്ചു പാത്രത്തിൽനിന്നു പുറത്തുപോകുന്നു. അവയാണു നല്ലപോലെ പൊരിഞ്ഞ മലർ. അവയ്ക്കു മീതെ തവിട്ടിന്റെ യാതൊരു ലാഞ്ഛനവും കാണുകയില്ല. പാത്രത്തിൽ കിടക്കുന്നവ എത്രതന്നെ നല്ലവണ്ണം പൊരിഞ്ഞാലും അവയ്ക്കു മീതെ തവിടിന്റെ ചെറിയ രേഖയെങ്കിലും ഉണ്ടാകാതിരിക്കയില്ല. അതുപോലെ എല്ലാ ഭക്തന്മാരിലുംവെച്ചു് ഏറ്റവും ഉത്തമന്മാരും യാതോരു കളങ്കവും ഇല്ലാത്തവരും പ്രാപഞ്ചികവിഷയങ്ങളെ ത്യജിച്ചു പുറത്തിറങ്ങുന്ന ദുർല്ലഭം ചിലരാണു്. ലൌകികത്തിൽതന്നെ ഇരിക്കുന്നവരിൽ ഏറ്റവും ഉത്തമന്മാൎക്കുകൂടി അവരുടെ സ്വഭാവത്തിൽ എന്തെങ്കിലും കുറച്ചുമാത്രമെങ്കിലും അപൂൎണ്ണത ഉണ്ടാകാതിരിക്കയില്ല.

56. ചിലർ പുത്രനുണ്ടായില്ലല്ലോ എന്നുവെച്ചു് ആറനിറയെ കണ്ണുനീർ പൊഴിക്കുന്നു. മററു ചിലർ പണം ഉണ്ടായില്ലല്ലോ എന്നുവെച്ചു ഹൃദയം പിളൎക്കുന്നു. വേറെ ചിലർ പ്രതാപം മതിയായില്ലല്ലോ എന്നുവെച്ചു ലഹളകൂട്ടുന്നു. എന്നാൽ ഈശ്വരനെ കണ്ടില്ലല്ലോ എന്നുവെച്ചു കരയുന്നവരും വ്യസനിക്കുന്നവരും ആയി എത്രപേരുണ്ടു്. വളരെ വളരെ കുറച്ചു്. അന്വേഷിക്കുന്നവർ കാണുന്നു. ഈശ്വരനുവേണ്ടി കരയുന്നവർ ഈശ്വരനെ കാണുകതന്നെ ചെയ്യും.

57. ഈ കലിയുഗത്തിൽ ഈശ്വരാനുഭൂതി ഉണ്ടാകേണ്ടതിന്നു് ഒരുവൻ അതിതീവ്രമായ ശ്രദ്ധയോടുകൂടി മൂന്നുദിവസംമാത്രം ആഗ്രഹിച്ചാൽ മതി.

58. ഒരു ലുബ്ധൻ ധനത്തെ ആഗ്രഹിക്കുന്നതുപോലെ നിങ്ങളുടെ ഹൃദയം ഈശ്വരനെ ആഗ്രഹിക്കട്ടെ.

59. തീവ്രമായ ഉൽക്കണ്ഠയും തീവ്രമായ ഏകാഗ്രതയുമുള്ളവന്നു വളരെ വേഗത്തിൽ ഈശ്വരനെ കാണ്മാൻ സാധിക്കും.

60. പ്രിയതമൻപേരിൽ പതിവ്രതയ്ക്കുണ്ടാകുന്ന പ്രേമം, ദ്രവ്യത്തിൻപേരിൽ ലുബ്ധന്നുണ്ടാകുന്ന സ്നേഹം, ഭൌതികവസ്തുക്കളിൽ ലൌകികന്മാൎക്കുണ്ടാകുന്ന മോഹം—ഈ മൂന്നു വികാരങ്ങളും പൂൎണ്ണമായി, ഈശ്വരവിചാരത്തോടു യോജിച്ചു് ഒരുവന്റെ ഹൃദയത്തിൽ ഉണ്ടായാൽ അപ്പോൾ അവന്നു് ഈശ്വരൻ അനുഭവപ്പെടുന്നതായിരിക്കും.

61. ഫലങ്ങൾ നിറഞ്ഞ വൃക്ഷശാഖകൾ നമ്രശിരസ്സുകളായി നില്ക്കുന്നതുപോലെ അനുഗൃഹീതനായവൻ സൽസ്വഭാവങ്ങളാൽ വിനീതനായിരിക്കും.

62. തുലാസ്സിന്റെ ഘനമുള്ള തട്ടു താഴോട്ടു തൂങ്ങുകയും ഘനംകുറഞ്ഞതു മേലോട്ടു പൊങ്ങുകയും ചെയ്യുന്നതുപോലെ യോഗ്യതയും ശേഷിയും, ഉള്ളവർ വിനീതരും സൽസ്വഭാവികളും ആയും അറിവില്ലാത്തവർ ദുർബ്ബുദ്ധികളും അഹംഭാവികളും ആയുമിരിക്കും.

63. ജനസഞ്ചാരമില്ലാത്ത ഒരു കോണിലോ, വനാന്തർഭാഗത്തിലോ അല്ലെങ്കിൽ വിജനസ്ഥലമായ നിങ്ങളുടെ ഹൃദയ മഹാക്ഷേത്രത്തിലോ ഇരുന്നു് ഈശ്വരനെ ധ്യാനിക്കുക.

64. ഡംഭശേഷം നീങ്ങി കാറ്റിൽപാറക്കുന്ന കരിയിലപോലെ ഘനം കുറഞ്ഞവനായിരിക്കണം.

65. അഴുക്കുപുരണ്ട കണ്ണാടിയിൽ സൂൎയ്യബിംബം പ്രകാശിക്കുന്നില്ലാത്തതുപോലെ മായയ്ക്കധീനമായി അശുദ്ധവും മലിനവും ആയ മനസ്സിലും ഈശ്വരമാഹാത്മ്യം വെളിപ്പെടുന്നില്ല. നിൎമ്മലമായ കണ്ണാടിയിൽ സൂൎയ്യബിംബം പ്രതിബിംബിക്കുന്നതുപോലെ ശുദ്ധമായ അന്തഃകരണത്തിൽ ഈശ്വരനും വിളങ്ങുന്നു. അതുകൊണ്ടു പരിശുദ്ധനാകുക.

66. ജീവനാണു താനെന്നു വിചാരിക്കുന്നവൻ ജീവനായിരിക്കുന്നു, ഈശ്വരനാണെന്നു വിചാരിക്കുന്നവൻ ഈശ്വരനും ആകുന്നു. വിചാരിപ്പുംപോലെയാണു് അനുഭവം.

97. ഈശ്വരൻ സത്യസ്വരൂപനാണു്. അതിനാൽ സദാസമയത്തും സത്യംമാത്രം സംസാരിക്കുന്നവനല്ലാതെ ഈശ്വരനെ കാണ്മാൻ സാധിക്കയില്ല.

68. നിങ്ങൾ നിങ്ങൾക്കുതന്നെ ദ്രോഹി ആകരുതു്. മനസ്സാക്ഷിക്കനുസരിച്ചു പ്രവർത്തിക്കുക. എന്നാൽ നിങ്ങൾക്കു തീർച്ചയായും വിജയം സിദ്ധിക്കും. ശുദ്ധവും നിഷ്കളങ്കവും ആയ ഹൃദയത്തോടുകൂടി പ്രാർത്ഥിക്കുക. എന്നാൽ നിങ്ങളുടെ പ്രാർത്ഥന കേൾക്കപ്പെടാതിരിക്കയില്ല.

69. അദ്വൈതജ്ഞാനം തന്നെയാണു വലിയ ജ്ഞാനം. എങ്കിലും ആദിയിൽ ഒരു ദാസൻ തന്റെ യജമാനനെ ഉപചരിക്കുന്നതുപോലെതന്നെ ഈശ്വരനേയും ഉപചരിക്കണം. ഇതാണു എളുപ്പമായ വഴി. ഇതുതന്നെ വേഗത്തിൽ അദ്വൈതജ്ഞാനത്തിലേയ്ക്കു വഴി കാണിക്കുകയുംചെയ്യും.

70. ഒരു ആഴമുള്ളകിണററിൻവക്കത്തു നില്ക്കുന്നവൻ അതിൽ വീണുപോകാതിരിക്കുവാൻ സദാ സൂക്ഷിച്ചുകൊണ്ടിരിക്കേണ്ടതുപോലെതന്നെ, ലൌകികത്തിൽ ജീവിക്കുന്നവൻ, അതിൽ കാൽതെററി മറിയാതിരിക്കുവാൻ എപ്പോഴും സൂക്ഷിച്ചുകൊണ്ടുതന്നെ ഇരിക്കേണ്ടതാണു്. പ്രലോഭനവിഷയങ്ങൾകൊണ്ടു നിറഞ്ഞുകിടക്കുന്ന ലൌകികകൂപത്തിൽ ഒരിക്കൽ വീണുപോയാൽ യാതൊരു പരുക്കും പാടുംകൂടാതെ അതിൽനിന്നു കയറി രക്ഷപ്പെടുകയെന്നുള്ളതു അത്ര എളുപ്പമായ സംഗതിയല്ല.

71. ശരീരം അത്ര നിസ്സാരവും നശ്വരവും ആണെങ്കിൽ സാധുക്കളും ഭക്തന്മാരുംകൂടി അതിനെ എന്തിനാണു് അത്ര കാര്യമായി സംരക്ഷിക്കുന്നതു്?

ഒരു ഒഴിഞ്ഞ പെട്ടിയെ വല്ലവരും അത്ര കാര്യമായി കരുതാറുണ്ടോ? ആഭരണവും പണവും മററു വിലപിടിച്ച സാമാനങ്ങളും വെച്ചിരിക്കുന്ന പെട്ടിയെ മാത്രമേ എല്ലാവരും സൂക്ഷിക്കാറുള്ളു. ഈശ്വരനെന്ന മഹാനിധി ഇരിക്കുന്ന ശരീരത്തെ സാധുക്കൾക്കു സൂക്ഷിക്കാതിരിക്കുവാൻ നിവൃത്തിയില്ല. ശരീരങ്ങളെല്ലാം ഈശ്വരൻ ഇരിക്കുന്ന അമൂല്യപ്പെട്ടികൾ ആണ്".

72. ഒരു ഇളംചെടിയെ ആടുമാടുകളിൽനിന്നും വികൃതിക്കുട്ടികളിൽനിന്നും, രക്ഷിക്കേണ്ടതിന്നായി അതിനെ വേലികെട്ടി സൂക്ഷിക്കണം. അതു വലുതായി ഒരു മഹാവൃക്ഷമായി തീർന്നാൽ അതിന്റെ തണലിൽതന്നെ അനേകം ആടുകൾക്കും മാടുകൾക്കും വിശ്രമിക്കുകയും ചെയ്യാം. അതിന്റെ ഇലതന്നെ തിന്നു വയറുനിറക്കാം. അതുപോലെ നിങ്ങളുടെ വിശ്വാസം ഇളംപ്രായത്തിൽ ഇരിക്കുമ്പോൾ അതിനെ ലൌകികചിന്തകളിൽനിന്നും ദുർജ്ജനസംസർഗ്ഗത്തിൽനിന്നും കാത്തുരക്ഷിക്കണം. നിങ്ങളുടെ വിശ്വാസം പരിപുഷ്ടമായി കഴിഞ്ഞാൽ ലൌകികചിന്തകളും ദുർജ്ജനങ്ങളും നിങ്ങളെ ബാധിച്ചു മലിനപ്പെടുത്തുകയില്ല, എന്നു മാത്രമല്ല നിങ്ങളുമായുള്ള സംസർഗ്ഗംകൊണ്ടു പല അസത്തുക്കളും സത്തുക്കളായിതീരുകയും ചെയ്യും.

73. വീട്ടിലുള്ളവർ ഉണർന്നിരിക്കുമ്പോൾ തസ്കരന്നു ഉള്ളിൽ പ്രവേശിക്കുവാനും മോഷണം നടത്തുവാനും സാധിക്കുന്നില്ലാത്തതുപോലെ നീ എപ്പോഴും ഉണർച്ചയോടുകൂടി സൂക്ഷിച്ചുകൊണ്ടിരിക്കുന്നതായാൽ ദുർവ്വിചാരങ്ങൾക്കു നിന്റെ മനസ്സിൽ കടക്കുവാനും അതിന്റെ സദ്ഭാവമായ സ്വത്തിനെ അപഹരിക്കുവാനും സാധിക്കുന്നതല്ല.

74. നിങ്ങൾ വിചാരിക്കുന്നതുതന്നെ നിങ്ങൾ പറയണം. നിങ്ങളുടെ ആലോചനകൾക്കും വാക്കുകൾക്കും തമ്മിൽ

ഐകരൂപ്യം ഉണ്ടായിരിക്കട്ടെ. നിങ്ങളുടെ മനസ്സ് ഈ ലോകത്തെ അതിന്റെ സർവ്വസ്വമായി കരുതുമ്പോൾ, ഈശ്വരനാണു നിങ്ങളുടെ സർവ്വസ്വമെന്നു വെറുതെ പറയുന്നതായാൽ അതുകൊണ്ടു നിങ്ങൾക്കു യാതൊരു ഗുണവും ഉണ്ടാകുന്നതല്ല.

75. ആദ്ധ്യാത്മികാഭിവൃദ്ധിക്കു സജ്ജനസംസർഗ്ഗം സർവ്വപ്രധാനമായ സഹായമാണ്.

76. നനഞ്ഞ വിറക് അടുപ്പിൽവെച്ചാൽ ആദ്യമായി ഉണങ്ങി പിന്നെ തീപ്പിടിക്കുന്നതുപോലെ സജ്ജനസംസർഗ്ഗം പ്രാപഞ്ചികജനങ്ങളുടെ ഹൃദയത്തിലുള്ള ദുരാഗ്രഹ—ദുർമ്മോഹാദി ജലത്തെ വററിച്ച് അതിൽ വിവേകമാകുന്ന അഗ്നിയെ ജ്വലിപ്പിക്കുന്നു.

77. ഉരകല്ലിന്മേൽ ഉരച്ചുനോക്കുമ്പോൾ സ്വർണ്ണത്തെയും പിത്തളയേയും വേർതിരിച്ചറിയുന്നതുപോലെ ദോഷാരോപണം—കുററംപറയൽ എന്ന കല്ലിന്മേൽ ഉരസിനോക്കുമ്പോൾ യഥാർത്ഥസാധുവിനേയും കള്ളസ്സന്ന്യാസിയേയും വേർതിരിച്ചു അറിയാകുന്നതാണ്.

78. എല്ലാം ഈശ്വരനിൽ സമർപ്പിച്ചു "ഞാൻ എന്റെ" എന്ന വിചാരത്തെ തീരെ ഇല്ലാതാക്കുന്നതിൽ സുഗമവും സുദൃഢവും ആയ മാർഗ്ഗം വേറെയില്ല.

79. എല്ലാം ഈശ്വരനിൽ സമർപ്പിച്ചവന്റെ സ്ഥിതി, ദിവാനിശം പ്രവൃത്തിയെടുത്തു കഷ്ടപ്പെടുന്ന ഒരു പണിക്കാരൻ പണിനിർത്തി ഒരു ചാവട്ടയിൽ ചാരിക്കിടക്കുമ്പോൾ അവനുണ്ടാകുന്ന ആനന്ദംപോലെ ഇരിക്കും. എല്ലാ മനഃശല്യങ്ങളിൽനിന്നും അലട്ടുകളിൽനിന്നും നേടുന്ന സ്വാസ്ഥ്യതയാണ് ഇതു്.

80. ഒരാൾ ഈശ്വരനു ധാരാളം പണംകൊടുത്താൽ അതു് ഈശ്വരനു വലിയ കാര്യമാണോ? ഒന്നുമല്ല. പ്രേമവും ഭക്തിയും അർപ്പിക്കുന്നവനിൽ മാത്രമേ ഈശ്വരചൈതന്യം

പ്രകാശമാനമായിരിക്കയുള്ളു. ഈശ്വരാർപ്പണമായ പ്രേമം, ഭക്തി, വിവേകം, വൈരാഗ്യം ഇവകളാണു് ഈശ്വരന്നു് ഇഷ്ടം.

81. ഒരു ബോട്ടു വെള്ളത്തിൽ കിടക്കാം. എന്നാൽ വെള്ളം ബോട്ടിൽ കടക്കരുതു്. മുമുക്ഷുവിന്നു ലോകത്തിൽ ജീവിക്കാം. എന്നാൽ ലോകം മുമുക്ഷുവിൽ ജീവിക്കരുതു്.

82. പൊന്മയെന്ന പക്ഷി വെള്ളത്തിൽ നല്ലപോലെ മുങ്ങുന്നുണ്ടു്. എന്നാൽ അതിന്റെ തൂലികകൾ വെള്ളംതട്ടി നനയുന്നില്ല. അതുപോലെ വികാരശൂന്യനായ സന്യാസി ലോകത്തിൽമുങ്ങുന്നു. എങ്കിലും ലോകം അവനെ ബാധിക്കുന്നില്ല.

83. താൻ ആരാധിക്കുന്ന ഈശ്വരന്മാരുടേയും ഈശ്വരികളുടേയും പ്രതിമകൾ ദൈവികമായതാണെന്നു് ഒരുവന്നു വിശ്വാസംവന്നാൽ അവൻ ദിവ്യത്വത്തെ പ്രാപിക്കുന്നു. അതിന്നുപകരം അവകൾ ചെളിയും മണ്ണും വയ്ക്കോലും അല്ലാതെ മറെറാന്നും അല്ലെന്നു വിശ്വസിക്കുന്നവന്നു് അങ്ങിനെയുള്ള പ്രതിമകളിൽ ആരാധിക്കുന്നതുകൊണ്ടു യാതൊരുഗുണവും ഉണ്ടാകുവാനില്ല.

84. എഴുത്തു പഠിക്കുവാൻ ആരംഭിക്കുന്നവൻ ആദ്യമായി വലിയ അക്ഷരങ്ങളെ വരച്ചു ശീലിക്കുന്നു. പിന്നെയാണു ചെറിയ അക്ഷരങ്ങളെ എഴുതുവാൻ തുടങ്ങുന്നതു്. അതുപോലെ ആദിയിൽ സാകാരത്തിന്മേൽ മനസ്സിനെ നിർത്തുവാനുള്ള ശക്തിവേണം സമ്പാദിക്കുവാൻ. അതു സിദ്ധിച്ചുകഴിഞ്ഞാൽ പിന്നീടു നിരാകാരത്തിൽ മനസ്സിനെ പ്രയാസംകൂടാതെ നിർത്തുവാൻ സാധിക്കും.

85. പശുവിൻപാൽ രക്താകൃതിയിൽ പശുവിന്റെ ദേഹത്തിലെല്ലാം വ്യാപിച്ചു നില്പുണ്ടു്. എന്നാൽ അതിന്റെ ചെവിയോകൊമ്പോ പിടിച്ചുപിഴിഞ്ഞാൽ ഒരു തുള്ളി

പോലും കിട്ടുന്നതുമില്ല. പാൽ കിട്ടണമെങ്കിൽ മുലകൾ തന്നെ കറക്കണം. അതുപോലെ ഈശ്വരൻ പ്രപഞ്ചത്തിലെങ്ങും വ്യാപിച്ചു കിടക്കുന്നുണ്ടെന്നുവെച്ചു നിങ്ങൾക്കു ഈശ്വരനെ എവിടേയും കാണ്മാൻ സാധിക്കുന്നതല്ല. എന്നാൽ ഭക്തന്മാരുടെ ഭക്തിവിശേഷംകൊണ്ടു പൂർണ്ണമായിരിക്കുന്ന മഹാക്ഷേത്രങ്ങളിൽ ഈശ്വരനെ അനായാസേന പ്രത്യക്ഷമായി കാണാകുന്നതും ആകുന്നു.

86 ഒരു കെട്ടിടം ഉയർത്തി പണിചെയ്യുമ്പോൾ വാരം കെട്ടാതെ കഴികയില്ല. കെട്ടിടത്തിന്റെ പണി പൂർത്തിയായാൽ പിന്നെ അതിന്റെ ആവശ്യം ഇല്ലതാനും. അതുപോലെ പ്രാരംഭത്തിൽ പ്രതിമാപൂജ ആവശ്യമാണു്. എന്നാൽ പിന്നീടു് അതു് ആവശ്യമായിത്തീരുന്നതും ഇല്ല.

(വാരം എന്നു പറയുന്നതു ഭിത്തി പണിചെയ്യുന്നതിന്നും കുമ്മായം തേയ്ക്കുന്നതിന്നും മറ്റുമായി ജോലിക്കാർക്കു കയറി നില്ക്കുവാൻവേണ്ടി തല്ക്കാലം കെട്ടി ഉണ്ടാക്കുന്നതാണു്.)

87. വിശ്വാസമുള്ളവന്നു് എല്ലാം ഉണ്ടു്; വിശ്വാസമില്ലാത്തവന്നു് ഒന്നും ഇല്ല.

88. ലങ്കയിൽ പ്രവേശിക്കുവാൻ ശ്രീരാമചന്ദ്രസ്വാമിക്കു സമുദ്രം കെട്ടേണ്ടതായി വന്നു. എന്നാൽ ഭഗവാന്റെ വിശ്വസ്തഭൃത്യനായ ഹനുമാന്നു് രാമചന്ദ്രനിൽ ഉള്ള ദൃഢവിശ്വാസം നിമിത്തം ഒരൊറ്റ ചാട്ടംകൊണ്ടു് അതേസമുദ്രത്തിന്റെ മറുകര പറ്റുവാൻ സാധിച്ചു. വിശ്വാസംകൊണ്ടു് ഇവിടെ ദാസന്നു യജമാനനേക്കാളും അധികം പ്രവർത്തിക്കുവാൻ സാധിച്ചു.

89. ഒരു പാറക്കല്ലു് എത്രകാലം വെള്ളത്തിൽ കിടന്നാലും അതു കുതിരുന്നില്ല. എന്നാൽ ചെളിയാണു വെള്ളത്തിൽ വീണതെങ്കിൽ അതു തൽക്ഷണം കലങ്ങിപ്പോകുകയും ചെയ്യുന്നു. അതുപോലെ വിശ്വാസികളുടെ ശക്തിമത്തായ

ഹൃദയം അപകടത്തിലും ആപത്തിലും വ്യാകുലപ്പെടുന്നില്ല. എന്നാൽ വിശ്വാസം കുറഞ്ഞവൻ വളരെ നിസ്സാരമായ സംഗതികൾകൊണ്ടു തന്നെ ഇളകിപ്പോകുന്നു.

90. വിവേകവും വൈരാഗ്യവും ഇല്ലാത്ത മനസ്സ് എത്ര പുരാണങ്ങളും ശാസ്ത്രങ്ങളും വായിച്ചതുകൊണ്ടും ഒരു പ്രയോജനവും ഉണ്ടാകയില്ല. വിവേകവും വൈരാഗ്യവും കൂടാതെ ആദ്ധ്യാത്മികാഭിവൃദ്ധി ഉണ്ടാകുന്നതല്ല.

91. എത്രകണ്ടാലും അറയ്ക്കുന്ന ഒരു കുതിര, കൺപട്ട ഇല്ലാത്തപക്ഷം നേർവഴിയിൽക്കൂടെ പോകുന്നതല്ല. അതു പോലെ വിവേകവൈരാഗ്യമാകുന്ന കൺപട്ട വെക്കുന്നതായാൽ ഒരു ലൌകികമനുഷ്യന്റെ മനസ്സു ദുൎമ്മാൎഗ്ഗങ്ങളിൽ പോകുന്നതും അല്ല. അവിടെയെങ്ങും അടിതെററി വീണു പോകുന്നതും അല്ല.

92. ഹൃദയത്തിന്റെ ഈശ്വരോന്മുഖമായ വികാസം ആശാവേശങ്ങളാൽ തടയപ്പെട്ടുപോയാൽ ആ ഹൃദയത്തിൽ ഈശ്വരപ്രകാശമുണ്ടാകുവാൻ മാൎഗ്ഗമില്ല. ശാന്തിയും ഭക്തിയും നിറഞ്ഞ ഹൃദയത്തിൽ മാത്രമേ ഈശ്വരചൈതന്യത്തിന്റെ അരുണോദയം ഉണ്ടാകയുള്ളു.

93. ചൊറിയുള്ള പുഴക്കടിയെ മാന്തിക്കൊണ്ടിരിക്കുവാൻ വളരെ രസമാണ്. ചൊറി നിന്നാൽ പിന്നത്തെ അനുഭവം അസഹ്യവും ആകുന്നു. അതുപോലെ ഈ ലോകത്തിലെ ഭോഗങ്ങൾ ആദിയിൽ വളരെ ആകൎഷണീയമായിരിക്കും. എന്നാൽ അവയുടെ അനന്തരഫലം സഹിക്കുവാനും—എന്തിന് ആലോചിക്കുവാൻകൂടിയും—ഭയങ്കരമായിട്ടുള്ളതാണ്.

94. പ്രസവിച്ചുവീണ ഒരു പശുക്കിടാവു നേരെ എഴുന്നേററു നില്ക്കുവാൻ ശീലിക്കുന്നതിനു മുമ്പായി പലതവണ വിറയ്ക്കുകയും വീഴുകയും ചെയ്യുന്നതുപോലെ പരിശീലന

മാൎഗ്ഗത്തിലും വിജയം ഉണ്ടാകുന്നതുവരെ വിഘ്നകൾ ധാരാളമായും സാധാരണമായും ഉണ്ടായിക്കൊണ്ടിരിക്കുന്നതാണു്.

95. വടക്കുനോക്കിയുടെ സൂചി വടക്കിനെത്തന്നെ തെററാതെ കാണിക്കുന്നേടത്തോളംകാലം കപ്പൽ വഴിതെററി ഓടി അപകടത്തിൽ ചാടുവാൻ ഇടയില്ല. മനുഷ്യജീവിതമെന്ന വലിയ കപ്പലിലെ വടക്കുനോക്കിസൂചിയാണു മനസ്സു്. ആ വടക്കുനോക്കിസൂചിയെ എപ്പോഴും ഈശ്വരന്നഭിമുഖമായി യാതൊരു ചാച്ചിലും ചരിച്ചിലും കൂടാതെ തിരിച്ചുനിൎത്തിയാൽ അതു ജീവിതത്തെ എല്ലാ അപകടത്തിൽനിന്നും രക്ഷപ്പെടുത്തി കൊണ്ടുപോകും.

96 ചാക്കുചോൎന്നു വെളിയിൽവീണു നാലുപാടും ചിന്നിക്കിടക്കുന്ന കടുകിൻമണികളെ പെറുക്കി എടുത്തു ചേൎക്കുവാൻ വളരെ പ്രയാസമാണു്. അതുപോലെ മനസ്സു നാനാമാൎഗ്ഗങ്ങളിൽക്കൂടെയും ഓടി ലൌകികങ്ങളായ പല വിഷയങ്ങളിലും വീണുപോയാൽ പിന്നെ അതിനെ തിരികെ എടുത്തു ഏകാഗ്രമാക്കുക എന്നുള്ളതു് അത്ര എളുപ്പമായ കാൎയ്യമല്ല.

97. മുള കത്തിക്കുമ്പോൾ അതിനെ ഇടയ്ക്കിടയ്ക്കു് ഇളക്കി സൂക്ഷിക്കാതിരുന്നാൽ ആ തീ വേഗത്തിൽ കെട്ടുപോകുന്നതുപോലെ ആദ്ധ്യാത്മികാനലനെ നിരന്തരഭജനം കൊണ്ടു സംരക്ഷിക്കാതിരുന്നാൽ അതിൻെറ ജ്വലനവും നശിച്ചുപോകുന്നതാണു്.

98 നിരുത്സാഹവും വിപ്രതിപത്തിയും ഭയവും ഉള്ളേടത്തു് ഈശ്വരൻ ഇല്ല.

99 ആഗ്രഹമാകുന്ന കൊടുംകാററുകൊണ്ടു മനസ്സാകുന്ന സമുദ്രം കോളിളകിമറിയുമ്പോൾ അതിന്നു് ഈശ്വരനെ പ്രതിഫലിക്കുവാൻ സാധിക്കുന്നതല്ല. അപ്പോൾ ഈശ്വരാനുഭൂതി ഉണ്ടാകുക എന്നതു് അസാദ്ധ്യംതന്നെ.

100. ആഗ്രഹത്തിന്റെ ലാഞ്ഛനംപോലും ഉള്ള ഒരു വന്നു് ഈശ്വരലോകത്തിൽ പ്രവേശിക്കുവാൻ സാധിക്കുകയില്ല. ഒരു നൂലിന്റെ അഗ്രത്തിൽ തെറിച്ചുനില്ക്കുന്ന ഒരൊററ ഇഴപോലും ഉള്ളപ്പോൾ അതിന്നു സൂചിയുടെ ദ്വാരത്തിൽക്കൂടെ കടക്കുവാൻ കഴിയാതെ ഇരിക്കുന്നതുപോലെ.

101. പണംകൊണ്ടു റൊട്ടിയും വെണ്ണയും അതായതു് ആഹാരംമാത്രം ഉണ്ടാക്കുവാനേ സാധിക്കുകയുള്ളു. അതുകൊണ്ടു് അതിനെ സർവ്വസ്വത്തിന്റേയും ഏകനിദാനമായി കരുതിപ്പോകരുതു്. നമുക്കു് അതിലും അത്യാവശ്യമായ സംഗതി വേറെ ഉണ്ടു്.

102. കാമിനീ—കാഞ്ചനങ്ങളിൽ മുങ്ങിക്കിടക്കുന്ന മനസ്സു പച്ചനാളികേരത്തെപ്പോലെയാണു്. നാളികേരം പച്ചയായിരിക്കുമ്പോൾ അതു ചിരട്ടയോടു നല്ലതുപോലെ പിടിച്ചിരിക്കും. വെള്ളമെല്ലാം വററിയാൽ ചിരട്ടയും കഴമ്പും തമ്മിൽ വിട്ടു. അപ്പോൾ കുലുക്കിനോക്കിയാൽ ഉള്ളിൽ കിടന്നു കുടു—കുടു എന്നു ശബ്ദിക്കുന്നതു കേൾക്കാം. അതുപോലെ ഉള്ളിലുള്ള കാമിനീ—കാഞ്ചനസ്നേഹം നിശ്ശേഷം വററിപ്പോയാൽ ആത്മാ ശരീരത്തിൽനിന്നു വേർപിരിഞ്ഞു നില്ക്കുന്നതുപോലെ കാണാം.

103. ഒരു തട്ടു മറെറതിനെക്കാൾ ഘനംകൂടുമ്പോൾ ആ തുലാസ്സിന്റെ സൂചി അതിന്നു മീതെയായി പിടിപ്പിച്ചിരിക്കുന്ന നാക്കിൽനിന്നു അകന്നുപോകുന്നതുപോലെ കാമിനീകാഞ്ചനത്തിലുള്ള മോഹം മനസ്സാകുന്ന തട്ടിൽ വെക്കുമ്പോൾ സമഭാവന നശിച്ചു് അതു് ഈശ്വരനിൽനിന്നു അകലെ മാറിപ്പോകുന്നു.

104. വികാരങ്ങളെ ജനിപ്പിക്കുവാൻ ഇടയുള്ള സംഗതികളിൽനിന്നു ഒഴിഞ്ഞുനില്ക്കുകയാണു നല്ലതു്. ആ വക സംഗതികളാൽ അടിപെട്ടു് അതിൽനിന്നു പാഠംപഠിച്ചു

നേരെയാകുന്നതിനേക്കാൾ ഭേദം അവയുടെ അടുത്തുതന്നെ ചെല്ലാതെ ഒഴിഞ്ഞുമാറി നില്ക്കുകയാണ്.

105. നിങ്ങളുടെ കാമവികാരത്തെ നിശ്ശേഷം ജയിക്കുവാൻ ശ്രമിക്കുക. ശരീരത്തിൽ "മേധാ" എന്ന പേരായി ഒരു നാഡിയുണ്ട്. ലൌകികമായ ഊഷ്മാക്കളെ അലൌകികമായി മാററുക എന്നുള്ളതാണ് ആ നാഡിയുടെ ധൎമ്മം. ഒരുവന്ന കാമവികാരത്തെ പൂൎണ്ണമായി ജയിക്കുവാൻ സാധിച്ചാൽ അവന്റെ മേധസ്സു ശക്തി വൎദ്ധിക്കുന്നതാകുന്നു. അതു നിമിത്തം അവനിൽ ശാരീരികമായിത്തന്നെ ഒരു മാററം ഉണ്ടാകും. മേധാനാഡി വേണ്ടതുപോലെ പുഷ്ടിപ്പെടുമ്പോൾ ആത്മജ്ഞാനം സംഭവിക്കുന്നതാണ്.

106. പാലത്തിന്നടിയിൽക്കൂടെ ആററിലെ വെള്ളം ഒലിച്ചുകൊണ്ടിരിക്കുകയല്ലാതെ അവിടെ കെട്ടിനില്ക്കുന്നില്ലാത്തതുപോലെ ബന്ധമില്ലാത്ത ഒരുവന്റെ കയ്യിൽക്കൂടെ പണം വന്നുംപോയും ഇരിക്കുകയല്ലാതെ അവിടെ അതു ഒരിക്കലും കെട്ടിതളച്ചു നില്ക്കുകയില്ല.

107. പണം ആൎക്ക് ദാസ്യം വഹിക്കുന്നുവൊ അവനാണ യഥാൎത്ഥമനുഷ്യൻ. പണത്തെ വേണ്ടതുപോലെ വിനിയോഗിക്കുവാൻ അറിയാത്തവൻ മനുഷ്യനെന്നു വിളിക്കപ്പെടുവാൻ യോഗ്യനല്ല.

108. പരമാൎത്ഥതത്വത്തെ അനുഭവപ്പെടുത്തിയവൻ, അതായതു് ഈശ്വരസാക്ഷാൽക്കാരം സിദ്ധിച്ചവൻ, സ്ത്രീകളെ ഭയത്തോടുകൂടി വിചാരിക്കേണ്ടതില്ല. അവർ പ്രപഞ്ചമാതാവിന്റെ അംശങ്ങൾ തന്നെയാണെന്നു് അവൻ അറിയുന്നു. അതുതന്നെയാണ പരമാൎത്ഥവും. അതുകൊണ്ടു് അങ്ങിനെയുള്ളവർ സ്ത്രീജനങ്ങളെ ആദരിച്ചാലും ബഹുമാനിച്ചാലും, മാത്രം പോരാ, ഒരു പുത്രൻ മാതാവിനെ എന്നപോലെ പൂജിക്കുകകൂടെ ചെയ്യണം.

109. ധൎമ്മമാൎഗ്ഗപരിശീലനം ചെയ്യുന്ന ഒരുവന്റെ ഭാൎയ്യ "നിങ്ങൾ എന്നെ വേണ്ടപോലെ സംരക്ഷിച്ചില്ലെങ്കിൽ ഞാൻ ആത്മഹത്യ ചെയ്തുകളയും" എന്നു പറയുന്നതായാൽ അവൻ ആ ഭാൎയ്യയെ ഉപേക്ഷിക്കുകതന്നെ വേണം. ഈശ്വരാനുഭൂതിക്കുള്ള മാൎഗ്ഗത്തിന് ടതസ്സമായി നില്ക്കുന്ന ഭാൎയ്യയെ ഉപേക്ഷിക്കാം. അവൾ ആത്മഹത്യ ചെയ്താലും ശരി; എന്തു ചെയ്താലും ശരി. ഈശ്വരമാൎഗ്ഗത്തിൽ തടസ്സമുണ്ടാക്കുന്ന ഭാൎയ്യ അവിദ്യാകാരിണിയാണ് എന്നു ദൃഢമായ ഭക്തിയുള്ള ഒരുവന്നു് എല്ലാം യോജിച്ചതായേ വരികയുള്ളു. ഒരുവന്നു യഥാൎത്ഥമായ ഭക്തിയുണ്ടെങ്കിൽ അവന്റെ ഭാൎയ്യയും ക്രമേണ ഭക്തിമാൎഗ്ഗത്തിലേയ്ക്കുതന്നെ തിരിയും. ഈശ്വരാനുഗ്രഹംകൊണ്ടു ഒരുവൻ നല്ലവനായാൽ അവന്റെ ഭാൎയ്യയും അവനെ അനുസരിച്ചു നല്ലവൾതന്നെ ആകുവാനാണ് എളുപ്പം.

110. സ്ത്രീസുഖം ഉപേക്ഷിച്ചവൻ ലോകത്തെ മിക്കവാറും ഉപേക്ഷിച്ചു കഴിഞ്ഞിരിക്കുന്നു. ഈശ്വരൻ അവന്നു വളരെ അടുത്തായിട്ടുണ്ടു്.

111. ലൌകികജീവിതത്തിൽ തീൎച്ചയായും പണത്തിന്നാവശ്യം വരും. എന്നാൽ അതിനെപ്പററി നിങ്ങൾ അത്ര വളരെയൊന്നും പരിശ്രമിക്കരുതു്. തനിയെ വരുന്നതു വന്നുകൊള്ളട്ടെ. ന്യായമായ മാൎഗ്ഗത്തിൽക്കൂടെ വരുന്നതിനെ തടയുകയും വേണ്ട; അന്യായമായ മാൎഗ്ഗത്തിൽക്കൂടെ വരുത്തുവാൻ ശ്രമിക്കുകയും വേണ്ട. കിട്ടുന്നതുകൊണ്ടു തൃപ്തിപ്പെടുകയാണു ഏററവും നല്ലതു്. പണം സമ്പാദിച്ചുവെയ്ക്കുവാനുള്ള മോഹം നന്നേ അല്ല. തന്റെ ജീവിതവും ആത്മാവും മുഴുവനും ഈശ്വരന്നായി അൎപ്പിക്കപ്പെട്ട ഒരുവന്നു്, ഈശ്വരഭക്തന്നു്, അതായതു ഈശ്വരനിൽതന്നെ അഭയം പ്രാപിച്ച ഒരുവന്നു്, ഈ വക സംഗതികളെപ്പററി ഒന്നും

ഒരിക്കലും ചിന്തിക്കുവാൻ സാധിക്കുകയില്ല. അവക്ക് വ രവും ചിലവും തുല്യമായിരിക്കും. ഒരു ഭാഗത്തിൽകൂടെ പണം വരുന്നു; മറെറാരു ഭാഗത്തിൽകൂടെ വന്നപണം പോ കുന്നു. അത്രതന്നെ.

112 അഹംഭാവമുള്ളപ്പോൾ ജ്ഞാനവും മുക്തിയും ലഭ്യമാകയില്ല. ജനന–മരണമാകുന്ന സംസാരചക്രത്തിൽ നിന്നു രക്ഷയും ഇല്ല.

113. ഞാൻ ഈശ്വരന്റെ ദാസനാണ് എന്നു വ്യവ ഹരിക്കുന്ന ആ "ഞാൻ"—ആ അഹം—ഭക്തന്റെ ആ അഹം ഭാവം വിദ്യയോടു ചേർന്നതാണ്. അതാണു "പാകമായ അഹം".

114. "അവൻ എന്നെ നല്ലപോലെ അറികയില്ല—എ നിക്കു ധാരാളം പണമുണ്ട്—എന്നെപ്പോലെ കേമൻ ആരു ണ്ട്? എന്നെ ധിക്കരിക്കുന്നവൻ ആര്! അമ്പട ഞാനെ!" എന്നെല്ലാം ഭാവിക്കുന്ന അഹം അപക്വം.

115 നിന്റെ അഹംഭാവം ഇല്ലാതാകുകയും നീ തന്നെ ഈശ്വരചൈതന്യത്തിൽ നിമഗ്നനാകുകയും ചെയ്യുമ്പോൾ മോക്ഷം വന്നുകൊള്ളും.

116. മഴവെള്ളം ഉയരമുള്ള സ്ഥലത്തു നില്ക്കുന്നില്ല. അതു താണ ഭൂമിയിലേക്കു ഒലിച്ചിറങ്ങുന്നു. അതുപോലെ ഈശ്വരകാരുണ്യം താണനിലയിലുള്ള ഹൃദയത്തിലേ നില്ക്കു കയുള്ളു. അഹംഭാവവും പൊങ്ങച്ചവും ഉള്ളവരുടെ ഹൃദയ ത്തിൽനിന്നു ദിവ്യത്വം ഒലിച്ചിറങ്ങുന്നു.

117 വളരെ ശക്തിയുള്ള ഒരുതരം ഉപാധിയാണു പണം—ഒരുവൻ പണക്കാരനായി തീന്നാൽ അതോടുകൂടി അവന്റെ പ്രകൃതവും നിശ്ശേഷം മാറിക്കഴിയുന്നു.

118. നിങ്ങളുടെ മനസ്സുകൊണ്ടു നിങ്ങൾ എപ്പോഴും ഇങ്ങിനെ വിചാരിക്കണം:—"ഈ വീട്ടുകാൎയ്യങ്ങളൊന്നും എ

ന്റേതല്ല. ഞാൻ ഈശ്വരന്റെ ദാസൻമാത്രം. ഞാൻ ഇവിടെ വന്നിരിക്കുന്നതു് ഞാൻ ഈശ്വരേച്ഛയെ അനുസരിക്കുവാൻ മാത്രം വേണ്ടിയാണു്. ഈശ്വരവിശ്വാസം ഉറയ്ക്കുന്നവന്നു പിന്നെ തന്റേതായി പറയുവാൻ ഒന്നും തന്നെ ഉണ്ടായിരിക്കുകയില്ല.

119. കത്തിച്ചാമ്പലായിത്തീൎന്ന ഒരു കയററിൻ കണ്ടത്തിന്നും അതിന്റെ പൂൎവ്വാകൃതി ഇല്ലാതാകുന്നില്ല എങ്കിലും അതുകൊണ്ടു പിന്നെ ഒന്നിനേയും ബന്ധിക്കുവാൻ സാധിക്കുകയില്ല. ബ്രഹ്മജ്ഞാനാഗ്നികൊണ്ടു ദഹിച്ചുപോയ അഹവും ഇതുപോലെ ആകുന്നു.

120. പകൽസമയത്തു ഇഷ്ടംപോലെ തിന്നുകൊള്ളുവിൻ. എന്നാൽ രാത്രിയിലെ ഭക്ഷണം മിതവും ഗുരുത്വം കുറഞ്ഞതും ആയിരിക്കട്ടെ.



121. ശരീരത്തെ തപിപ്പിക്കാതിരിക്കുന്നവയും മനസ്സിനെ ചലിപ്പിക്കാതിരിക്കുന്നവയും ആയ ഭക്ഷണങ്ങൾ മാത്രമേ ഭക്തൻ ഉപയോഗിക്കാവൂ.

122. ലഘുവും ലഹരി ഉണ്ടാക്കാത്തവയും ആയ സസ്യഭക്ഷണം കഴിക്കുകയും ഈശ്വരാനുഭൂതിയെ ആഗ്രഹിക്കാതിരിക്കുകയും ചെയ്യുന്നതായാൽ അവന്നു് ആ വിശുദ്ധമായ ഭക്ഷണംതന്നെ ഗോമാംസത്തെപ്പോലെ അശുദ്ധമാകുന്നു. എന്നാൽ ഗോമാംസം ഭക്ഷിക്കുന്നവൻ ഈശ്വരാനുഭൂതിക്കു് ആഗ്രഹിക്കുന്നപക്ഷം അവന്നു് ആ അശുദ്ധമായ ഗോമാംസവും നിവേദ്യവസ്തുക്കളെപ്പോലെ ശുദ്ധമാകുന്നു.

123. ഹരിഃ എന്ന നാമം കേൾക്കുമ്പോൾ പെട്ടെന്നു് ആനന്ദബാഷ്പം ഉണ്ടാകാതിരിക്കുന്ന കാലത്തെല്ലാം സാധനാനുഷ്ഠാനങ്ങൾ ആവശ്യമാണു്. ഈശ്വരനാമോച്ചാരണം കേൾക്കുന്ന മാത്രയിൽ ആനന്ദബാഷ്പം തൂകുന്നവന്നു പിന്നെ സാധനാപരിശീലനങ്ങൾ ഒന്നുംതന്നെ ആവശ്യമില്ല.

124. ജ്ഞാനം പുരുഷനെപ്പോലെയും ഭക്തി സ്ത്രീയെപ്പോലെയും ആണു്. ജ്ഞാനത്തിന്നു് ഈശ്വരന്റെ പുറക്കളത്തിൽ മാത്രമേ പ്രവേശനമുള്ളു. എന്നാൽ ഈശ്വരന്റെ കിടപ്പുറയിലും ഭക്തിക്കു കടന്നുചെല്ലാം.

125. മനുഷ്യസമുദായത്തെ അനുഗ്രഹിക്കുവാൻ വേണ്ടി ജ്ഞാനം സമ്പാദിച്ചതിന്നുശേഷം നാരദാദികളായ ലോകഗുരുക്കന്മാർ ഭക്തിമാർഗ്ഗത്തെ സ്വീകരിച്ചു.

126. വൈദികഭക്തി എന്ന ഒരുതരം ഭക്തിയുണ്ടു്. ഈ ഭക്തൻ ദിനംപ്രതി ഒരു ക്ലിപ്തസംഖ്യ നാമം ജപിക്കുന്നു. ഏതാനും ദിവസങ്ങളിലെല്ലാം ഉപവാസം അനുഷ്ഠിക്കുന്നു. പുണ്യസ്ഥലങ്ങളിലേക്കു തീർത്ഥയാത്ര ചെയ്യുന്നു. അനവധി വഴിപാടുകളും കഴിക്കുന്നു. എന്നുവേണ്ട ശാസ്ത്രത്തിൽ വിധിച്ചിരിക്കുന്നപ്രകാരം പലതും ചെയ്യുന്നു. ഇങ്ങിനെ കുറെ ഏറനാൾ ചെയ്താൽ ഈ ഭക്തി രാഗഭക്തിയിൽ എത്തിച്ചേരുന്നതാകുന്നു. എവിടേയും ആവശ്യമുള്ള സംഗതി പ്രേമം തന്നെ. ലൗകിക വിചാരങ്ങളെല്ലാം നിശ്ശേഷം നശിക്കണം. മനസ്സു മുഴുവനും ഈശ്വരങ്കൽ ഇരിക്കണം. എന്നാൽ മാത്രമേ ഈശ്വരനെ ലഭിക്കയുള്ളു. രാഗഭക്തി കൂടാതെ ഈശ്വരലാഭം ഉണ്ടാകുന്നതല്ല.

127. ഇന്ദ്രിയവിഷയങ്ങളുമായുള്ള ബന്ധം എത്രമാത്രം കുറയുന്നുവോ അത്രയ്ക്കു കണ്ടു് ഈശ്വരഭക്തി അധികരിക്കുന്നതാകുന്നു.

128. പ്രേമം ഭക്തന്റെ കയ്യിൽ ഇരിക്കുന്ന ഒരു ചരടുപോലെയാണു്. അതുകൊണ്ടു് അവൻ സച്ചിദാനന്ദസ്വരൂപിയായ ഈശ്വരനെ ബന്ധിക്കുന്നു. ഭക്തൻ പ്രഭുവെ തന്റെ അധീനത്തിൽ വെച്ചിരിക്കുന്നവനെപ്പോലെയാണു്. അവൻ വിളിക്കുമ്പോഴെല്ലാം ഈശ്വരൻ അവന്റെ അടുത്തേക്കു ചെല്ലുന്നു.

129. "ഇന്നിന്ന കർമ്മങ്ങളെല്ലാം വേദത്തിൽ വിധിച്ചിട്ടുണ്ടു്. അതെല്ലാം ഞാൻ ചെയ്യുന്നു" എന്നുള്ള ഭാവം വൈധികഭക്തിയാണു്. രാഗഭക്തി എന്ന ഒന്നു വേറെ ഉണ്ടു്. അതു ഈശ്വരനെപററിയുള്ള അതിപ്രേമത്തിൽ നിന്നു ജന്യമാകുന്നതാണു്. പ്രഹ്ലാദന്റെ ഭക്തി ഇങ്ങിനെയുള്ളതായിരുന്നു. രാഗഭക്തിയുണ്ടായാൽ പിന്നെ വിധികർമ്മങ്ങളൊന്നും ചെയ്യേണ്ടതായ ആവശ്യമില്ല.

130. ഒരു കവി ഈശ്വരഭക്തിയെ ഒരു പുലിയോടുപമിച്ചിരിക്കുന്നു. പുലി മററു മൃഗങ്ങളെ പിടിച്ചു നിത്യം വിഴുങ്ങുന്നതുപോലെ ഭക്തിയും രാഗദ്വേഷാദികളായ മനുഷ്യശത്രുക്കളെ പിടിച്ചു വിഴുങ്ങുന്നു. ഒരിക്കൽ ഈശ്വരഭക്തി പരിപൂർണ്ണമായി ഉണർത്തപ്പെട്ടാൽ കാമക്രോധാദികളെല്ലാം തീരെ ഇല്ലാതായിപ്പോകുന്നതാണു്. വൃന്ദാവനത്തിലെ ഗോപസ്ത്രീകൾ കൃഷ്ണനിൽ ഉള്ള ഭക്തി നിമിത്തം ഈ ഭാവത്തെ പ്രാപിച്ചവരായി തീൎന്നു.

131. ഭക്തിയെ അഞ്ജനത്തോടും ഉപമിച്ചു കാണുന്നുണ്ടു്. ശ്രീമതി രാധികാദേവി ഒരിക്കൽ ഇങ്ങിനെ പറഞ്ഞു:—"സഖികളെ! ഞാൻ എന്റെ കൃഷ്ണനെ സർവ്വത്ര കാണുന്നു." അതുകേട്ടു സഖികളായ ഗോപസ്ത്രീകൾ:—"നീ നിന്റെ കണ്ണിൽ പ്രേമമാകുന്ന അഞ്ജനം എഴുതിയിരിക്കുന്നു. അതുകൊണ്ടാണു നീ അങ്ങിനെ കാണുന്നതു്."

132. ഗോപസ്ത്രീകളുടെ ഭക്തി പ്രേമഭക്തിയാണു്. തീരെ മിശ്രമല്ല. ജ്ഞാനത്തോടുകൂടി ചേരുന്ന ഭക്തിയാണു മിശ്രഭക്തി "സർവ്വം കൃഷ്ണൻതന്നെ. കൃഷ്ണൻതന്നെ പരബ്രഹ്മം. കൃഷ്ണൻതന്നെ രാമൻ. കൃഷ്ണൻതന്നെ മഹാദേവൻ, കൃഷ്ണൻതന്നെ ദേവി" എന്നിങ്ങിനെയുള്ള ഭാവമാണു് അതു്. എന്നാൽ പ്രേമഭക്തിയോടുകൂടി അത്തരം ബോധം ഒരിക്കലും യോജിച്ചു കാണുകയില്ല. "ഞാൻ രാമനേയും സീതയേയും

ഒഴികെ ആരേയും കാണുകയില്ല" എന്നാണു് ഹനുമാൻ പറഞ്ഞതു്. അതുകൊണ്ടു ശ്രീകൃഷ്ണഭഗവാൻ രുഗ്മിണീദേവിയോടു സീതാദേവിയുടെ വേഷം കെട്ടുവാൻ ആവശ്യപ്പെട്ടു. അല്ലെങ്കിൽ ഹനൂമാൻ സമ്മതിക്കയില്ലെന്നു് അവിടേയ്ക്കു് അറിയാമായിരുന്നു. പാണ്ഡവന്മാരുടെ മഹാരാജസൂയത്തിൽ യുധിഷ്ഠിരൻ ഒരു രാജസിംഹാസനത്തിൽ ഇരുന്നിരുന്നു. അവിടെ വെച്ചാണു് എല്ലാ രാജാക്കന്മാരും അദ്ദേഹത്തെ അഭിവാദ്യം ചെയ്തതു്. അപ്പോൾ താൻ ശ്രീകൃഷ്ണസ്വാമിയെയല്ലാതെ മററാരേയും നമസ്കരിക്കയില്ലെന്നു ലങ്കാധിപനായ വിഭീഷണൻ സിദ്ധാന്തിച്ചു. അതു കേട്ടപ്പോൾ ശ്രീകൃഷ്ണൻ തന്നെ യുധിഷ്ഠിരനെ നമസ്കരിച്ചു. എന്നിട്ടും വിഭീഷണൻ കൂട്ടാക്കിയില്ല. ആ ഭക്തൻ ഭഗവാനെ മാത്രമെ നമസ്കരിച്ചുള്ളു.

133. ക്ഷോഭിച്ചുകൊണ്ടിരിക്കുന്ന ഒഴുക്കുവെള്ളത്തിൽ ചന്ദ്രബിംബം ശിഥിലമായല്ലാതെ, വേണ്ടതുപോലെ പ്രതിഫലിക്കുന്നില്ല. അതുപോലെ ലൌകികചിന്തകളാലും ആഗ്രഹങ്ങളാലും ക്ഷോഭിച്ചുകൊണ്ടിരിക്കുന്ന മനസ്സിൽ ഈശ്വരചൈതന്യം വേണ്ടതുപോലെ പ്രതിഫലിക്കുന്നില്ല.

134. ഈശ്വരാനുഗ്രഹമാകുന്ന കാററു് എപ്പോഴും അടിച്ചുകൊണ്ടിരിക്കുന്നു. ജീവിതമഹാസമുദ്രത്തിൽ കപ്പലോടിച്ചുകൊണ്ടിരിക്കുന്ന മടിയന്മാരായ കപ്പിത്താന്മാർ അതിനെ ഉപയോഗപ്പെടുത്തുന്നില്ല. എന്നാൽ ജാഗ്രതയും ശക്തിയും ഉള്ളവർ ആ അനുകൂലമായ കാററിനെ പിടിക്കുവാനായി അവരുടെ മനസ്സാകുന്ന പായയെ വിടർത്തിവെയ്ക്കുന്നു. അവർ അതുകൊണ്ടു് ഉദ്ദിഷ്ടസ്ഥാനത്തു വേഗം എത്തിച്ചേരുകയും ചെയ്യുന്നു.

135. കാററടിക്കുമ്പോൾ വിശറിയെ ഉപേക്ഷിക്കാം. അതുപോലെ, ഈശ്വരാനുഗ്രഹം ഉണ്ടായാൽ ഭജനവും പ്രാർത്ഥനയും നിർത്താം.

136. ഒരു ശ്രേഷ്ഠനായ യജമാനൻ തന്റെ ഭൃത്യന്റെ സത്യസന്ധതയും സൽസ്വഭാവവും അനുസരണയും മററു ഗുണങ്ങളുംകണ്ടു് അത്യന്തം സന്തോഷിച്ചു് അവനെ തന്റെ അരികത്തേക്കു വിളിച്ചു് അവിടെ തന്റെ സ്ഥാനത്തിൽ അവനെ ബലാല്ക്കാരേണ പിടിച്ചിരുത്തുന്നു എന്നു വിചാരിക്കുക. അപ്പോൾ തന്റെ മര്യാദകൊണ്ടു് ആ ദാസൻ അവിടെ ഇരിക്കുവാൻ മടിക്കും. അതുപോലെ ഈ പ്രപഞ്ചത്തിന്റെ യജമാനൻ തന്റെ പ്രിയഭക്തന്റെ നിഷ്കളങ്കവും തീവ്രവും ആയ ഭക്തിയും മനപൂർവ്വമായ ത്യാഗബുദ്ധിയും കണ്ടു സന്തോഷിച്ചു് അവനെ ഈശ്വരന്റെ സ്ഥാനത്തിലേക്കു വിളിച്ചു് അവന്നു തന്റെ സകലവിഭൂതികളും വിധേയമാക്കിവെക്കുന്നു. എങ്കിലും ഭൃത്യന്നു യജമാനന്റെ ജോലിയിൽനിന്നു് ഒഴിയുവാനും യജമാനന്റെ സമത്വം സ്വീകരിക്കുവാനും ഇഷ്ടം വരുന്നില്ല.

137. കുറെനേരത്തേക്കു വെള്ളത്തിൽനിന്നു പിടിച്ചു കരയ്ക്കിട്ട മത്സ്യത്തെ വീണ്ടും വെള്ളത്തിലേക്കുതന്നെ വിടുമ്പോൾ ആ മത്സ്യത്തിന്നു് എത്ര ആനന്ദം ഉണ്ടാകുമോ അത്ര ആനന്ദം സമാധിനിലയിൽ മനസ്സിന്നും ഉണ്ടായിരിക്കുന്നതാണു്.

138. സമുദ്രത്തിന്നടിയിൽ ഒരുതരം കാന്തക്കല്ലുണ്ടെന്നു പറയപ്പെട്ടിട്ടുണ്ടു്. ഈ പാറ വെള്ളത്തിന്നുമീതെ പോകുന്ന കപ്പലുകളെ ആകർഷിച്ചു് അതിലെ ഇരുമ്പാണികളെയെല്ലാം വലിച്ചിളക്കി പലകകളെ വേർപെടുത്തി കപ്പലിനെ പൊളിച്ചു സമുദ്രത്തിൽ മുക്കുന്നു. അതുപോലെ ജീവാത്മാവിനെ ഈശ്വരൻ ആകർഷിക്കുമ്പോൾ ആ കാന്തം ഒരു നിമിഷത്തിന്നുള്ളിൽ മനുഷ്യന്റെ വ്യക്തിഗതമായ ആസ്തിത്വബോധത്തെയും അഹംഭാവത്തെയും നശിപ്പിച്ചു് ആ ആത്മാവിനെ ഈശ്വരപ്രേമമാകുന്ന മഹാസമുദ്രത്തിൽ മുക്കുന്നു.

139. ഒരു നവോഢ ഒരു കുഞ്ഞിനെ പ്രസവിക്കുന്നതുവരെ ഗൃഹജോലികളിൽ വളരെ തല്പരയായിരിക്കുന്നു. എന്നാൽ ഒരു ആൺകുഞ്ഞിനെ പ്രസവിച്ചുകഴിഞ്ഞാൽ പിന്നെ ഗൃഹജോലികളെ അത്രതന്നെ കാര്യമാക്കാതെയായി. അതിനുപകരം അവൾ അവളുടെ കുഞ്ഞിനെ സദാ ലാളിച്ചുകൊണ്ടിരിക്കുന്നു. അതിനെ അത്യന്ത പ്രേമത്തോടുകൂടി ചുംബനംചെയ്യുന്നു. അതുപോലെ മനുഷ്യൻ അറിവില്ലാത്തവനായിരിക്കുമ്പോൾ നാനാവിധകർമ്മങ്ങളും ചെയ്യുന്നതിൽ വളരെ കൌതുകമുള്ളവനായിരിക്കുന്നതാണ്. എന്നാൽ ഹൃദയത്തിൽ ഈശ്വരനെ കണ്ടുകഴിഞ്ഞാൽപിന്നെ അവന് ഇവയിലൊന്നും ഒരു സന്തോഷവും ഇല്ല. പ്രത്യുത, അവനു പിന്നെയുള്ള സുഖം മുഴുവനും ഈശ്വരനു ദാസ്യംചെയ്യുന്നതിലും ഈശ്വരന്റെ ഹിതത്തെ അനുവർത്തിക്കുന്നതിലും മാത്രമായിത്തീരുന്നു. മറ്റൊരു കാര്യത്തിലും അവൻ പിന്നെ യാതൊരു സുഖവും കാണുന്നില്ല. അവന് ആ യോഗത്തിൽ നിന്നുണ്ടാകുന്ന അത്യാനന്ദത്തിൽനിന്നു ഒഴിഞ്ഞുപോകുവാൻ സാധിക്കുന്നതും ഇല്ല.

140. ഒരു തവളക്കുഞ്ഞിന്റെ വാൽ വീണുപോയാൽ പിന്നെ അതിനു കരയിലും വെള്ളത്തിലും ഒരുപോലെ ജീവിക്കാം. മായികമായ അജ്ഞാനഗ്രുലം വീണുപോയാൽ പിന്നെ ആ മനുഷ്യൻ സ്വതന്ത്രനായിത്തീരുന്നു. അവനു പിന്നെ ഈശ്വരനിലും ലോകത്തിലും ഒരുപോലെ ജീവിക്കാം.

141. അരുണോദയം സൂര്യോദയത്തെ മുൻഗമിക്കുന്നതുപോലെ പരോപകാരതല്പരത, പരിശുദ്ധത, സത്യസന്ധത, ഇവക ഗുണങ്ങൾ ഈശ്വരാനുഭൂതിക്കു മുമ്പായി ഉണ്ടാകുന്നതാണ്.

142. ആകാശത്തിൽ അവധി പട്ടങ്ങളെ പറപ്പിക്കാറുണ്ട്. എന്നാൽ കയർപൊട്ടി സ്വതന്ത്രമാകുന്നവ അവയിൽ

ഒന്നോ രണ്ടോ മാത്രം. അതുപോലെ അനേകശതം സാധകന്മാരിൽ ലൌകികബന്ധത്തെ ഖണ്ഡിച്ചു സ്വതന്ത്രരാകുന്നവർ ഒന്നോ രണ്ടോ മാത്രം.

143. പുഴുങ്ങിയ (സിദ്ധനായ) നെല്ലു വിതച്ചാൽ മുളയ്ക്കുന്നില്ല. പുഴുങ്ങാത്ത വിത്തു മാത്രമേ മുളയ്ക്കൂ. അതുപോലെ ഒരാൾ സിദ്ധനായശേഷം ദേഹവിയോഗം ചെയ്താൽ അവൻ വീണ്ടും ജനിക്കുന്നില്ല. എന്നാൽ സിദ്ധനാകുന്നതുവരെ ജനിച്ചും മരിച്ചുംകൊണ്ടു് ഇരിക്കുകതന്നെ ചെയ്യുന്നു.

144 നിങ്ങൾ ഒരു ജീവകാലം മുഴുവനും പാപത്തെ പററിയും നരകത്തെ പററിയും പറഞ്ഞുകൊണ്ടിരിക്കുന്നതെന്തിനാണു്? ഈശ്വരനാമം കീർത്തിക്കുക. "പ്രഭോ! ഞാൻ ചെയ്യരുതാത്തതായിരുന്ന പ്രവൃത്തികൾ പലതും ചെയ്തുപോയിട്ടുണ്ടു്. അതുപോലെതന്നെ ഞാൻ ചെയ്യേണ്ടതായ പ്രവൃത്തികൾ പലതും ചെയ്യാതിരുന്നിട്ടും ഉണ്ടു്. പ്രഭോ! എനിക്കു മാപ്പുതരണം" എന്നു വിശ്വാസപൂർവ്വം ഒരിക്കൽമാത്രം അപേക്ഷിക്കുക. എന്നാൽ നിങ്ങളുടെ സകല പാപങ്ങളും ഇല്ലാതെയായിത്തീരുന്നതാണു്.

145. ഒരു സന്യാസിയുടെ ശരിയായ സ്വഭാവമാണു് ക്ഷമ.

146. സമാധാനത്തിലും സദ്വൃത്തിയിലും നിങ്ങൾ ജീവിതത്തെ നയിക്കുന്നുവെങ്കിൽ മനുഷ്യരുടെ സ്തുതിയേയും നിന്ദയേയും ഒരുപോലെ നിസ്സാരമാക്കണം.

147. കൊടുങ്കാററടിക്കുമ്പോൾ ഒരു അശ്വവൃക്ഷത്തേയും ഒരു വടവൃക്ഷത്തേയും തമ്മിൽ തിരിച്ചറിയുവാൻ പ്രയാസം. അതുപോലെ ജ്ഞാനമാകുന്ന കൊടുങ്കാററ മനുഷ്യഹൃദയത്തിൽ അടിക്കുമ്പോൾ അവന്നു ജാതിവ്യത്യാസം തിരിച്ചറിയുവാൻ സാധിക്കയില്ല.

148. ഈശ്വരപ്രേമത്തെ മൂക്കമുട്ടെ പാനംചെയ്ത യഥാർത്ഥ ഭക്തൻ ഒരു മുഴുത്ത കള്ളുകുടിയനെപ്പോലെയാകുന്നു

ണു്. ആ നിലയിൽ അവനു യാതൊരു സാമുദായികനിയമങ്ങളേയും അനുസരിച്ചു് അനുഷ്ഠിക്കുവാൻ സാധിക്കുകയില്ല.

149. ഒരു സ്ത്രീ തന്റെ ഭർത്താവുമായി ദിവസേന നടത്താറുള്ള നർമ്മസല്ലാപങ്ങളെ മററുള്ളവരോടെല്ലാം പറയുവാൻ അവൾ സാധാരണമായി ലജ്ജിക്കുന്നു. അവൾ അതൊന്നും ആരോടും പറയാറില്ല. പറയുവാൻ ഇഷ്ടപ്പെടാറുമില്ല. ആവക സംഭാഷണങ്ങൾ ഏതെങ്കിലും എങ്ങിനെയെങ്കിലും പുറത്തായാൽ അവൾക്കു് അതുകൊണ്ടു വലിയ മനസ്താപം ഉണ്ടാകുന്നതും ഉണ്ടു്. എന്നാൽ അവൾതന്നെ അവളുടെ ഉററ സഖികളോടു് ഈ വർത്തമാനങ്ങളെല്ലാം രഹസ്യമായി പറയുകയും ചെയ്യും. പറയുമെന്നു മാത്രമല്ല, അങ്ങനെ പറയുവാൻ അവൾക്കു ബദ്ധപ്പാടും താല്പര്യവും ആണു്.



അതുപോലെ ഒരു ഭക്തൻ അവനു് ഈശ്വരാനുഭൂതിയിലുണ്ടാകുന്ന അപാരമായ ആനന്ദത്തെ ഒരു യഥാർത്ഥഭക്തനോടല്ലാതെ മററാരോടും പറയുവാൻ ഇഷ്ടപ്പെടുകയില്ല. എന്നു മാത്രമല്ല ചിലപ്പോൾ ഒക്കെ അങ്ങനെ പറയുവാൻ തന്നെ ആ ഭക്തനു വലിയ ബദ്ധപ്പാടമാണു്. അങ്ങനെ പറയുന്നതിൽ അവൻ സന്തോഷിക്കുകയും ചെയ്യുന്നു.

ആദ്ധ്യാത്മികമായ മനോവൃത്തികളോടുകൂടിയവർ സാമുദായികമായ കെട്ടുപാടുകൾ ഒന്നും വകവെയ്ക്കാതെ, ഒരു പ്രത്യേക ജാതിയിൽ ഉൾപ്പെട്ടുനില്ക്കുന്നു. അവരുടെ ആ ജാതി ഒന്നു വേറെയാണു്.

150 ഒരു വ്രണം ഉണങ്ങുമ്പോൾ അതിന്റെ പൊററ തനിയെ വീണുപോകുന്നതാണു്. ആ പൊററയെ മുൻകൂട്ടി ഇളക്കിക്കളഞ്ഞാൽ ആ വ്രണത്തിൽനിന്നു രക്തസ്രവണം ഉണ്ടാകുന്നു. അതുപോലെ ദിവ്യജ്ഞാനം ഉണ്ടാകുമ്പോൾ ജാതിവ്യത്യാസങ്ങൾ എല്ലാം തനിയെ ഇല്ലാതാകുന്നു. അതിനു

മുഖ്യമായി അജ്ഞാനികൾ ആ വ്യത്യാസത്തെ ഇല്ലായ്മചെയ്യുന്നതു തെററാണു്.

151. ഒരു രാജാവിനെ കാമുകനാക്കി വെച്ചിരിക്കുന്ന ഒരു സ്ത്രീ ഒരു ഇരപ്പാളിയുടെ ഹിതം അനുവർത്തിക്കുവാൻ തയ്യാറാകാതിരിക്കുന്നതുപോലെ ഈശ്വരാനുഭൂതിയിൽ സന്തുഷ്ടനായിരിക്കുന്ന ഭക്തൻ നിസ്സാരങ്ങളായ ലൌകികസുഖങ്ങളിൽ ഭ്രമിക്കുകയില്ല.

152. അതിവേഗത്തിൽ ഒഴുകിക്കൊണ്ടിരിക്കുന്ന വെള്ളം ചിലേടത്തു തിരിഞ്ഞു തിരിഞ്ഞു ചുഴിയായിത്തീരുന്നു. പിന്നെ അവിടെനിന്നു വിട്ടാൽ അതിവേഗത്തിൽ നേരെ നെടുനീളത്തിൽ ഓടുകയായി. അതുപോലെ ഒരു ഭക്തന്റെ ഹൃദയം ചിലപ്പോഴെല്ലാം ഇച്ഛാഭംഗം, നിരാശ, അവിശ്വാസം, എന്നീ ചുഴികളിൽ പെട്ടുപോകും. എന്നാൽ അതു വളരെ കുറച്ചുനേരത്തേയ്ക്കു മാത്രമേ അവിടെ നില്ക്കുകയുള്ളു. അവിടെനിന്നു വിട്ടാൽ പിന്നേയും മുമ്പിലത്തെപോലെതന്നെ പ്രവഹിക്കുകയായി.

153. ഒരു സന്യാസിയുടെ ജീവിതചര്യ വളരെ ദുഷ്കരമായ ഒന്നാണു്. അവനാണു് പിന്നെ സമുദായഗുരുവാകുന്നതു്. അവന്റെ ജീവിതരീതിയും ആദർശവും കണ്ടാണു മററുള്ളവർ പഠിക്കേണ്ടതു്. അതുകൊണ്ടു് അവൻ വളരെ നിഷ്ഠയായിത്തന്നെ പരിശീലിക്കണം. അവൻ സ്ത്രീജനങ്ങളിൽനിന്നു വിട്ടിരുന്നാൽ മാത്രം പോരാ അവരുടെ പടംകൂടിയും കാണരുതു്. അത്രയ്ക്കു് നിഷ്കൃഷ്ടയോടുകൂടിയതായിരിക്കണം അവന്റെ ചര്യ.

154. സത്വരജസ്തമോഗുണങ്ങളുടെ ആധിക്യം അനുസരിച്ചു് മനുഷ്യൻ പല പ്രകാരത്തിലാണു്.

155. ആത്മാ ഒന്നേ ഒന്നു്. എന്നാൽ ഭിന്നസ്ഥിതികൾ അനുസരിച്ചു് അവ നാലുപ്രകാരത്തിൽ ഉണ്ടു്.

(i) ബദ്ധാത്മാവ്—ലൌകികത്തോട ബന്ധിച്ചുകിടക്കുന്ന സാധാരണക്കാർ.

(ii) മുമുക്ഷു—മോക്ഷത്തിനായി ആഗ്രഹിക്കുന്ന മോക്ഷേച്ഛുക്കൾ.

(iii) മുക്താത്മാവ്—സ്വാതന്ത്ര്യം സമ്പാദിച്ചതിന്നു ശേഷവും ദേഹത്തെ വെച്ചുകൊണ്ടിരിക്കുന്ന ജീവന്മുക്തന്മാർ.

(iv) നിത്യാത്മാവ്—ജന്മനാ ബന്ധം ഇല്ലാത്ത നിത്യമുക്തന്മാർ.

156. ഒരു മത്സ്യവേധകൻ നദിയിൽ വലവീശി ഒരു പാട് മത്സ്യം പിടിക്കുന്നു. ചില മത്സ്യങ്ങൾ വലയിൽ നിന്ന് രക്ഷപ്പെടുവാൻ ഒരു ശ്രമവും ചെയ്യാതെ ആ വലയിൽതന്നെ സമാധാനത്തോടുകൂടി ഇളകാതെ കിടക്കുന്നു. മററു ചിലവ വലയിൽ കിടന്ന് തുള്ളുന്നു, ചാടുന്നു, അങ്ങുമിങ്ങും ഓടുന്നു, ഒരുപാടെല്ലാം ശ്രമിക്കുന്നു. ഒടുവിൽ രക്ഷപ്പെടാതെ അതിൽതന്നെ വീഴുകയും ചെയ്യുന്നു. മൂന്നാമതു ഒരു തരം മത്സ്യം വല്ലവാറും വലപൊളിച്ച് പുറത്തുചാടി രക്ഷപ്പെടുന്നു. ലൌകികജനങ്ങളും ഇതുപോലെ മൂന്നു തരത്തിലുണ്ട്.

(i) ബദ്ധന്മാർ—അവർ, അവക്ക് നേരിട്ടിരിക്കുന്ന ആപത്തിനെപ്പററി ചിന്തിക്കാതെ ശാന്തന്മാരായി വരുന്നതെല്ലാം സഹിച്ച് അനങ്ങാതിരിക്കുന്നു.

(ii) മുമുക്ഷുക്കൾ—ഇവർ വളരെയൊക്കെ ശ്രമംചെയ്തുനോക്കുന്നവരാണ്.

(iii) മുക്തന്മാർ—ഇവരാണ് വലപൊളിച്ചു പുറത്തുചാടി രക്ഷപ്പെടുന്നവർ.

157. പുലിയിലും ഈശ്വരൻതന്നെ ഇരിപ്പുണ്ട് എന്നു വിചാരിച്ച് നാം അതിനെ ആശ്ലേഷിക്കുവാൻ ചെല്ലരുത്. മഹാദുഷ്ടന്മാരിൽ കൂടയും ഈശ്വരൻ ഇരിപ്പുണ്ടെന്നുള്ള കാര്യം പരമാർത്ഥംതന്നെ. എന്നു വിചാരിച്ച് അവരുമായി സംസർഗ്ഗം ചെയ്യുന്നതു് നന്നല്ല.

158. ഒരു കുട്ടി ഒരു തൂണിനേയൊ ഒരു കാലിനേയൊ ബലമായി പിടിച്ചു് അതിന്നു ചുററും അതിവേഗത്തിൽ, വീണുപോകുമെന്നുള്ള യാതൊരു ഭയവും കൂടാതെ വട്ടം ചുററുന്നതുപോലെ നിങ്ങളുടെ മനസ്സിനെ ദൃഢമായി ഈശ്വരങ്കൽ ഉറപ്പിച്ചു് നിങ്ങളുടെ ലൌകിക കൃത്യങ്ങളെല്ലാം നിർവ്വഹിച്ചുകൊള്ളുക. എന്നാൽ നിങ്ങൾ എല്ലാ അപകടങ്ങളിൽ നിന്നും രക്ഷപ്പെടുന്നതാണു്.

159. ഭക്തിയെപ്പററി ആക്ഷേപിക്കുന്നവരും ഭക്തിയേയും ഭക്തന്മാരേയും നിന്ദിക്കുന്നവരും ആയവരെ നിങ്ങളുടെ സാധനാപരിശീലനകാലത്തു് അകററിനിർത്തുകതന്നെ വേണം.

160. പാതിവ്രത്യനിഷ്ഠകുറഞ്ഞ ഒരു സ്ത്രീ തന്റെ ഗൃഹജോലികളെല്ലാം എടുക്കുമ്പോഴും അവളുടെ വിചാരമെല്ലാം ജാരപുരുഷനെപ്പററി ആയിരിക്കും. അതുപോലെ തന്റെ ഹൃദയത്തെ ഈശ്വരങ്കൽ ദൃഢമായി ഉറപ്പിച്ചു് ലൌകികജനങ്ങളും ലൌകികകൃത്യങ്ങളെല്ലാം നിർവ്വഹിക്കേണ്ടതാകുന്നു.

161. തെരുവിൽ പാടിക്കൊണ്ടു നടക്കുന്ന ഭിക്ഷക്കാരൻ, ഒരു കൈകൊണ്ടു് അവന്റെ തംബുരു മീട്ടുന്നു, മററൊരു കൈകൊണ്ടു ചെങ്ങലത്തിന്മേൽ താളംപിടിക്കുന്നു. ഇങ്ങിനെ ചെയ്യുമ്പോഴെല്ലാം അവൻ സ്തോത്രം പാടിക്കൊണ്ടിരിക്കുകയും ചെയ്യുന്നു. അതുപോലെ ലൌകികമനുഷ്യൻ അവന്റെ കൈകൾ കൊണ്ടു സകല ലൌകികവ്യാപാരങ്ങളും ചെയ്തുകൊണ്ടിരിക്കണം. എന്നാൽ ഹൃദയംകൊണ്ടു സദാ ഈശ്വരനാമം ജപിക്കുവാനും ഈശ്വരമാഹാത്മ്യം സ്തോത്രം ചെയ്വാനും ഉപേക്ഷ വരുത്തുകയും അരുതു്.

162. ഈ ലോകം നിന്റേതല്ല; ഈശ്വരന്റേതാണു്. "ഞാൻ ഈശ്വരന്റെ ഭൃത്യൻമാത്രം. ഈശ്വരേച്ഛ നടത്തുവാൻ വന്നിരിക്കയാണു്" എന്നു പൂർണ്ണമായി വിശ്വസിക്കുക.

163. കുശവൻ പാത്രങ്ങൾ ഉണ്ടാക്കുന്നതു പച്ചമൺകൊണ്ടാണ്. ഒരിക്കൽ ചുട്ടുകഴിഞ്ഞാൽപിന്നെ ആ മൺകൊണ്ടു് അവന്നു ഒന്നും ചെയ്വാൻ സാധിക്കുകയില്ല. അതുപോലെ ലൌകികങ്ങളായ ആഗ്രഹമാകുന്ന അഗ്നിയാൽ മനുഷ്യഹൃദയം ഒരിക്കൽ വെന്തുപോയാൽ അതിനെ പിന്നെ ഉന്നതമായ ആഗ്രഹങ്ങളാൽ ഭേദപ്പെടുത്തുവാനും ഏതെങ്കിലും കമനീയമായ ആകൃതിയിൽപിന്നെ രൂപീകരിക്കുവാനും സാധിക്കുന്നതല്ല.

164. ഇളംമുളയെ ഏതുവിധത്തിലും വളക്കാം. മുള മൂത്തുപോയാൽപിന്നെ അതിനെ വളയ്ക്കുവാൻ കാര്യമായി പ്രവർത്തിച്ചാൽ അതു ഒടിഞ്ഞു പോകുകയേയുള്ളു. അതുപോലെ ബാലഹൃദയങ്ങളെ ഈശ്വരംപ്രതി വളയ്ക്കുവാൻ വളരെ എളുപ്പത്തിൽ സാധിക്കും. അതിന്നു പരിചയിച്ചിട്ടില്ലാത്ത വൃദ്ധഹൃദയം അതിനെ വളയ്ക്കുവാൻ പിടിക്കുന്ന പിടിയിൽനിന്നു വഴുതിപോകുകയേയുള്ളു.

165. മുളഞ്ചില്ലിപ്പുട്ടിലിൽക്കൂടെ വെള്ളം മിന്നിമിനുങ്ങി വീഴുന്നതുകണ്ടു, കുരുവി സന്തോഷത്തോടുകൂടി അതിൽ ചെന്നു ചാടുന്നു. ചാടികഴിഞ്ഞാൽ കുടുങ്ങി. പിന്നെ രക്ഷപ്പെടുവാൻ വളരെ വളരെ പ്രയാസം. അതുപോലെ ലൌകികത്തിന്റെ വ്യാജമായ മിന്നലും മിനുങ്ങലും കണ്ടു മനുഷ്യർ ലൌകികവലയിൽ ചെന്നു ചാടുകയാണ്. ചെന്നു ചാടുവാൻ ബഹു എളുപ്പം. അതിൽനിന്നു പിന്നെ രക്ഷപ്പെടുവാനൊ വളരെവളരെ പ്രയാസവും. അതിൽതന്നെ കിടക്കുന്നതു എളുപ്പം. അതിനെത്യജിക്കയെന്നതു പ്രയാസം.

166. നനഞ്ഞു മൃദുവായ കളിമണ്ണിൽ കാൽവെച്ചാൽ അതവിടെ വേഗം പതിയും, ഒരു കല്ലിന്മേലാണെങ്കിൽ പതിയുന്നതുമല്ല. അതുപോലെ ദിവ്യജ്ഞാനം ഭക്തഹൃദയത്തിൽ അനായാസേന പതിയുന്നു എന്നാൽ ബദ്ധഹൃദയത്തിൽ ലവലേശം പതിയുന്നതുമില്ല.

167. മനസ്സു ചഞ്ചലമായും ശക്തിവിഹീനമായും ഇരിക്കുന്ന കാലത്തു ഒരുവന്നു സദ്ഗുരുലാഭവും സാധുസമാഗമവും ഉണ്ടായാൽപോലും അവന്നു അതുകൊണ്ടു ഒരു ഗുണവും ഉണ്ടാകുന്നതല്ല.

168. കല്ലിൽ വെള്ളം പ്രവേശിക്കാത്തതുപോലെ ബദ്ധജീവനിൽ ധർമ്മോപദേശങ്ങളും പ്രവേശിക്കുന്നതല്ല.

169. കല്ലിൽ ആണി അടിച്ചിറക്കുവാൻ പ്രയാസം. മണ്ണിലാണെങ്കിൽ എളുപ്പത്തിൽ സാധിക്കുകയും ചെയ്യും. അതുപോലെ ബദ്ധജീവനിൽ സാധുവിന്റെ ഉപദേശം ഫലിക്കയില്ല. എന്നാൽ ഒരു മുമുക്ഷുവിന്റെ ഹൃദയത്തിൽ അതു വേഗം പ്രവേശിക്കുകയും ചെയ്യും

170. ബാലന്മാർക്കും ബാലികകൾക്കും ദാമ്പത്യജീവിതത്തിലെ അനുഭവം എന്താണെന്നറിയുവാൻ സാധിക്കാത്തതുപോലെ ലൌകികജനങ്ങൾക്കു ഈശ്വരാനുഭൂതിയുടെ ആനന്ദം ഇന്നതാണെന്നു് അറിയുവാൻ സാധിക്കുന്നതല്ല.

171. ലൌകികത്തിൽ മുങ്ങി കിടക്കുന്നവന്നു ദിവ്യജ്ഞാനം ഉണ്ടാകയില്ല. അവന്നു ഈശ്വരനെ കാണുവാനും സാധിക്കയില്ല. കലക്കവെള്ളത്തിൽ സൂര്യന്റേയോ മറ്റേതെങ്കിലും വസ്തുക്കളുടേയോ പ്രതിഫലനം ഉണ്ടാകുന്നുണ്ടോ?

172. ജീവിതത്തിൽ എത്രയോ കഷ്ടനഷ്ടങ്ങൾ സഹിച്ചാലും എത്ര എത്ര ദാരുണദുഃഖങ്ങൾ അനുഭവിച്ചാലും ലൌകികജനങ്ങൾക്കു ഒരണുപോലും സൽബുദ്ധി ഉണ്ടാകുന്നില്ല. ഒട്ടകങ്ങൾക്കു മുള്ളുള്ള ചെടികളാണു് ഇഷ്ടം. തിന്നുന്തോറും വായിൽക്കൂടെ രക്തം ഒലിച്ചുകൊണ്ടിരിക്കും. എന്നാലും പിന്നേയും അവ തിന്നുന്നതു മുൾച്ചെടികളെത്തന്നെയാണു്.

173. മരുന്നു കൊടുക്കുകയും മദ്യം കഴിക്കുകയും ചെയ്യുന്ന സാധു സാധുവല്ല. അങ്ങിനെയുള്ളവരുടെ സംസർഗ്ഗത്തെ ഉപേക്ഷിക്കണം.

174. സിദ്ധികളെ വെച്ചുകൊണ്ടിരിക്കരുതു്. തീരെ നികൃഷ്ടദ്രവ്യങ്ങളെപ്പോലെ അവയെ ഉപേക്ഷിക്കണം. ഇവ സാധന പരിശീലനത്തിൽ ഇന്ദ്രിയസംയമനം ചെയ്യുമ്പോൾ തനിയെ ഉണ്ടായിക്കൊണ്ടിരിക്കുന്നവയാണു്. ഈ സിദ്ധികളിൽ മനസ്സിരുത്തുന്നവൻ നിന്നേടത്തുതന്നെ നില്ക്കുകയേയുള്ളു.

175. വെള്ളം ഒന്നു്. അതിന്നു പലരും പലപേരും പറയുന്നു. ഒരു കൂട്ടർ-വാട്ടർ; മറ്റൊരുകൂട്ടർ-വാരി; മൂന്നാമതൊരുകൂട്ടർ-പാനി, നാലാമതൊരുകൂട്ടർ-തണ്ണി. ഇങ്ങിനെ പലരും പലതും. അതുപോലെ സച്ചിദാനന്ദം ഒന്നു മാത്രം. അതിനെയാണു ചിലർ ഈശ്വരൻ, ചിലർ അള്ള, ചിലർ ഹരി, ചിലർ ബ്രഹ്മം, ചിലർ ഗോഡു് എന്നെല്ലാം പറയുന്നതു്.

176. ഈശ്വരനെ അറിയുവാൻ നമ്മെ സഹായിക്കുന്നതായി, ഈശ്വരനാമങ്ങൾ പലതും, ഈശ്വരരൂപങ്ങൾ അനേകവും ഉണ്ടു്. ഏതുനാമത്തിൽ കൂടയോ ഏതു രൂപത്തിൽ കൂടയോ നിങ്ങൾ ഈശ്വരനെ അറിയുവാൻ ശ്രമിച്ചാലും അതേ നാമത്തിൽതന്നെ, അതേരൂപത്തിൽതന്നെ ഈശ്വരൻ അറിയപ്പെടുന്നതാകുന്നു.

177. പഞ്ചസാര ഒന്നു്; അതുകൊണ്ടു പക്ഷികളുടേയും മൃഗങ്ങളുടേയും ആകൃതിയിൽ പലതരം മിഠായികളും ഉണ്ടാക്കുന്നു. അതുപോലെ വിഭിന്നനാമങ്ങളിലും വിഭിന്ന രൂപങ്ങളിലും വിഭിന്ന ദേശങ്ങളിലും വിഭിന്ന കാലങ്ങളിലും ഏകയായ ദിവ്യമാതാവിനെത്തന്നെയാണു് ആരാധിക്കുന്നതു്.

178. കോണിപ്പടിയിൽ കൂടയോ, ഏണിയിൽ കൂടയോ, മുളയിൽ കൂടയോ, കയററിൽ കൂടയോ പുരപ്പുറത്തു കയറുവാൻ സാധിക്കുന്നതുപോലെ ഈശ്വരനെ സമീപിക്കുവാനും ഉപായങ്ങൾ പലതുമുണ്ടു്. ലോകത്തിലെ ഓരോ

ധൎമ്മവും ഇതുപോലെയുള്ള ഓരോ ഉപായങ്ങളെയാണു കാണിക്കുന്നതു്.

179. ഒരു യഥാൎത്ഥ ധാൎമ്മികൻ വിചാരിക്കേണ്ടതു്, അന്യധൎമ്മങ്ങളും സത്യത്തിലേയ്ക്കുള്ള മാൎഗ്ഗങ്ങൾ തന്നെയാകുന്നു എന്നാണു്. അന്യധൎമ്മങ്ങളെ ബഹുമാനിക്കുന്ന സ്വഭാവം നാം എല്ലായ്പോഴും പരിപാലിച്ചുകൊണ്ടുപോരേണ്ടതാകുന്നു.

180. എല്ലാ കുറുനരികളുടേയും നിലവിളി ഒരുപോലെയാണു്. അതുപോലെ എല്ലാ ജ്ഞാനികളുടെ ഉപദേശങ്ങളും ഒരുപോലെയാകുന്നു.

181. വാദിക്കരുതു്. നിങ്ങളുടെ വിശ്വാസത്തിലും നിങ്ങളുടെ അറിവിലും നിങ്ങൾക്കു ദൃഢതയും ഉറപ്പും ഉള്ളതുപോലെ മററുള്ളവൎക്കു് അവരുടെ വിശ്വാസത്തിലും അറിവിലും നിങ്ങൾക്കുള്ളതുപോലെതന്നെ ദൃഢതയും ഉറപ്പും ഉണ്ടായിരിക്കേണ്ടതിന്നു വേണ്ടുന്ന സ്വാതന്ത്ര്യത്തെ അനുവദിച്ചുകൊടുക്കണം. ഒരുവന്റെ തെററിനെ അവന്നു ബോദ്ധ്യപ്പെടുത്തുവാൻ വെറും പദങ്ങൾകൊണ്ടുമാത്രം നിങ്ങൾക്കു സാധിച്ചുഎന്നു വരികയില്ല. ഈശ്വരാനുകൂല്യം ഉണ്ടാകുമ്പോൾ എല്ലാവൎക്കും അവരവരുടെ തെററുകൾ ബോദ്ധ്യം വരുന്നതാണു്.

182. തന്റെ രോഗികളായ കുഞ്ഞുങ്ങളിൽ ഒന്നിന്നു കഞ്ഞിയും പപ്പടവും, മറേറതിന്നു ചപ്പരിയും റൊട്ടിയും, മൂന്നാമത്തേതിന്നു കൂവ്വനൂറും പാലും കൊടുത്തു മാതാവു ശുശ്രൂഷിക്കുന്നതുപോലെ ഈശ്വരൻ പലവിധം ജനങ്ങൾക്കും അവരവരുടെ സ്വഭാവത്തിന്നു് അനുസരിക്കുന്ന വിധത്തിലുള്ള പലവിധമാൎഗ്ഗങ്ങളേയും ഉണ്ടാക്കിവെച്ചിട്ടുണ്ടു്.

183. മത്സ്യം കൂട്ടുന്നവൎക്കു് അതിന്റെ തലയും വാലും ഒന്നും ആവശ്യമില്ല. മാംസമുള്ള മദ്ധ്യഭാഗം മാത്രം മതി.

അതുപോലെ നമ്മുടെ പ്രാചീന ശാസ്ത്രസിദ്ധാന്തങ്ങളേയും നിബ്ബന്ധങ്ങളേയും കാലോചിതമാക്കിത്തീക്കുവാൻ, അവയിലെ അനാവശ്യങ്ങളെ ഉപേക്ഷിച്ചു വേണ്ടപോലെ പരിഷ്കരിക്കേണ്ടതാണു്.

184. ഈ കലിയുഗത്തിലേയ്ക്കു യോജിച്ചതും യഥാത്ഥത്തിൽ ഭക്തിജനകവും ആദ്ധ്യാത്മികവും ആയ സാധന കരുണാമൂത്തിയായ ഈശ്വരന്റെ തിരുനാമം നിരന്തരം ഉച്ചരിക്കുന്നതുതന്നെയാകുന്നു.

185. നിങ്ങൾ ഈശ്വരനെ കാണുവാൻ ആഗ്രഹിക്കുന്നു എങ്കിൽ, ഈശ്വരനാമം ജപിച്ചാലുണ്ടാകുന്ന ഫലത്തിൽ പൂണ്ണവിശ്വാസമുള്ളവരായിരിക്കുക. അസത്തിൽനിന്നു സത്തിനെ തിരിച്ചറിയുവാൻ യത്നിക്കുകയും ചെയ്യുക.

186. നിങ്ങൾ ആദ്യം ഭക്തി സമ്പാദിക്കുക. പിന്നെ നിങ്ങൾക്കു വേണ്ടതെല്ലാം തനിയെ വന്നുകൊള്ളും ഒന്നാമതു ഭക്തി. പിന്നെ കമ്മം. ഭക്തിയോടുകൂടാത്ത കമ്മം നിരാധാരവും സ്വയമേവ നില്ക്കുവാൻ സാധിക്കാത്തതും ആകുന്നു.

187. കലിയുഗത്തിലേയ്ക്കു നാരദീയ ഭക്തിയാണു വിധിക്കപ്പെട്ടിട്ടുള്ളതു്. കമ്മയോഗത്തിനു സമയം പോരാ.

188 സ്ഥൂലത്തേയും സൂക്ഷ്മത്തേയും—പുറമെ കാണുന്ന ആകാരത്തേയും അകത്തുള്ള ചൈതന്യത്തേയും—ഒരുപോലെ ബഹുമാനിക്കുക.

189. ഒരു ഒഴിഞ്ഞപാത്രത്തിലേയ്ക്കു വെള്ളം കടക്കുമ്പോഴാണു ശബ്ദം ഉണ്ടാകുന്നതു്. നിറഞ്ഞാൽ പിന്നെ ശബ്ദമേ ഇല്ല. അതുപോലെ ഈശ്വരനെ കണ്ടിട്ടില്ലാത്തവരാണു് ഈശ്വരന്റെ അസ്തിത്വത്തെ പററിയും പ്രകൃതിയെ പററിയും മററും വളരെ വളരെ പൊങ്ങച്ചമായി സംസാരിക്കുന്നതു്. ഈശ്വരനെ കണ്ടവൻ, ആ ദിവ്യമായ ആനന്ദത്തെ അനുഭവിച്ചു ശാന്തമായി ഇരിക്കുകയേ ഉള്ളു.

190 ദുൎല്ലഭമായ മനുഷ്യജന്മം ലഭിച്ചതിന്നു ശേഷം, ഈ ജന്മത്തിൽതന്നെ ഈശ്വരാനുഭൂതിക്കായി ശ്രമിക്കാത്തവന്റെ ജീവിതം കേവലം വ്യൎത്ഥംതന്നെ ആകുന്നു.

191. അറിവില്ലാത്തവർ ആക്ഷേപിക്കുമെന്നോ ലോകം ഹസിക്കുമെന്നോ വിചാരിച്ചു ധൎമ്മപരിശീലനം ചെയ്യുന്നതിൽ നിങ്ങൾ വിമുഖനോ ലജ്ജിതനോ ആകരുതു്. നിങ്ങളുടെ ശ്രദ്ധയെ ആകൎഷിക്കുവാൻ യോഗ്യതയില്ലാത്ത അനേകം നിസ്സാരകീടങ്ങളും ഇല്ലയോ. അവയെപ്പോലെ ഇവരേയും കണക്കാക്കി കൊള്ളുക.

192. മററുള്ളവരെ സ്തുതിക്കാനും, അതുപോലെതന്നെ ദുഷിക്കുവാനും ആളുകൾക്കു ബഹു ബദ്ധപ്പാടാണു്. അതുകൊണ്ടു തങ്ങളെപ്പററി മററുള്ളവർ എന്തുപറയുന്നു എന്നു് അവർ ശ്രദ്ധിക്കുന്നതേ ഇല്ല.

193 സനാതനത്തെ സനാതനമല്ലാത്തതിൽകൂടെ വേണം പ്രവേശിക്കുവാൻ. മിഥ്യയിൽകൂടെ തഥ്യത്തെ കാണണം. സൂക്ഷ്മത്തെ അറിയുവാൻ സ്ഥൂലത്തെ ആശ്രയിക്കണം.

194. ലോകത്തിൽതന്നെ ജീവിക്കുകയും ആ വഴി മോക്ഷപ്രാപ്തിക്കു യത്നിക്കുകയും ചെയ്യുന്നവർ കോട്ടകൾക്കകത്തു നിന്നു യുദ്ധം ചെയ്യുന്ന ഭടന്മാരെപ്പോലെയാകുന്നു. ഈശ്വരനെ അന്വേഷിച്ചുകൊണ്ടു ലോകത്തെ ത്യജിച്ച ത്യാഗികളാകട്ടെ പടക്കളത്തിൽ ഇറങ്ങി യുദ്ധംചെയ്യുന്ന യോദ്ധാക്കളെപോലെയാണു്. കോട്ടയ്ക്കുള്ളിൽ നിന്നുകൊണ്ടു ശത്രുസംഹാരം ചെയ്യുന്നതു്, പടക്കളത്തിൽ ഇറങ്ങി യുദ്ധംചെയ്യുന്നതിനെ അപേക്ഷിച്ചു്, അധികം സൌകൎയ്യത്തെ കൊടുക്കുന്നതും അപകടം കുറഞ്ഞതും ആകുന്നു.

195. ചെറിയ തരികളെ താഴത്തേക്കു തള്ളി ചീത്തയേയും കരടുകളേയും ഉള്ളിൽ സംഭരിക്കുക എന്നതു് അരിപ്പയുടെ ധൎമ്മം. അതുപോലെ നന്മയെ ഉപേക്ഷിച്ചു തിന്മയെ

സ്വീകരിക്ക എന്നതു ദുർബ്ബുദ്ധികളുടെ പ്രകൃതി. മററതിന്റെയും സൽബുദ്ധികളുടേയും സ്വഭാവം ഇതിന്നുനേരെ വിപരീതമാകുന്നു.

196. ഭ്രാന്തന്മാർ, കള്ളുകുടിയന്മാർ, കുട്ടികൾ ഇവരുടെ വായിൽകൂടെ ചിലപ്പോഴെല്ലാം ഈശ്വരൻ സംസാരിക്കുന്നു.

197. എല്ലാ സ്ത്രീകളും ഭഗവതിയുടെ അംശമാണു്. അതുകൊണ്ടു അവരെയെല്ലാം മാതാവിനെപോലെ വേണം കരുതുവാൻ.

198. അന്യന്മാർ പ്രവൎത്തിക്കണമെന്നു നിങ്ങൾ ഉപദേശിക്കുന്ന സംഗതികൾ നിങ്ങൾതന്നെ ആദ്യം പ്രവൎത്തിക്കുക.

199. പക്ഷി പറന്നുപോയാൽ പിന്നെ കൂടിനെപ്പററി ആരും അത്ര ശ്രദ്ധിക്കാറില്ല. അതുപോലെ ജീവനായ പക്ഷി പറന്നുപോയാൽ ബാക്കിയായ ശവത്തെ ആരും പിന്നെ അത്ര ശ്രദ്ധിക്കാറില്ല.

200. അന്യന്മാർ നമസ്കരിക്കുന്നേടത്തു നീയും നമസ്കരിക്കണം. വിനീതഭാവം ഒരിക്കലും നിഷ്ഫലമാകയില്ല.

201. ഒരു കുടിപാൎപ്പുകരൻ താൻ താമസിക്കുന്ന വീട്ടിന്നു വാടക കൊടുക്കുന്നതുപോലെ ശരീരമായ വീടിനെ ഉപയോഗിക്കുന്നതിന്നു വീട്ടുകാരനായ ആത്മാ കൊടുക്കുന്ന വാടകയാണു ശരീരാസ്വാസ്ഥ്യവും രോഗവും.

202. ഭൎത്താവോടുകൂടി താമസിക്കുകയും ബ്രഹ്മചൎയ്യം അനുഷ്ഠിക്കുകയും ചെയ്യുന്ന സ്ത്രീ ദിവ്യമാതാവിന്റെ പ്രത്യക്ഷഭാവം തന്നെ ആകുന്നു.

203. ശരീരത്തിൽ ചെളിയാക്കുക എന്നതു കുട്ടികളുടെ സ്വഭാവമാണു്. എന്നാൽ അമ്മ കുട്ടിയെ അതേപ്രകാരം തന്നെ ഇരിക്കുവാൻ അനുവദിക്കുന്നില്ല. മാതാവു കുഞ്ഞിനെ പലതവണയും കുളിപ്പിച്ചു ശുചിയാക്കുന്നു. ഒരാൾ എത്ര

യൊക്കെ പാപംചെയ്താലും വേണ്ടതില്ല. ഈശ്വരൻ അവനെ എന്നും പാപിയായിത്തന്നെ ഇരിക്കുവാൻ അനുവദിക്കുകയില്ല. ഒരിക്കൽ അവൻെറ പാപനിവാരണത്തിന്നുള്ള മാർഗ്ഗം കാണിച്ചുകൊടുക്കുകതന്നെ ചെയ്യും.

204. യാചിക്കുമ്പോൾ മനുഷ്യൻ കൃശനാകുന്നു. മഹാവിഷ്ണുതന്നെ മഹാബലിയുടെ അടുത്തു ഭിക്ഷക്കു ചെന്നപ്പോൾ വാമനാകൃതിയെ സ്വീകരിക്കേണ്ടതായിവന്നു. അതുകൊണ്ടു് ഈശ്വരൻ പഠിപ്പിക്കുന്നതു നിങ്ങൾ അന്യന്മാരോടു വല്ലതും യാചിക്കുന്നമാത്രയിൽ നിങ്ങൾ നിസ്സാരന്മാരായിത്തീരുന്നു എന്നാണു്.

205. ജീവന്മുക്തന്മാർക്കും അല്പമായ മായ നിലനില്ക്കുന്നതാണു്. പൂർണ്ണമായി ബ്രഹ്മത്തെ അനുഭവപ്പെടുത്തിക്കഴിഞ്ഞാൽ ഇരുപത്തൊന്നു ദിവസത്തിന്നുശേഷം ശരീരം വീണുപോകുന്നതാകുന്നു.

206. ശങ്കരാചാര്യരുടെ വേദാന്തസിദ്ധാന്തം (അദ്വൈതവേദാന്തം) വളരെ ശരിയാണു്. എന്നാൽ രാമാനുജാചാര്യരുടെ വേദാന്തസിദ്ധാന്തവും (വിശിഷ്ടാദ്വൈതവേദാന്തം) ശരിതന്നെയാകുന്നു.

207. വിചാരംകൊണ്ടുണ്ടാകുന്ന അറിവു് ഒരു പ്രകാരം, ധ്യാനംകൊണ്ടുണ്ടാകുന്ന അറിവു മറ്റൊരു പ്രകാരം, ഈശ്വരാനുഭൂതികൊണ്ടുണ്ടാകുന്ന അറിവു മൂന്നാമതൊരു പ്രകാരം.

208. ആൾക്കു വിശ്വാസമുണ്ടു്, ആൾക്കു ഭക്തിയുണ്ടു്, ആൾക്കു വിശ്വാസമില്ല, ആൾക്കു് ഭക്തിയില്ല, എന്നെല്ലാം കാണിക്കുന്നതിന്നു മനുഷ്യപ്രകൃതിയിൽതന്നെ ഏതാനും അടയാളങ്ങളെല്ലാം ഉണ്ടു്. എല്ലൻകുട്ടികൾ, കുണ്ടുകണ്ണന്മാർ, ചോള്ളകണ്ണന്മാർ, ഇവർക്കാർക്കും അത്ര എളുപ്പത്തിൽ ഭക്തിയും വിശ്വാസവും ഉണ്ടാകയില്ല.

209. ലൌകികവൃത്തികളാൽ മനശ്ശക്തി വളരെ നഷ്ടപ്പെട്ടുപോകുന്നു. ഒരുവൻ സന്യാസവൃത്തി സ്വീകരിക്കുന്നതായാൽ മാത്രമേ ആ നഷ്ടത്തെ പരിഹരിക്കുവാൻ സാധിക്കുകയുള്ളൂ.

210. ഈശ്വരാനുഭൂതിക്കു നിങ്ങൾ സ്വീകരിച്ചിരിക്കുന്ന മാൎഗ്ഗം എന്തുതന്നെ ആയാലും വേണ്ടതില്ല, മനസ്സു പരിപൂൎണ്ണമായ സമാധാനത്തെ പ്രാപിക്കാത്തപക്ഷം ഒരിക്കലും യോഗം ഉണ്ടാകുന്നതല്ല. ഇതാണു കാൎയ്യത്തിന്റെ രഹസ്യം. യോഗിക്കു യോഗിയുടെ മനസ്സു് എപ്പോഴും സ്വാധീനമാണു്. യോഗി മനസ്സിന്നു് ഒരിക്കലും അധീനമാകുന്നതും ഇല്ല.

211. മനസ്സിലെ സകല സ്തോഭങ്ങളും നിലച്ചാൽ ശ്വാസം സ്തംഭിക്കും. അതാണു കുംഭകം. കുംഭകം ഭക്തിയോഗംകൊണ്ടും ഉണ്ടാകും. തീവ്രമായ ഭക്തികൊണ്ടും ശ്വാസം സ്തംഭിച്ചുപോകുന്നതാണു്.

212. ചൈതന്യദേവന്നു മൂന്നു അവസ്ഥാന്തരങ്ങൾ ഉണ്ടായിരുന്നു.

(i) ജാഗ്രദവസ്ഥ—ഈ അവസ്ഥയിൽ മനസ്സു സ്ഥൂല—സൂക്ഷ്മശരീരങ്ങളിൽ സ്ഥിതിചെയ്യുന്നു.

(ii) അൎദ്ധജാഗ്രദവസ്ഥ—ഈ അവസ്ഥയിൽ മനസ്സു കാരണശരീരത്തെ പ്രാപിക്കുന്നു.

(iii) അന്തൎഗ്ഗതാവസ്ഥ—ഈ അവസ്ഥയിൽ മനസ്സു മഹാകാരണത്തിൽ ലയിക്കുന്നു.

എന്നാൽ വേദാന്തികൾ പറയുന്നതു ഇങ്ങിനെ തന്നെയല്ല. അവർ കോശങ്ങളെയാണു സ്വീകരിച്ചിരിക്കുന്നതു് എന്നേയുള്ളൂ. കോശങ്ങൾക്കും അവസ്ഥകൾക്കും തമ്മിൽ വളരെ സാദൃശ്യമുണ്ടു്.

(i) സ്ഥൂലശരീരം—ഇതു് അന്നമയ പ്രാണമയകോശങ്ങൾ,

(ii) സൂക്ഷ്മശരീരം—ഇതു മനോമയ വിജ്ഞാനമയ കോശങ്ങൾ.

(iii) കാരണശരീരം—ആനന്ദമയകോശം.

മഹാകാരണം ഈ കോശങ്ങൾക്കെല്ലാം അതീതമാണു്. മനസ്സു് ഈ മഹാകാരണത്തിൽ മുഴുകുമ്പോൾ അവൻ സമാധിസ്ഥനാകുന്നു. സമാധി രണ്ടു വിധത്തിലാണു്.

(i) നിർവ്വികല്പസമാധി—ആത്മാ ഇന്ദ്രിയ—മനോവൃത്തികളെ അതിക്രമിച്ചു് അതിന്റെ സാക്ഷാത്തായ ആനന്ദസ്വഭാവത്തെ അനുഭവിക്കുന്ന അവസ്ഥ. ഇവിടെ യാതൊരു ദ്വൈതബോധവും ഉണ്ടാകുന്നതല്ല.

(ii) സവികല്പസമാധി—തീവ്രമായ ധ്യാനത്തിൽ ഈശ്വരനെ സാകാരനായി അനുഭവപ്പെടുത്തുന്ന അവസ്ഥ. ഈ സ്ഥിതിയിലും ദ്വൈതഭാവം നിലനില്ക്കുന്നതാണു്.

213. നല്ലവണ്ണം സൂക്ഷിക്കപ്പെടേണ്ടവരായി ചിലരുണ്ടു്. ഒന്നാമതായി പണക്കാർ, അവക്കു പണമുണ്ടു്, ജനമുണ്ടു മററു ശക്തികളും ഉണ്ടു്. എന്തും പ്രവൎത്തിക്കുവാനുള്ള നെഞ്ഞൂക്കമുണ്ടു്. അവക്കു വേണമെങ്കിൽ നിങ്ങളെ ഉപദ്രവിക്കുവാൻ സാധിക്കും. നിങ്ങൾ അവരോടു വളരെ സൂക്ഷിച്ചുവേണം പെരുമാറുവാൻ. അവർ പറയുന്നതിന്നെല്ലാം നിങ്ങൾ തലയാട്ടേണ്ടതായും വരും.

രണ്ടാമതായി ശ്വാക്കൾ, അവ നിങ്ങളെ കടിക്കുവാൻ വരികയോ നിങ്ങളുടെ നേരെ കുരയ്ക്കുകയോ ചെയ്യുമ്പോൾ നിങ്ങൾ ചൂളം വിളിച്ചു് അവയെ സമാധാനപ്പെടുത്തണം.

മൂന്നാമതു ഋഷഭങ്ങൾ, അതു നിങ്ങളുടെ നേരെ ഓടുവാൻ ഭാവിക്കുമ്പോൾ അതിനേയും വല്ല ശബ്ദവും പുറപ്പെടുവിച്ചു സമാധാനിപ്പിക്കണം.

നാലാമതു മദ്യപാന്മാർ, അവരെ ക്ഷോഭിപ്പിച്ചാൽ അവർ നിങ്ങളെ മഹാനീചഭാഷയിൽ തുടങ്ങും ശകാരിക്കു

വാൻ. എന്നാൽ സമാധാനവൃദ്ധിയോടുകൂടി "എന്താ അമ്മാമാ! അമ്മാമന്ന സുഖംതന്നെയല്ലെ. മകൻ രാമൻ എവിടെയാണു്. അമ്മുവിന്ന സംബന്ധക്കാരനുണ്ടായൊ" എന്നെല്ലാം ചോദിച്ചാൽ അവൾക്ക വളരെ സന്തോഷമാകുകയും ചെയ്യും.

214. തീവ്രമായ ഈശ്വരാനുഭവാസക്തിയാണു മഹാഭാവം. ഒരു വലിയ ഗജം ഒരു ചെറിയ കുടിലിൽ കടന്നു് അതിനെ ഭയങ്കരമായി കുലുക്കുകയൊ ചിലപ്പോൾ പൊടിപൊടിയായി നശിപ്പിക്കുകയൊ ചെയ്യുന്നതുപോലെ ഈ ഭാവം ശരീരത്തിന്നും മനസ്സിന്നും കഠിനമായ ക്ഷോഭത്തെ ജനിപ്പിക്കുന്നു. അതിന്നു മുമ്പിൽ എത്രമാത്രം കഷ്ടപ്പാടുകൾ ഉണ്ടൊ അത്രമാത്രം ആനന്ദം അതിന്നുശേഷം ഉണ്ടാകുന്നതാണു്.

215. യുധിഷ്ഠിരൻ തന്റെ സർവ്വസ്വവും ശ്രീകൃഷ്ണഭഗവാനായി അർപ്പിച്ചു. ഒടുവിൽ തന്റെ പാപത്തെക്കൂടെ അർപ്പിക്കുവാനായി പുറപ്പെട്ടപ്പോൾ ഭീഷ്മദേവൻ തടുത്തുകൊണ്ടു് ഇങ്ങിനെ പറഞ്ഞു:—"ഛെ! ഛെ! അതു പാടില്ല. നീ ഭഗവാന്നു് എന്തു ദാനംചെയ്യുന്നുവൊ അതു് ആയിരം മടങ്ങു വർദ്ധിച്ചു നിനക്കുതന്നെ മടങ്ങിവരും എന്നു ഓർക്കുക."

216. ഒരുവൻ അവന്റെ ആദ്ധ്യാത്മികമാർഗ്ഗത്തിലുള്ള പരിശീലനങ്ങളെല്ലാം മററുള്ളവരെ അറിയിക്കാതെ എത്രമാത്രം ഗോപ്യമായി വെയ്ക്കുന്നുവൊ അത്രയും നല്ലതാകുന്നു.

217. രണ്ടുവിധം വാസനകളോടുകൂടിയാണു് ആളുകൾ ഭൂമിയിൽ ജനിക്കുന്നതു്. ഒന്നു് വിദ്യാവാസന. മററേതു് അവിദ്യാവാസന. ഇവയിൽ വിദ്യ മോക്ഷത്തിന്നും അവിദ്യ ബന്ധത്തിന്നും യോജിച്ചതാണു്. ജനിക്കുമ്പോൾ ഈ രണ്ടു വാസനകളും ഒരു തുലാസ്സിന്റെ തട്ടുകളെന്നപോലെ തുല്യമായിരിക്കും. ലോകം ഉടനെതന്നെ അതിലെ ഭോഗങ്ങ

ളേയും സുഖങ്ങളെയും ഒരു തട്ടിൽ വെയ്ക്കുകയായി. മറേറതിൽ അതുപോലെതന്നെ, ആത്മാ, അതിൻെറ ആകർഷണത്തേയും മനസ്സ് ഇവയിൽനിന്നു് ലോകത്തെയാണു് സ്വീകരിക്കുന്നതെങ്കിൽ ലൌകികത്തട്ടു് ഘനം കൂടുകയും അതു് ഭൂമിയിലേയ്ക്കു് ആകർഷിക്കപ്പെടുകയും ചെയ്യുന്നു. അല്ല, ആത്മാവിനെയാണു് ഇഷ്ടപ്പെടുന്നതെങ്കിൽ അതു് ഘനം കൂടുകയും ഈശ്വരംപ്രതി ആകർഷിക്കപ്പെടുകയും ചെയ്യുന്നു.

218. പ്രേമം മൂന്നുതരത്തിലുണ്ടു്. 1. സമർത്ഥം—നിസ്വാർത്ഥപരമായതു്. 2. സമഞ്ജസം—അന്യോന്യമുള്ളതു്. 3. സാധാരണം—സ്വാർത്ഥപരമായതു്. ഇതിൽ സമർത്ഥപ്രേമമാണു് ഏററവും മഹത്തരമായതു്. ഇതിൽ സ്നേഹിക്കുന്നവൻ സ്നേഹിക്കപ്പെടുന്നവൻെറ ഗുണത്തേയും ക്ഷേമത്തേയും മാത്രമേ കാംക്ഷിക്കുന്നുള്ളു. തനിക്കു് അതുകൊണ്ടു് വല്ല കഷ്ടവും ദുഃഖവും ഉണ്ടാകുന്നുണ്ടോ എന്നുകൂടി അവനു് ആലോചനയില്ല. രണ്ടാമത്തേതു് സമഞ്ജസം. ഇതിൽ സ്നേഹിക്കുന്നവൻെറ ഗുണത്തേയും ക്ഷേമത്തേയും മാത്രമല്ല, അതോടുകൂടിത്തന്നെ തൻെറ സ്വന്തം ഗുണത്തേയും ക്ഷേമത്തേയും കാംക്ഷിക്കുന്നുണ്ടു്. സാധാരണമായ സ്വാർത്ഥപ്രേമമാണു് അധമം. അതിൽ സ്നേഹിക്കുന്നവൻ അവൻെറ സ്വന്തം ശ്രേയസ്സൊന്നൊഴികെ മറെറാന്നും കാംക്ഷിക്കുന്നില്ല. സ്നേഹിക്കപ്പെടുന്നവൻെറ കാര്യം എങ്ങിനെ ആയാലും ശരി.

219. ലൌകികനായി ജീവിക്കുകയും ആ സ്ഥിതിയിൽത്തന്നെ ദിവ്യജ്ഞാനം സമ്പാദിക്കുകയും ചെയ്യതിന്നു് ആളുകൾ എല്ലായ്പോഴും ജനകരാജാവിനെ ദൃഷ്ടാന്തമാക്കി പറയാറുണ്ടു്. മനുഷ്യജാതിയുടെ ആദ്യന്തചരിത്രത്തിൽ ഇങ്ങിനെ ഒരൊററ ദൃഷ്ടാന്തം മാത്രമേ ഉണ്ടായിട്ടുള്ളു. ജനകൻ ഒരു പൊതുനിയമത്തിൻെറ ഉദാഹരണമല്ല. അതിൻെറ ഒരു വ്യത്യസ്ഥതയ്ക്കുള്ള ഉദാഹരണം മാത്രമാകുന്നു. കാമവും കാ

ജ്ഞാനവും ഉപേക്ഷിക്കാതിരുന്നാൽ ഒരുവന്നു് പരിപൂർണ്ണത സിദ്ധിക്കുക ഇല്ലെന്നാണു് പൊതുനിയമം. നിങ്ങൾ ഒരു ജനകനാകണമെന്നു് വിചാരിക്കണ്ട. നൂററാണ്ടുകൾ വളരെ കഴിഞ്ഞിട്ടും ഒരു രണ്ടാം ജനകനെ സൃഷ്ടിക്കുവാൻ ലോകത്തിന്നു ഇതേവരെ സാധിച്ചിട്ടില്ല.

220. ഒരു വിത്തു മുളയ്ക്കുവാനും ആ മുള വളരുവാനും അത്യാവശ്യമായ സാധനം അതിലെ പരിപ്പാണു്. നെല്ലാണെങ്കിൽ അരി. തവിടും ഉമിയും ആരും അത്ര കാര്യമാക്കാറില്ല എന്നാൽ ഉമിയും തവിടും കളഞ്ഞു് അ
പോയി വിതച്ചാൽ അതു് മുളയ്ക്കുകയു
ഇല്ല. വിളയുകയും ഇല്ല. വിളവു കി
പാററാത്ത വിത്തുതന്നെ വി
ൻെറ ആവശ്യത്തിന
വിടും നില്ക്കേ




കര്
സ

224. ഈശ്വരനേയും ഗുരുവിനേയും വെറും കയ്യോടെ ചെന്നു കാണരുതു്. എന്തെങ്കിലും, എത്രതന്നെ നിസ്സാരമായതായാലും വേണ്ടതില്ല, വല്ലതും അവക്കു് പാദകാണിക്കവെയ്ക്കുവാനായി കൊണ്ടുപോകണം.

225. ഇരുമ്പിനെ ഉരുക്കാക്കുവാൻ ഉലയിൽ വളരെ നേരം പഴുപ്പിയ്ക്കുകയും ശുദ്ധിചെയ്യുകയും വേണം. അങ്ങിനെ ചെയ്താൽ മാത്രമേ ഒരു മൂച്ചയുള്ള വാൾ പണിചെയ്യു
ന്ന് അതു യോഗ്യമായി തീരുന്നുള്ളു. ഇങ്ങിനെ വാളുണ്ടാ
ിനെ പിന്നെ നിങ്ങളുടെ ഇഷ്ടം പോലെ വള
മാറും ആവാം. അതുപോലെ ദുഃഖ
ിനെ പല തവണ പഴുപ്പിക്ക
് പല തവണ അടിക്ക
രസന്നിധാനത്തെ
രാവവും അ



ിക്ക
നീ

